ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# തിരുവിതാംകൂറിലെ
# മഹാന്മാർ

(പരിഷ്കരിച്ച പതിപ്പ്)

ശൂരനാട്ട്
**പി. എൻ. കുഞ്ഞൻപിള്ള,**
എം. ഏ. (ഇംഗ്ലീഷ്); എം. ഏ. (സംസ്കൃതം); എം. ഏ. (മലയാളം)

പ്രകാശകൻ
**പി. ഗോവിന്ദപ്പിള്ള,**
വി. വി. ബുക്കുഡിപ്പോ, ചാല,
തിരുവനന്തപുരം.

# പ്രസ്താവന

ഓരോ നാട്ടിലെ മഹാന്മാരെപ്പററിയും അതാതു നാട്ടുകാർ അഭിമാനപൂർവ്വം സ്മരിക്കേണ്ടതാണു്. അവരാണു് ആ നാട്ടിൻെറ യശഃസ്തംഭങ്ങൾ. അവരാണു് ആ നാട്ടുകാർക്കു മാർഗ്ഗദീപങ്ങളും.

ഈ തത്വം അനുസരിച്ചു തിരുവിതാംകൂർകാരായ നമ്മളും നമ്മുടെ പൂർവ്വന്മാരായ മഹാന്മാരെപ്പററി സ്മരിക്കണം. തിരുവിതാംകൂറിൽ യഥാർത്ഥമഹത്വം ഉള്ളവർ ഉണ്ടായിട്ടില്ലെന്നു് ആർക്കും പറയാമെന്നും തോന്നുന്നില്ല. ഈ സ്ഥിതിക്കു് ഏതെങ്കിലും നിലയിൽ ഔന്നത്യം പ്രാപിച്ചിട്ടുള്ള തിരുവിതാംകൂറുകാരുടെ ചരിത്രം ലഘുവായി പ്രദർശിപ്പിക്കാൻ ചെയ്തിട്ടുള്ള ഈ ശ്രമം സഫലമെന്നു തന്നെ കല്പിക്കുന്നതിൽ അപാകമില്ലല്ലോ.

പ്രതിപാദനത്തിനു ഞാൻ സ്വീകരിച്ചിട്ടുള്ള മഹാന്മാരെപ്പററി വലിയ പക്ഷാന്തരത്തിനു വകയില്ലെന്നു വിശ്വസിക്കുന്നു. അഥവാ, അഭിപ്രായഭേദം ഉള്ളപക്ഷം, അതു വ്യക്തിഗതമായ രുചിഭേദം കൊണ്ടാണെന്നു സമാധാനിക്കയും ചെയ്യാം.

മഹാജനങ്ങളുടെ അനുഗ്രഹമാണു വിജയഹേതു. അവരുടെ കരുണാദൃഷ്ടിയെ കാമിക്കുക മാത്രമേ എനിക്കു കർത്തവ്യമായിട്ടുള്ളു.

എന്നു്

ഗ്രന്ഥകർത്താ.

## രണ്ടാം പതിപ്പിനെപ്പററി

ഈ പതിപ്പിൽ ഭാഷാസംബന്ധമായി അല്പസ്വല്പ ഭേദഗതി വരുത്തേണ്ടിവന്നിട്ടുണ്ടു്. ചരിത്രവിഷയകമായി ചില മാററങ്ങളും ആദ്യഭാഗത്തു് ആവശ്യമാണെങ്കിലും, ചില പ്രത്യേക കാരണങ്ങളാൽ അതു് അടുത്ത പതിപ്പിലാകാമെന്നു വയ്ക്കുന്നു. മഹാജനങ്ങളുടെ അനുഗ്രഹത്തെ അർത്ഥിച്ചുകൊള്ളുന്നു.

തിരുവനന്തപുരം
7—10—1118.

ഗ്രന്ഥകർത്താ.

## മൂന്നാം പതിപ്പ്

ഈ പതിപ്പിൽ ഭാഷ പരിഷ്കരിച്ചതിനു പുറമേ അത്യാവശ്യമായ ചില ഭേദഗതികൾ വരുത്തുകയും രണ്ടു പുതിയ ജീവചരിത്രങ്ങൾകൂടെ ഉൾപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. പരിഷ്കരിച്ച ഈ പതിപ്പു കൂടുതൽ പ്രയോജനകരമായിരിക്കുമെന്നു വിശ്വസിക്കുന്നു.

തിരുവനന്തപുരം
10—9—1121.

ഗ്രന്ഥകർത്താ.

# വിഷയവിവരം


i. മഹാന്മാരായ അഞ്ചു തമ്പുരാക്കന്മാർ.

1. മാർത്താണ്ഡവർമ്മ
2. ധർമ്മരാജാ
3. സ്വാതിതിരുനാൾ
4. ശ്രീവിശാഖംതിരുനാൾ
5. ശ്രീമൂലംതിരുനാൾ.

ii. മഹാന്മാരായ നാലു മന്ത്രിമാർ.

1. രാമയ്യൻ ദളവ
2. അയ്യപ്പൻമാർത്താണ്ഡപ്പിള്ള
3. രാജാ കേശവദാസൻ
4. വേലുത്തമ്പി ദളവ.

iii. രണ്ടു രണവീരന്മാർ.

1. ഡി ലനായി
2. ഇരവിക്കുട്ടിപ്പിള്ള.

iv. രണ്ടു സന്ന്യാസിമാർ.

1. ചട്ടമ്പി സ്വാമി
2. നാരായണ ഗുരുസ്വാമി.

v. വിഖ്യാതനായ ഒരു ചിത്രകാരൻ.

രവിവർമ്മ കോയിത്തമ്പുരാൻ.

vi. രണ്ടു മഹാപണ്ഡിതന്മാർ.

1. കേരളകാളിദാസൻ
2. കേരളപാണിനി.


---

# തിരുവിതാംകൂറിലേ മഹാന്മാർ.

## i. മഹാന്മാരായ അഞ്ചു തമ്പുരാക്കന്മാർ.

### 1. ശ്രീ വീര മാർത്താണ്ഡവർമ്മമഹാരാജാ തിരുമനസ്സുകൊണ്ടു്.

(കൊ. വ. ൮൮൧ — ൯൩൩)

തിരുവിതാംകൂറിലേ മഹാന്മാരെന്ന ഈ ലഘു ഗ്രന്ഥത്തിൽ നമ്മുടെ രാജ്യത്തിന്റെ സ്ഥാപകനായ തമ്പുരാനെയല്ലാതെ ആരെയാണ് ആദ്യം സ്മരിക്കേണ്ടു? അതിനാൽ ആ തിരുമനസ്സിലെ ചരിത്രംകൊണ്ടുതന്നെ ആരംഭിക്കാം.

ഇദ്ദേഹം ഉമയമ്മ റാണി കോലത്തുനാട്ടിൽ നിന്നു ദത്തെടുത്ത ഒരു തമ്പുരാട്ടിയുടെ മകനായിരുന്നു. കിളിമാനൂർ കോയിത്തമ്പുരാക്കന്മാരിൽ ഒരാളായിരുന്നു തിരുമനസ്സിലെ അച്ഛൻ. ജനനാൽ തന്നെ തിരുമനസ്സിൽനിന്ന് അത്യന്തം ധീരനും, ബുദ്ധിമാനും ആയിരുന്നു. പൌരുഷവും വീര്യവും ഇത്ര തികഞ്ഞിട്ടുള്ള രാജാക്കന്മാർ ചുരുക്കമായേ ഉണ്ടായിട്ടുള്ളു. രാജപക്ഷത്തിനു ക്ഷീണം സംഭവിച്ചിരുന്ന അക്കാലത്തു് സ്വപ്രയത്നംകൊണ്ടു് അനവധി ആപത്തുകളെ തരണംചെയ്തു് രാജശക്തി പുനഃസ്ഥാപിക്കാനും രാജ്യത്തിന്റെ വിസ്തൃതി വളരെ വർദ്ധിപ്പിക്കാനും അനേകം രാജാക്കന്മാരെ ജയിക്കാനും സാധിച്ചതോർത്താൽ അദ്ദേഹത്തെ വലിയ ലോകജേതാക്കളുടെ കൂട്ടത്തിൽ ഗണിക്കുന്നതിലും അബദ്ധമില്ലെന്നു പറയാവുന്നതാണ്.

ബാല്യത്തിൽതന്നെ തിരുമനസ്സിലേക്ക രാജ്യഭരണ കാര്യ്യങ്ങളിൽ ഇടപെടുന്നതിന്ന് അത്യധികം ഉത്സാഹം ഉണ്ടായിരുന്നു. രാജശക്തിയുടെ കുറവുകൊണ്ടു നാട്ടിൽ നടക്കുന്ന അക്രമങ്ങളിലും അനീതികളിലും തിരുമനസ്സിലേക്കു് അതിയായ കുണ്ഠിതമുണ്ടായി. അതുകൊണ്ടു് പതിനാലു വയസ്സായപ്പോഴേ അമ്മാവൻ തിരുമനസ്സിലെ അനുവാദത്തോടുകൂടി അദ്ദേഹം രാജ്യകാര്യ്യങ്ങളിൽ ഇടപെട്ടു തുടങ്ങി. ഭാഗിനേയന്റെ ഉത്സാഹം മാതുലനെ വളരെ സന്തോഷമുള്ളവനാക്കി. യുവരാജാവായ മാർത്താണ്ഡവർമ്മയും രാജ്യകാര്യ്യത്തിൽ ഇടപെട്ടു തുടങ്ങിയപ്പോൾ രാജ്യത്തിൽ പുതുതായ ഒരു ഉണർച്ചയും എതിരാളികൾക്ക പൂർവ്വാധികം വൈരവും ഉണ്ടായി. തമ്പുരാൻ ശത്രുക്കളെ അടക്കുന്നതിനുള്ള വഴികൾ ആലോചിച്ചുകൊണ്ടു നാട്ടിന്റെ നാനാ ഭാഗങ്ങളിലും ഗൂഢസഞ്ചാരം ചെയ്തു. അദ്ദേഹം ഇത്തരം ഗൂഢസഞ്ചാരങ്ങളിൽ അനേകം ആപത്തുകളിൽ അകപ്പെടുകയും, പല രസകരങ്ങളായ സന്ദർഭങ്ങളിൽ ചെന്നു ചാടുകയും ചെയ്തിട്ടുണ്ടു്. അതിനെപ്പററിയൊക്കെ അനേകം കഥകൾ പറഞ്ഞുപോരുന്നു. അവയിൽ നിന്നു തിരുമനസ്സിലെ ധീരതയും, രാജ്യസ്നേഹവും, ധർമ്മനിഷ്ഠയും നല്ലവണ്ണം വ്യക്തമാകും. ഭയം അദ്ദേഹത്തെ ഒരിക്കലും തീണ്ടിയിരുന്നില്ല. 'ആപത്തുകളോടു മല്ലടിക്കുന്നതിൽ അദ്ദേഹത്തിനു പ്രത്യേകം താല്പര്യ്യമായിരുന്നു. രാജാവായി ജനിച്ച താൻ സർവ്വോപരി രാജത്വത്തെയും പൗരുഷത്തെയും ആരാധിക്കണമെന്നു് അദ്ദേഹം നിശ്ചയിച്ചു. കൃത്യനിർവ്വഹണത്തിൽ ജീവരക്ഷ അദ്ദേഹം ഗണിച്ചില്ല.

അദ്ദേഹത്തിനു സംഭവിച്ചിട്ടുള്ള ആപത്തുകളെ ഉദാഹരിക്കാൻ ഒരു കഥ പറയാം. ഒരിക്കൽ ഗൂഢവേഷത്തിൽ അവിടുന്നു സഞ്ചരിക്കുന്ന വിവരം ശത്രുക്കൾ അറി

ഞ്ഞു. അദ്ദേഹത്തെ വധിക്കാനായി അവർ സന്നദ്ധരായി വന്നു. തിരുമനസ്സിൽനിന്നു് അടുത്തു് ഉണ്ടായിരുന്ന ഒരു അമ്പലത്തിൽ കയറി ഒളിച്ചു. അവിടത്തെ ശാന്തിക്കാരൻ ഒരു രാജഭക്തനായിരുന്നു. ശത്രുക്കളിൽ നിന്നു തമ്പുരാനെ രക്ഷിക്കാനായി അയാൾ ഒരു ഉപായം പ്രയോഗിച്ചു. തന്റെ വേഷം തമ്പുരാനു കൊടുത്തു. എന്നിട്ട് യുവരാജാവിന്റെ വേഷത്തിൽ അയാൾ ക്ഷേത്രത്തിന്റെ മൂലയിൽ ഒളിച്ചിരുന്നു. തിരുമേനി നിവേദ്യവുമായി വെളിയിലിറങ്ങിപ്പോയി. യുവരാജാവിനെ തിരക്കി വന്ന ശത്രുക്കൾ ക്ഷേത്രത്തിൽ ഒളിച്ചിരുന്ന പോററിയെ കൊന്നു തൃപ്തന്മാരായി തിരിച്ചുപോയി. വേണാടിന്റെ ഭാഗ്യംകൊണ്ടു് തിരുമനസ്സിൽനിന്നു് അന്നു് അങ്ങനെ രക്ഷപ്രാപിച്ചു. ആ പോററിയുടെ ത്യാഗബുദ്ധി അഭിനന്ദിക്ക തന്നെ വേണം.

വേറൊരിക്കൽ തിരുമനസ്സിൽനിന്നു നെയ്യാററിൻ കരെ സഞ്ചരിക്കയായിരുന്നു. ശത്രുക്കൾ കാര്യം ഗ്രഹിച്ചു് അദ്ദേഹത്തിനെ തിരക്കിപ്പുറപ്പെട്ടു. നേരം ഇരുട്ടി. ആറു നീന്തിക്കടന്നു മറുകരെ എത്തിയപ്പോഴേക്കും ഘാതകന്മാരും അടുത്തുകൂടി. ഭാഗ്യവശാൽ അടുത്തു പോടുള്ള ഒരു പ്ലാവു നിന്നിരുന്നു. തമ്പുരാൻ ആ പ്ലാവിന്റെ പോട്ടിൽ കയറി ഒളിച്ചിരുന്നു. വൃക്ഷത്തിന്റെ പോട്ടിൽ ഒളിച്ചിരിക്കുമെന്ന സംശയം ഉണ്ടാകാതെ അവർ മുന്നോട്ടു ഓടിപ്പോയി. അവർ പോയ്മറഞ്ഞെന്നു കണ്ടപ്പോൾ അദ്ദേഹം അവിടെനിന്നിറങ്ങി രക്ഷപ്പെട്ടു. 'അമ്മച്ചിപ്ലാവു്' എന്ന പേരിൽ ഈ വൃക്ഷം പിൽക്കാലത്തു പ്രസിദ്ധമായിത്തീർന്നു.

ഇമ്മാതിരിയുള്ള ആപത്തുകൾ ഒന്നും കൂട്ടാക്കാതെ തമ്പുരാൻ അനവധി ക്ലേശങ്ങൾ സഹിച്ചു് പലടത്തും സഞ്ചരിച്ചു. യുവരാജാവായിരുന്നപ്പോൾ സമ്പാദിച്ചു

ഇത്തരമുള്ള പരിചയം മൂപ്പു കിട്ടിയപ്പോൾ രാജ്യത്തെ നേരെ നയിക്കുന്നതിന്ന് അദ്ദേഹത്തിന്ന് അത്യന്തം ഉപകാരമായി. അവിടത്തേക്ക് ഇരുപത്തിമൂന്നു വയസ്സായപ്പോൾ അമ്മാവൻ തിരുമനസ്സിൽനിന്നു നാടുനീങ്ങുകയാൽ രാജ്യഭാരം കൈയ്യേററു. വിഷമപൂൎണ്ണമായിരുന്ന ആ ഘട്ടത്തിൽ, നാടുനീങ്ങിയ തമ്പുരാന്റെ മക്കളായ പപ്പുതമ്പിയുടെയും രാമൻതമ്പിയുടെയും അനാവശ്യമായ അവകാശവാദംകൊണ്ടു മഹാരാജാവിനു രാജ്യഭാരം അധികം ക്ലേശകരമായിത്തീൎന്നു. തമ്പിമാർ മധുരയിലെ രണാധിപന്റെ അടുക്കൽ ചെന്നു് തിരുവിതാംകൂറിലെ രാജ്യാവകാശികൾ തങ്ങളാണെന്നും, മാൎത്താണ്ഡവൎമ്മ ബലാൽ സിംഹാസനം കൈക്കലാക്കിയിരിക്കയാണെന്നും പറഞ്ഞു; അദ്ദേഹത്തെ ഓടിച്ചു രാജ്യം കൈവശപ്പെടുത്താൻ സഹായിക്കണമെന്നു്, അപേക്ഷിച്ചു. പാണ്ടിക്കാരനായ അഴകപ്പാമുതലിയാർ തമ്പിമാർ പറയുന്നതു വാസ്തവമെന്നു തോന്നി. മുതലിയാരും തമ്പിമാരുമായി ഉണ്ടായ ഉടമ്പടിയിൽ മൂത്ത തമ്പിയെ രാജാവാക്കിക്കൊള്ളാമെന്നു മുതലിയാരും, യുദ്ധച്ചെലവിനുവേണ്ടി വലിയ ഒരു തുക കൊടുക്കാമെന്നു തമ്പിയും കരാറു ചെയ്തു. ഈ ഉടമ്പടിപ്രകാരം അഴകപ്പാമുതലിയാർ ചെറിയ ഒരു സൈന്യവുമായി ഇങ്ങോട്ടു തിരിച്ചു. തമ്പിമാരുടെ വാദം അസാധുവാണെന്നു മുതലിയാരെ മനസ്സിലാക്കാൻ മഹാരാജാവു നിയോഗിച്ചതു് അന്നു കൊട്ടാരം രായസമായിരുന്ന രാമയ്യനെ ആയിരുന്നു. രാമയ്യന്റെ വാദപാടവം കേട്ടും, അദ്ദേഹം ഹാജരാക്കിയ രേഖകൾവഴി പ്രമാണങ്ങൾ കണ്ടും മുതലിയാർ തമ്പിമാരുടെ വാദം തെററാണെന്നു മനസ്സിലായി. മഹാരാജാവിനു വിപരീതമായി ഒന്നും ചെയ്യാതെ മുതലിയാർ തിരിച്ചുപോയി.

പാണ്ടിയിൽനിന്നു സഹായം ലഭിക്കയില്ലെന്നു കണ്ട പ്പോൾ, തമ്പിമാരും കൂട്ടരും വീണ്ടും ആലോചന തുടങ്ങി. മീനമാസത്തിലെ ആറാട്ടിനു മഹാരാജാവു കടൽപ്പുറത്തു് എഴുന്നള്ളുമ്പോൾ അദ്ദേഹത്തെ വധിക്കാൻ അവർ തീച്ച്യാക്കി. വെങ്ങാന്നൂർ വഴിയമ്പലത്തിൽ വച്ചു കൂടിയ യോഗത്തിലെ ഈ നിശ്ചയം വഴിയമ്പലം സൂക്ഷിപ്പു കാരൻ യഥാവസരം തിരുമനസ്സറിയിച്ചു. വിവരം അറിഞ്ഞു മഹാരാജാവു് ഭൃത്യന്മാരെ അയച്ചു വാറോല ചെരുപ്പിന്റെ അടിയിലാക്കിക്കൊണ്ടുപോയ ദൂതന്മാരെ ബന്ധനത്തിലാക്കി. എന്നിട്ടും, ഇക്കാര്യങ്ങളൊന്നും അറിഞ്ഞില്ലെന്നമട്ടിൽ പതിവുപോലെ കടൽപ്പുറത്തു് എഴുന്നള്ളി. എങ്കിലും, വേണ്ട മുൻകരുതലുകൾ ചെയ്തിരുന്നതുകൊണ്ടു ദ്രോഹാലോചന ഫലപ്പെട്ടില്ല.

അധികം താമസിയാതെ തമ്പിമാരെ വധിക്കുന്നതിനു തിരുമനസ്സിലേക്കു സാധിച്ചു. ശത്രുനാശനത്തിനുള്ള വഴികൾ ആലോചിച്ചുകൊണ്ടു് തിരുമേനി നാഗർകോവിൽ കൊട്ടാരത്തിൽ എഴുന്നള്ളി താമസിക്കയായിരുന്നു. തമ്പിമാർ വന്നാൽ അകത്തു വിടരുതെന്നു പ്രത്യേകം കല്പിച്ചിരുന്നു. ഒരു ദിവസം രണ്ടു തമ്പിമാരുംകൂടെ മുഖം കാണിക്കാൻ അവിടെ എത്തി. അനുവാദംകൂടാതെ അവർ അകത്തു പോകാൻ മുതിന്നു. കാവൽക്കാർ അവരെ തടഞ്ഞു. അതിൽ പരിഭവിച്ചു തമ്പിമാർ വാളൂരി യുദ്ധം തുടങ്ങി. യുദ്ധത്തിൽ പപ്പുത്തമ്പി മരിച്ചു. അതു കണ്ടു രാമൻതമ്പി ഊരിയ വാളുമായി ഝടിതി മഹാരാജാവിന്റെ സന്നിധിയിലേക്കു് ഓടിപ്പോയി. ഒരു വെട്ടിനു തിരുമനസ്സിലെ വധിക്കണമെന്നു വിചാരിച്ചു തമ്പി വാൾ ആഞ്ഞു വെട്ടി. ഭാഗ്യംകൊണ്ടു വാൾ തട്ടുത്തുലാത്തിൽ തടഞ്ഞു. ഈ തക്കത്തിനു തമ്പിയെ മഹാ

രാജാവു വധിച്ചു. ഇങ്ങനെ അവകാശവാദികൾ രണ്ടും ക്ഷണനത്തിൽ തുലഞ്ഞു.

തമ്പിമാരുടെ നാശം ശത്രുപക്ഷത്തിനു വല്ലാത്ത ഇടിവായി. തിരുമനസ്സിലെ ശ്രദ്ധ പിന്നീടു പതിനെട്ടു പിള്ളമാരെയും മാടമ്പിമാരെയും അമർച്ച വരുത്തുന്നതിനായിരുന്നു. തിരുമനസ്സിലെ കല്പന അനുസരിച്ചു ഭടന്മാർ ശത്രുക്കളെയെല്ലാം ബന്ധനത്തിലാക്കി. വെങ്ങാനൂർയോഗത്തിലെ വാറോലകൊണ്ടു് അവരുടെ കുററം തെളിയിക്കുന്നതിനു മഹാരാജാവിനു പ്രയാസമുണ്ടായില്ല. എല്ലാവരെയും വേണ്ടവിധം ശിക്ഷിക്കുന്നതിനും, അവരുടെ സ്ത്രീകളെയും കുഞ്ഞുങ്ങളെയും മുക്കുവർക്കു കൊടുക്കുന്നതിനും തിരുമേനി കല്പിച്ചു. ശത്രുപക്ഷത്തിലെ ബ്രാഹ്മണരെ നാടുകടത്തി. അവരുടെ എല്ലാം വസ്തുവകകൾ സർക്കാരിലേക്കു കണ്ടുകെട്ടുകയും ചെയ്തു.

ഇനിയും അവശേഷിക്കുന്നതു് അന്യരാജ്യങ്ങൾ ജയിച്ചു തിരുവിതാംകൂറിനോടു ചേർത്ത കഥയാണു്. ഇളയെടത്തു സ്വരൂപമെന്നു് അറിയപ്പെട്ടിരുന്ന കൊട്ടാരക്കരരാജ്യമാണു് ആദ്യം തിരുവിതാംകൂറിനോടു ചേർത്തതു്. ആ രാജകുടുംബം വേണാട്ടേ ഒരു ശാഖയായിരുന്നു. അവിടത്തെ മൂപ്പു വാണ വീരകേരളവർമ്മ നാടുനീങ്ങിയപ്പോൾ പിൻവാഴ്ചയ്ക്കു് ഒരു സ്ത്രീ മാത്രമേ അവശേഷിച്ചുള്ളൂ. അവരുടെ പേരിൽ ഭരണംനടത്തിയ സർവ്വാധികാര്യക്കാർ വല്ലാതെ കൊള്ളകൾ ചെയ്യാൻ തുടങ്ങി. ആ അക്രമങ്ങളെല്ലാം കണ്ടു മാർത്താണ്ഡവർമ്മ ഇളയെടത്തു സ്വരൂപത്തെയും വേണാട്ടിനോടു ചേർത്തു.

ഇതിനിടയ്ക്കു മാർത്താണ്ഡവർമ്മ ദേശിങ്ങനാടും കീഴടക്കി. ദേശിങ്ങനാടു തിരുവിതാംകൂറിലെ ഒരു താവഴിയായിരുന്നു. ആ ബന്ധം വിസ്മരിച്ചു് അവിടത്തെ രാജാവു് കായംകുളത്തുനിന്നു ദത്തെടുത്തു. മാർത്താണ്ഡവർമ്മ

ദത്തിനെ എതിർത്തു. അദ്ദേഹം സൈന്യസമേതം ദേശി ങ്ങനാട്ട് ആക്രമിച്ചു കീഴടക്കി. യുദ്ധത്തിൽ ദേശിങ്ങനാട്ടിനെ സഹായിക്കാൻ കായംകുളം രാജാവു മുതിൎന്നു. പക്ഷേ, തോല്ക്കുമെന്നു കണ്ടപ്പോൾ സന്ധിക്ക് അപേക്ഷിച്ചു പിൻവാങ്ങി. എന്നാൽ, കുറച്ചു കഴിഞ്ഞു ദേശിങ്ങനാട്ടു തമ്പുരാൻ നാടുനീങ്ങിയപ്പോൾ കായംകുളം രാജാവു മുൻദത്തിനെ ആസ്പദമാക്കി രാജ്യം കരസ്ഥമാക്കി. ഇതു കണ്ടു പരിഭവിച്ചു മാർത്താണ്ഡവൎമ്മ യുദ്ധത്തിനൊരുങ്ങി.

ഈ ഘട്ടത്തിൽ കായംകുളം രാജാവിനു സഹായമായി കൊച്ചിയിലെ ഡച്ചുഗവൎണ്ണരും ഇടപെട്ടു. മററു പല യൂറോപ്യൻ ദേശക്കാരെപ്പോലെ അന്ന് ഇൻഡ്യയുടെ നാനാഭാഗങ്ങളിലും കച്ചവടസങ്കേതം ഉറപ്പിച്ചിരുന്ന ഇവൎക്ക് തിരുവിതാംകൂറിൻെറ അഭ്യുത്ഥാനം തീരെ രസമായിരുന്നില്ല. കൊല്ലം, കുളച്ചൽ മുതലായ സ്ഥലങ്ങളിൽ പാളയം അടിച്ചിരുന്ന അവരുടെ ഗവൎണ്ണർ മഹാരാജാവിനെ ഭീഷണിപ്പെടുത്തി കാൎയ്യം നേടാൻ നോക്കി. എന്നാൽ കുറേ വാലന്മാരും വഞ്ചിയുമായി യൂറോപ്പ് ആക്രമിക്കാനാണു താൻ വിചാരിക്കുന്നതെന്നു മഹാരാജാവ് ഗവൎണ്ണരെ പരിഹാസമായി അറിയിച്ചു. ഗവൎണ്ണർ യുദ്ധത്തിന് ഒരുങ്ങി. സിലോണിൽനിന്നു വന്ന ഡച്ചു പട്ടാളം കപ്പൽവഴി കുളച്ചൽ ഇറങ്ങി. അവിടെ വച്ച് അവരെ തിരുവിതാംകൂർ സൈന്യം എതിർത്തു. ഭയങ്കരമായ ആ യുദ്ധത്തിൽ മഹാരാജാവിനു പൂൎണ്ണവിജയം സിദ്ധിച്ചു. ഈ യുദ്ധത്തിൽ തടവിൽ പിടിച്ചവരിൽ ഒരാളായിരുന്നു ഡിലനായി. ഇദ്ദേഹം പിന്നീടു മഹാരാജാവിൻെറ വലിയ ആശ്രിതനും സേനാനായകനും ആയിത്തീൎന്നു.

സഹായികളായ ഡച്ചുകാർ തോററതോടുകൂടി കായംകുളം രാജാവു കീഴടങ്ങി. തിരുവിതാംകൂറിനു കപ്പം

കൊടുത്തു വാണുകൊള്ളാമെന്ന് ഉടമ്പടി ചെയ്തു. എന്നാൽ വേഗംതന്നെ കപ്പം മുടക്കുകയാൽ മാർത്താണ്ഡവർമ്മ കായംകുളം ആക്രമിച്ചു. അവിടത്തെ രാജാവു ബന്ധുമിത്രാദികളുമായി ഒളിച്ചോടി രക്ഷപ്പെട്ടു. അങ്ങനെ കായംകുളവും കൊ. വ. 9൧൬-ാമാണ്ട് തിരുവിതാംകൂറിനോടു ചേൻ്നു.

കായംകുളം രാജാവിൻെറ കൊട്ടാരത്തിൽ നിന്ന് അമ്പലപ്പുഴ രാജാവിൻെറ ചില ഗൂഢലേഖനങ്ങാം കണ്ടുപിടിച്ചു. [അമ്പലപ്പുഴ രാജ്യത്തിനു അന്നു ചെമ്പകശ്ശേരി എന്നായിരുന്നു പേർ]. ഈ ലേഖനങ്ങളിൽ നിന്ന്, ചെമ്പകശ്ശേരി രാജാവു തിരുവിതാംകൂറിനു വിപരീതമായി കായംകുളത്തെ സഹായിച്ചുകൊള്ളാമെന്ന് ഉടമ്പടി ചെയ്തിരുന്ന കാര്യം ഗ്രഹിച്ചു. ചെമ്പകശ്ശേരി പിടിച്ചടക്കാൻ ഇതു നല്ല ഒരു കാരണമായിരുന്നു. മഹാരാജാവു ചെമ്പകശ്ശേരി ആക്രമിക്കാൻ നിശ്ചയിച്ചു. ചെമ്പകശ്ശേരി നിഷ്പ്രയാസം ജയിച്ചു തിരുവിതാംകൂറിനോടു ചേൎത്തു.

ചെമ്പകശ്ശേരി ജയിക്കുന്നതിനു മുൻപുതന്നെ മഹാരാജാവിൻെറ ശ്രദ്ധ ചങ്ങനാശ്ശേരി രാജ്യത്തിൽ പതിഞ്ഞിരുന്നു. അവിടത്തെ ഇളയരാജാവ് മാൎത്താണ്ഡവൎമ്മയുമായി ഉടമ്പടി ചെയ്യണമെന്നു ജ്യേഷ്ഠനായ വലിയ തമ്പുരാനെ പ്രേരിപ്പിച്ചു. അദ്ദേഹത്തിനു മാർത്താണ്ഡവർമ്മയുടെ ശ്രേയസ്സിൽ വല്ലാത്ത അസൂയ തോന്നിയിരുന്നു. വിശേഷിച്ചും കായംകുളം രാജാവിനോട് അദ്ദേഹത്തിനു വലിയ മൈത്രിയും ഉണ്ടായിരുന്നു. ചങ്ങനാശ്ശേരിരാജാവ് ഇളയരാജാവിനെ രാജ്യത്തിൽനിന്നു നിഷ്കാസനം ചെയ്തു. അദ്ദേഹം മാൎത്താണ്ഡവൎമ്മയെ അഭയംപ്രാപിച്ചു. അമ്മയുടെ സുഖക്കേടായിട്ടുകൊണ്ടു അനുജൻ വേഗം വരണമെന്ന് കാണിച്ച് ചങ്ങനാശ്ശേരിരാജാവ് ഒരു സന്ദേശം

അയച്ചു. ഇളയരാജാവു തിരിച്ചുചെന്നപ്പോൾ ശത്രുപക്ഷത്തുള്ള ചേന്നനുള്ള കുറേ പ്രമത്തി അദ്ദേഹത്തെ കൊല്ലുകയും ചെയ്തു. തന്നെ അഭയംപ്രാപിച്ച രാജകുമാരനെ കൊന്നതിൽ കോപിച്ചു മാൎത്താണ്ഡവൎമ്മ മഹാരാജാവു ചങ്ങനാശ്ശേരി ആക്രമിക്കാൻ സന്നദ്ധനായി. ചങ്ങനാശ്ശേരി രാജാവിനെ തോല്പിച്ചു 925-ാമാണ്ടു് തെക്കുംകൂർ രാജ്യം തിരുവിതാംകൂറിനോടു ചേൎത്തു. അധികം താമസിയാതെ വടക്കുംകൂറും തിരുവിതാംകൂറിനു് അടങ്ങി.

ഇവിടെനിന്നു തോറോടിയ കായംകുളം രാജാവു തുടങ്ങിയവർ കൊച്ചിയെ അഭയം പ്രാപിച്ചു. കൊച്ചിരാജാവിനു തിരുവിതാംകൂറിന്റെ ശക്തിവൎദ്ധനയിൽ മുമ്പേ അസൂയ ഉണ്ടായിരുന്നു. കൊച്ചിയിലെ സൈന്യം കടൽവഴി പുറക്കാട്ടു വന്നു പാളയമടിച്ചു. മഹാരാജാവിന്റെ നേതൃത്വത്തിൽ തിരുവിതാംകൂർസൈന്യം അവരെ തോല്പിച്ചു് ഓടിച്ചു. ആ ജയംകൊണ്ടു മാത്രം തൃപ്തരാകാതെ തിരുവിതാംകൂർ സൈന്യം കൊച്ചിയെ ആക്രമിക്കാൻ വടക്കോട്ടു തിരിച്ചു. ആലപ്പുഴയ്ക്കു് അല്പം വടക്കുമാറിയുള്ള 'മാടത്തിങ്കര' എന്ന കൊച്ചിരാജാക്കന്മാരുടെ പുരാതന സ്ഥാനം പിടിച്ചടക്കിയശേഷം അവർ അരൂക്കുറ്റിവരെ ചെന്നു. അപ്പോഴേക്കും കൊച്ചിരാജാവു ഭയപ്പെട്ടു സഖ്യത്തിനു് അപേക്ഷിച്ചു. ആ സഖ്യപ്രകാരം കരപ്പുറം തിരുവിതാംകൂറിനു് അടങ്ങി. ഈ ഉടമ്പടി നടന്നതു് 929-ാമാണ്ടായിരുന്നു.

ചങ്ങനാശ്ശേരിവരെയുള്ള രാജ്യങ്ങൾ പിടിച്ചടക്കിയ ശേഷം മഹാരാജാതിരുമനസ്സിൽനിന്നു നമ്മുടെ രാജ്യചരിത്രത്തിൽ അതിപ്രധാനമായ ഒരു കാൎയ്യം നിൎവ്വഹിച്ചു. 925-ാമാണ്ടു് അവിടന്നു രാജ്യം ശ്രീപത്മനാഭനു സമൎപ്പിച്ചു; പത്മനാഭന്റെ ദാസനായി ഭരണം നടത്താൻ മുതലപ്പെട്ടു് ഉടവാൾ ധരിച്ചു. അന്നു മുതല്ക്കു തിരു

വിതാംക്കൂർ മഹാരാജാക്കന്മാർ 'പത്മനാഭദാസന്മാർ' എന്ന അപൂർവ്വബിരുദം വഹിച്ചുപോരുന്നു.

929-ാമാണ്ടോടെ തിരുമനസ്സിലെ ദിഗ്വിജയം പൂർത്തിയായെന്നു പറയാം. അതിനുശേഷം പുറക്കാട്ടു വച്ചു കോഴിക്കോട്ടു സാമൂതിരിയോടും, കുളക്കാട്ടു വച്ചു കർണ്ണാട്ടിക്ക നവാബിന്റെ സൈന്യത്തോടും യുദ്ധം ചെയ്യേണ്ടിവന്നു; എങ്കിലും വെട്ടിപ്പിടിച്ച രാജ്യത്തെ രക്ഷിക്കുന്നതിലായിരുന്നു തിരുമനസ്സിലെ ശ്രദ്ധ അധികം പതിഞ്ഞതു്. ചങ്ങനാശ്ശേരി തുടങ്ങിയുള്ള സ്ഥലങ്ങളിലെ ജനങ്ങൾ 'വിദേശഭരണത്തിൽ' ക്ഷോഭിച്ചു് ഇളകി. അതെല്ലാം പ്രയാസംകൂടാതെ ശമിപ്പിക്കുന്നതിനു തിരുമനസ്സിലേക്കു സാധിച്ചു. തിരുമനസ്സിൽനിന്നു കൊ. വ. 933-ാമാണ്ടു നാടുനീങ്ങി.

ഇന്നത്തെ തിരുവിതാംകൂറിന്റെ സ്ഥാപകനെന്ന നിലയിലും ധീരനായ ഒരു ഭരണാധിപനും ഉന്നതാശയനായ ഒരു രാജ്യതന്ത്രജ്ഞനും മഹാനായ ഒരു യോദ്ധാവും എന്ന നിലകളിലും മാർത്താണ്ഡവർമ്മ എന്നേക്കും നമുക്കു സ്മരണീയനാണു്. പല രാജ്യങ്ങളും ചേർത്തു തിരുവിതാംകൂറിനെ വിപുലമാക്കി, ഭാവിവൈശ്യപുഷ്ടിപ്രദങ്ങളായ അനവധി ഏർപ്പാടുകൾ അന്നു തിരുമനസ്സിൽ നിന്നു ചെയ്തതിന്റെ ഫലമാണു് നമ്മുടെ നാട്ടിനു ശോഭനമായ ഒരു നില സിദ്ധിച്ചിട്ടുള്ളതു്. കേരളം മുഴുവൻ ഒരു ഭരണത്തിൽ ഇരുന്നാലുള്ള സൗകര്യങ്ങളെപ്പറ്റി വേണ്ടവണ്ണം അറിവുള്ള ഇക്കാലത്തു തിരുമനസ്സിലെ ശ്രമത്തെ ഉചിതമായി അഭിനന്ദിക്കാൻ സാധിക്കുന്നതാണു്.

തിരുമനസ്സിൽനിന്നു രാജ്യക്ഷേമത്തെ ലാക്കാക്കി വാണിജ്യത്തെ ധാരാളം പ്രോത്സാഹിപ്പിച്ചു. രാജ്യരക്ഷയ്ക്കായി അനേകം കോട്ടകൾ കെട്ടിച്ചു. സൈന്യബലത്തെ വർദ്ധിപ്പിച്ചു. വരവുചെലവുകണക്കുകൾ ശരിയായി

സൂക്ഷിക്കാനും, കൃഷിക്കാക്ക് വേണ്ട സഹായങ്ങൾ നൽകാനും ഏപ്പാടുകൾ ചെയ്തു.

കലകളെ പ്രോത്സാഹിപ്പിക്കുന്നതിൽ തിരുമനസ്സിൽനിന്നു വളരെ താൽപര്യം പ്രദശിപ്പിച്ചു. പത്മനാഭസ്വാമിക്ഷേത്രം പുതുക്കി പണിയിച്ചതിൽനിന്നും, പല പണ്ഡിതന്മാരെയും സൽക്കരിച്ചതിൽനിന്നും ഈ വസ്തുത വിശദമാകും. കുഞ്ചൻനമ്പ്യാർ, രാമപുരത്തുവാരിയർ, ഉണ്ണായിവാരിയർ തുടങ്ങി പലക്കും തിരുമനസ്സിലെ സൗജന്യം വേണ്ടവണ്ണം ലഭിച്ചിരുന്നു.

രാജാധികാരത്തെ വർദ്ധിപ്പിക്കുന്നതിനും, രാജ്യത്തിൽ സമാധാനം പുലത്തുന്നതിനും വേണ്ടി അവിടുന്ന് കണ്ണാട്ടിക്ക് നവാബ്, ഇംഗ്ലീഷുകാർ, ഡച്ചുകാർ എന്നിവരോടെല്ലാം സഖ്യം ചെയ്തു. ഇംഗ്ലീഷുകാരോട് അന്നു ചെയ്ത ഉടമ്പടി ഇന്നും ബലമായി നിൽക്കുന്നു. അന്നു കച്ചവടക്കാരായി ഇവിടെ വന്ന അവർ പിന്നീട് ഇൻഡ്യാസാമ്രാജ്യത്തിന്റെ ആധിപത്യം കൈക്കൊണ്ടപ്പോഴും നമ്മോടു സഖ്യഭാവത്തിൽ വത്തിച്ചു നമ്മുടെ രാജ്യക്ഷേമത്തെ അനുഗ്രഹിച്ചിട്ടുണ്ട്.

പ്രജാക്ഷേമത്തിനുവേണ്ടി ഇങ്ങനെ അനേകം ഭരണകാര്യങ്ങൾ സാധിച്ചതിനു പുറമേ ഭക്താഗ്രണിയായ തിരുമേനി പത്മനാഭക്ഷേത്രത്തിൽ പല പുതിയ ചടങ്ങുകളും ഏപ്പെടുത്തിയെന്നുള്ളതും പ്രസ്താവ്യമാണ്. മുറജപം, ഭദ്രദീപം തുടങ്ങിയുള്ള ധമ്മവിധികൾ തിരുമനസ്സിൽനിന്നാണു തുടങ്ങിയതു്.

മഹാനായ ഈ തമ്പുരാന്റെ കീത്തി അനശ്വരമായി നില്ക്കുന്നതാണ്.

---

## 2. ധൎമ്മരാജാവ്.

(കൊ. വ. ൯൩൩—൯൭൩.)

ഇനിയും നമ്മുടെ സവിശേഷമായ ശ്രദ്ധയെ അർഹിക്കുന്ന തമ്പുരാൻ മാർത്താണ്ഡവൎമ്മ മഹാരാജാവിന്റെ അനന്തരാവകാശിയായി രാജ്യഭാരം ഏററ് 'ധർമ്മരാജാ' വെന്നു വിഖ്യാതനായിത്തീൎന്ന കാൎത്തികതിരുനാൾ രാമവർമ്മ മഹാരാജാവാണ്.

ഇദ്ദേഹത്തിന്റെ അമ്മ കോലത്തുനാട്ടിൽനിന്നു ദത്തെടുത്ത ഒരു തമ്പുരാട്ടിയും, അച്ഛൻ കിളിമാനൂർ കോയിത്തമ്പുരാനും ആയിരുന്നു. തിരുമനസ്സിലെ ജനനം 899-ാമാണ്ടായിരുന്നു. അന്ന് ശത്രുപക്ഷക്കാരുടെ ശക്തി പൂൎണ്ണമായിരുന്ന കാലമാണല്ലോ. ഇദ്ദേഹത്തിനു മൂന്നു വയസ്സുള്ളപ്പോൾ കോയിത്തമ്പുരാനും ഒത്ത് അമ്മതമ്പുരാട്ടി ആററിങ്ങലേക്കു പോയി. വിവരം അറിഞ്ഞ് ശത്രുക്കൾ തമ്പുരാട്ടിയെയും ഭാവിയിൽ രാജ്യാവകാശിയാകേണ്ട കൊച്ചുതമ്പുരാനെയും കൊല്ലാൻ മുതിൎന്നു. കോയിത്തമ്പുരാൻ രഹസ്യമായി കാൎയ്യം ഗ്രഹിച്ചു; തമ്പുരാട്ടിയെയും മകനെയും വേഷം മാററി വേറൊരു വഴിക്ക് അയച്ചിട്ട് രാജ്ഞി വന്ന പല്ലക്കിൽ കയറി യാത്രതുടങ്ങി. ശത്രുക്കൾ വന്നടുത്തപ്പോൾ കോയിത്തമ്പുരാൻ അവരോടു ധൈൎയ്യസമേതം പോരാടി മരണമടഞ്ഞു. തമ്പുരാട്ടിയും ഉണ്ണിത്തമ്പുരാനും ആപത്തുകൂടാതെ രക്ഷപ്പെട്ടു. കോയിത്തമ്പുരാന്റെ ത്യാഗബുദ്ധിയെ അഭിനന്ദിച്ചു മാൎത്താണ്ഡവൎമ്മമഹാരാജാവ് കിളിമാനൂർദേശം കരമൊഴിവായി അദ്ദേഹത്തിന്റെ കുടുംബത്തിലേക്കു വിട്ടുകൊടുത്തു.

രണധീരനും നയശാലിയും ഉഗ്രപ്രതാപവാനുമായ മാതുലന്റെ പ്രത്യേകമായ മേൽനോട്ടത്തിൽ തമ്പുരാന്റെ വിദ്യാഭ്യാസവും ആയുധാഭ്യാസവും നടന്നു.

അതുകൊണ്ടു ചെറുപ്പത്തിൽത്തന്നെ രാജ്യകാൎയ്യങ്ങളിൽ അന്യാദൃശമായ സാമൎത്ഥ്യവും, യുദ്ധമുറകളിൽ അതിയായ നൈപുണ്യവും സിദ്ധിച്ചു. അമ്മാവൻ തിരുമനസ്സിൽനിന്നു നടത്തിയ പല യുദ്ധങ്ങളിലും അന്നു യുവരാജാവായിരുന്ന ഇദ്ദേഹം വിജയപൂർവ്വം പങ്കെടുത്തിരുന്നു. കായംകുളം യുദ്ധത്തിന്റെ ഇടയ്ക്കു തിരുമനസ്സിൽനിന്ന് ഒരു പട്ടാണിയുടെ വേഷത്തിൽ കായംകുളം കോട്ടയിൽ പ്രവേശിച്ചു. ഹിന്ദുസ്ഥാനി, പേർഷ്യൻ തുടങ്ങിയ ഭാഷകൾ തിരുമനസ്സിലേക്കു നല്ല പരിചയമുണ്ടായിരുന്നു. അതുകൊണ്ടു പട്ടാണിയായി സഞ്ചരിക്കുന്നതിന് അവിടത്തേക്കു യാതൊരു പ്രയാസവും ഉണ്ടായിരുന്നില്ല. തിരുവിതാംകൂർ യുവരാജാവു കോട്ടയ്ക്കകത്തു് അകപ്പെട്ട വൃത്താന്തം കായംകുളം രാജാവു് രഹസ്യമായി അറിഞ്ഞു. പ്രത്യേകമായ കല്പന കൂടാതെ ആരെയും കോട്ടയ്ക്കു വെളിയിൽ വിട്ടുപോകരുതെന്നു രാജാവു് ആജ്ഞാപിച്ചു. മൂന്നുനാലുദിവസം ഒളിവായി ശ്രമിച്ചിട്ടും കോട്ടയ്ക്കു വെളിക്കു പോരാൻ തമ്പുരാനു സാധിച്ചില്ല. ഒടുവിൽ കായംകുളം രാജാവിന്റെ കാര്യക്കാരനായ ഇളങ്ങല്ലൂർ നമ്പൂരിയുടെ സഹായത്തോടുകൂടി കോട്ടയിൽനിന്നു രക്ഷപ്രാപിച്ചു. ഇമ്മാതിരി സംഭവങ്ങളിൽനിന്നു തിരുമനസ്സിലേക്ക് ആപത്തിലുണ്ടായിരുന്ന മനസ്സാന്നിദ്ധ്യവും അവസരോചിതമായ ബുദ്ധിയും വ്യക്തമാകുന്നതാണു്. അന്നു് അവിടത്തേക്കു പതിനെട്ടുവയസ്സുമാത്രമേ പ്രായമുണ്ടായിരുന്നുള്ളു.

മാർത്താണ്ഡവർമ്മമഹാരാജാവു നാടുനീങ്ങിയപ്പോൾ അവിടന്നു മുപ്പത്തിനാലാമത്തെ തിരുവയസ്സിൽ മൂപ്പേററു. അമ്മാവൻ സമ്പാദിച്ച രാജ്യം പരാധീനപ്പെടാതെ രക്ഷിക്കാൻ തിരുമനസ്സിലേക്കു വളരെ ക്ലേശങ്ങളെ സഹിക്കേണ്ടിവന്നു. ൯൧൫-ാമാണ്ട് സാമൂതിരി കൊച്ചിരാജ്യം ആക്രമിച്ചു. കൊച്ചിരാജാവു തിരുവിതാംകൂറിന്റെ സഹായം അഭ്യർത്ഥിച്ചു. ശുചീന്ദ്രം ക്ഷേത്രത്തിൽ വച്ചു

കൊച്ചി രാജാവു തിരുവിതാംകൂറുമായി ഉടമ്പടിയുണ്ടാക്കി. മഹാരാജാവു കൊച്ചിയെ രക്ഷിക്കാമെന്നു പ്രതിജ്ഞ ചെയ്തു. അതനുസരിച്ച് അയ്യപ്പൻമാർത്താണ്ഡപ്പിള്ള ദളവയെയും, ഡി ലനായിയെയും സൈന്യസമേതം കൊച്ചിയിലേക്കു നിയോഗിച്ചു. അവർ സാമൂതിരിയുടെ സൈന്യത്തെ തോല്പിച്ചു. ഈ വിജയത്തിന്റെ ഫലമായി ആലങ്ങാടും പറവൂരും തിരുവിതാംകൂറിനു കിട്ടി. ഇങ്ങനെ സംസ്ഥാനത്തിന്റെ വിസ്താരം പൂർവ്വാധികം വർദ്ധിച്ചു. ഇതിനു പുറമേ മഹാരാജാവിനോടു സാമൂതിരിയും സഖ്യം ചെയ്തു. യുദ്ധച്ചെലവിനു തിരുവിതാംകൂറിന് ഉണ്ടായ നഷ്ടം പരിഹരിക്കാനായി സാമൂതിരിപ്പാട് ഒന്നരലക്ഷം രൂപായും കൊടുത്തു.

തിരുമനസ്സിലേക്കു പിന്നീടു പ്രധാനമായി എതിർക്കേണ്ടിവന്നതു് ഹൈദരാലിയോടും, അദ്ദേഹത്തിന്റെ മകൻ ടിപ്പുസുൽത്താനോടും ആയിരുന്നു. കൊ. വ. 949-ാമാണ്ട് ഹൈദർ മലബാർ ആക്രമിച്ചു. സാമൂതിരി ഭയപ്പെട്ടു തിരുവിതാംകൂറിൽ അഭയം പ്രാപിച്ചു. തന്റെ ശത്രുവിന് അഭയം കൊടുത്ത തിരുവിതാംകൂറിന്റെ നേരേ ഹൈദർ തിരിഞ്ഞു. എന്നാൽ ഡച്ചുകാർ വഴിക്കുവെച്ചു തടഞ്ഞതുകൊണ്ട് വേഗം തിരുവിതാംകൂറിൽ വന്നെത്താൻ ഹൈദരാലിഖാനു സാധിച്ചില്ല. അപ്പോഴേക്കും കേശവപിള്ള വലിയ ഒരു സൈന്യവുമായി എത്തി ഡച്ചുകാരെ സഹായിച്ചു. വേഗത്തിൽ തിരുവിതാംകൂറിനെ സഹായിക്കാൻ ഇംഗ്ലീഷുസൈന്യവും എത്തി. കേശവപിള്ളയുടെ സാമർത്ഥ്യംകൊണ്ടും, ഇംഗ്ലീഷുകാരുടെയും മററും സഹായംകൊണ്ടും തിരുവിതാംകൂറിനു തന്നെ വിജയം സിദ്ധിച്ചു.

കൊ. വ. 957-ൽ ഹൈദർ മരിച്ചു; അയാളുടെ മകൻ ടിപ്പുസുൽത്താൻ സിംഹാസനാരോഹണം ചെയ്തു.

അയാൾ അച്ഛനെക്കാളും ഭയങ്കരനായിരുന്നു. ടിപ്പു
വമ്പിച്ച ഒരു സൈന്യവുമായി മലബാർ ആക്രമിച്ചു
പിടിച്ചടക്കി. അവിടത്തെ രാജാക്കന്മാരും പ്രഭുക്കന്മാരും
തിരുവിതാംകൂറിൽ വന്ന് അഭയം പ്രാപിച്ചു. അവരെ
യെല്ലാം തിരിച്ചയയ്ക്കാത്തപക്ഷം തിരുവിതാംകൂർ ആക്ര
മിക്കുമെന്നു ടിപ്പു മഹാരാജാവിനു സന്ദേശം അയച്ചു.
ആ ഭീഷണി ആശ്രിതവത്സലനായ തമ്പുരാൻ വകവ
ച്ചില്ല. ടിപ്പു കുപിതനായി; കൊച്ചിരാജാവിനെ വശഗ
നാക്കി തിരുവിതാംകൂറിൽനിന്ന് അയാൾക്ക് കപ്പം
കൊടുക്കണമെന്ന് അറിയിച്ചു. മഹാരാജാവ് ഈ നിർ
ദ്ദേശം നിരസിച്ചു. വേഗത്തിൽ ടിപ്പുവിന്റെ ആക്ര
മണം തടയുന്നതിനായി പല സന്നാഹങ്ങളും ചെയ്തു.
മദ്രാസിലെ ഇംഗ്ലീഷ് ഗവർണ്ണരെ വിവരം അറിയിച്ചു.
അദ്ദേഹം വേണ്ട ഒത്താശകൾ ചെയ്യാമെന്നു പ്രതിജ്ഞ
ചെയ്തു. ഉടൻ കേശവപിള്ള വലിയ ഒരു സൈന്യവു
മായി രാജ്യത്തിന്റെ ഉത്തരഭാഗത്തേക്കു തിരിച്ചു. ഡച്ചു
കാരുടെ കൈയിൽനിന്നും തിരുവിതാംകൂർ വാങ്ങിച്ച
കൊടുങ്ങല്ലൂർ കോട്ടയും, ആയക്കോട്ടയും കൊച്ചിയുടെ
വകയാണെന്നും, അതുകൊണ്ട് അതു രണ്ടും വിട്ടുകൊടു
ക്കണം എന്നും ടിപ്പു ആവശ്യപ്പെട്ടു. ഭീഷണികൊണ്ടു
ഫലമില്ലെന്നു കണ്ട് 964-ാമാണ്ട് ടിപ്പു യുദ്ധത്തിന് ഒരു
ങ്ങി. കേശവപിള്ളദിവാൻജിയുടെ നേതൃത്വത്തിൽ തി
രുവിതാംകൂർ സൈന്യം ടിപ്പുവിനെ തോല്പിച്ചു. ഭയ
ങ്കരമായ ഈ യുദ്ധത്തിൽ ടിപ്പുവിന്റെ കാലൊടിഞ്ഞു.
അയാളുടെ സൈന്യത്തിന്റെ വലിയ ഒരു ഭാഗം നഷ്ട
മായി. അനേകം മൈസൂർ ഭടന്മാരെ തിരുവിതാംകൂർ
സൈന്യം തടവുകാരായി പിടിക്കയും ചെയ്തു. ടിപ്പു
വിന്റെ ഉടവാളും മോതിരവും തിരുവിതാംകൂറിലേക്കു
കിട്ടിയെന്നുള്ളതും സ്മരണീയമാണ്.

ഈ തോൽവികൊണ്ടു ടിപ്പു വല്ലാതെ കോപിച്ചു. അയാഠം ഏറെ താമസിയാതെ സൈന്യസന്നാഹത്തോടെ തിരുവിതാംകൂർ ആക്രമിച്ചു. ആലങ്ങാട്ട്, പറവൂർ മുതലായ സ്ഥലങ്ങഠം പിടിച്ചടക്കി വളരെ കൊള്ളകഠം നടത്തി. വീടുകഠം തീവച്ചു നശിപ്പിച്ചു. സ്ത്രീകളെയും കുട്ടികളെയും നിർദ്ദയം കൊന്നൊടുക്കി. അയാളുടെ ഉദ്ദേശം തിരുവിതാംകൂർ മുഴുവൻ ജയിച്ചിട്ട് പത്മനാഭസ്വാമിക്ഷേത്രത്തിലെ പൊന്നിൻകൊടിമരത്തിൽ അയാളുടെ കുതിരയെ കെട്ടണമെന്നായിരുന്നു. കേശവപിള്ള ഈ അവസരത്തിൽ രാജ്യരക്ഷയ്ക്കു വേണ്ട പല ഏർപ്പാടുകളും ചെയ്തുകൊണ്ടിരുന്നു. അന്ന് ഇൻഡ്യാഗവണ്ണർ ജെനറലായിരുന്ന കാറൻവാലിസ് പ്രഭുവിനോടു നേരിട്ടു വിവരങ്ങഠം അറിയിച്ചു സഹായം അൎത്ഥിച്ചു. കാറൻവാലീസ് ടിപ്പുവിനെതിരായി തിരുവിതാംകൂറിനെ സഹായിക്കാമെന്നു സമ്മതിച്ചു.

ഇതേ അവസരത്തിൽ തിരുവിതാംകൂർ സൈന്യം ടിപ്പുവിൻെറ തെക്കോട്ടുള്ള പ്രയാണത്തെ തടയാനായി വടക്കു പാൎത്തിരുന്നു. മൈസൂർ സൈന്യം പാളയം അടിച്ചു പാൎത്തിരുന്നതു് ആലുവാ ആററിൻെറ തീരത്തായിരുന്നു. ആററിൻെറ മേൽഭാഗത്തു് ഉണ്ടായിരുന്ന അണ ഗൂഢമായി തിരുവിതാംകൂറുകാർ വെട്ടിമുറിച്ചു. പെട്ടെന്നു് ആററിൽ വെള്ളം പൊങ്ങി. ടിപ്പുവിൻെറ പടയാളികളിൽ പലരും വെള്ളത്തിൽ ഒഴുകിപ്പോയി. അവരുടെ ആയുധങ്ങളും ആഹാരത്തിനു സംഭരിച്ചിരുന്ന സാധനങ്ങളും മുഴുവൻ നഷ്ടമായി. ടിപ്പുവിനു് ഇങ്ങനെ ഇവിടെ താമസിക്കാൻ നിവൃത്തിയില്ലെന്നായി. ഇംഗ്ലീഷുകാർ ടിപ്പുവിൻെറ രാജധാനിയെ ആക്രമിച്ചതുകൊണ്ടു് അയാഠം ഇവിടെനിന്നു നിരാശനായി പോവുകയും ചെയ്തു. ഈ യുദ്ധത്തിൽ സഹായിച്ചതിനു പ്രതിഫലമായി ഇംഗ്ലീഷുകാൎക്കു വലിയ ഒരു തുക കൊടുക്കേണ്ടിവന്നു.

ടിപ്പുവിനോട് എന്നപോലെ തന്നെ തിരുമനസ്സിലേക്കു വേറൊരു വിദേശീയശത്രുവിനോടും നേരിടേണ്ടിവന്നു. ആർക്കാട്ടു നവാബിന്റെ സൈന്യാധിപനായിരുന്ന മാസുഫ്ഖാൻ, നവാബിനോടു പിണങ്ങി സ്വതന്ത്രനായി. അദ്ദേഹം തിരുവിതാംകൂർ വകയായിരുന്ന ചില സ്ഥലങ്ങളും കൈവശപ്പെടുത്തി. മാസുഫ്ഖാനെ അമർച്ച ചെയ്യുന്നതിനായി കർണ്ണാട്ടിക്കു് നവാബ് മഹാരാജാവിന്റെ സഹായം അപേക്ഷിച്ചു. കുമാരൻ ചെമ്പകരാമൻപിള്ള എന്ന ധീരനായ സേനാനായകനെയും അയ്യായിരം പടയാളികളെയും ഇവിടെനിന്നു നവാബിന്റെ സഹായത്തിന് അയച്ചു. യുദ്ധം അവസാനിച്ചപ്പോൾ നവാബ് മുമ്പു തിരുവിതാംകൂർവകയായിരുന്ന കിഴക്കൻ പ്രദേശങ്ങൾ വീണ്ടും തിരുവിതാംകൂറിലേക്കു വിട്ടുതന്നു.

നവാബിന് ഒരിക്കൽക്കൂടെ മഹാരാജാവിനോടു സഹായം അർത്ഥിക്കേണ്ടിവന്നു. മാസുഫ്ഖാനു പകരംനിയമിച്ച യൂസഫ്ഖാനും നവാബിനോട് പിണങ്ങി സ്വാതന്ത്ര്യം പ്രഖ്യാപനം ചെയ്തു. തിരുവിതാംകൂറിലേ സഹായത്തോടുകൂടി ആയാളെയും നവാബു തോല്പിച്ചു. ഇതിനുശേഷം നവാബുമായുണ്ടായ ഉടമ്പടിയനുസരിച്ചു കളക്കാടു മുതലായ സ്ഥലങ്ങൾ മഹാരാജാവു നവാബിനു വിട്ടുകൊടുത്തു. ചെങ്കോട്ടയും കന്യാകുമാരിയും തിരുവിതാംകൂറിലേക്കും കിട്ടി.

ഈ യുദ്ധവിവരങ്ങളിൽനിന്നു തിരുമനസ്സിലേക്കു് രാജ്യരക്ഷാപരമായി എത്ര ക്ലേശം അനുഭവിക്കേണ്ടിവന്നെന്നു വ്യക്തമാകുമല്ലോ. എന്നാൽ, യുദ്ധങ്ങൾ കൊണ്ടുമാത്രമല്ല അദ്ദേഹത്തെ ഇന്നു് ഓർമ്മിക്കുന്നതു്. ധർമ്മപ്രചരണത്തിനും, കലാപ്രോത്സാഹനത്തിനും അദ്ദേഹം ചെയ്ത സേവനങ്ങൾ ആരുടെയും അഭിനന്ദനത്തെ അർഹിക്കുന്നതാണു്. അദ്ദേഹം രാജ്യത്തിൽ അനേകം

റോഡുകൾ വെട്ടിച്ചു. പറവൂർതൊട്ട് ആലുവാപ്പുഴ വരെ ഉണ്ടാക്കിയ റോഡ് പ്രധാനമാണ്. രാജ്യത്തിൽ വാണിജ്യാഭിവൃദ്ധിക്കായും തിരുമനസ്സിൽനിന്നു പല കാര്യങ്ങൾ ഏർപ്പെടുത്തി. നാഞ്ചിനാട്ടേ കൃഷിക്കാരുടെ ഉപയോഗത്തിനായി അദ്ദേഹം ചെയ്ത സഹായങ്ങളിൽ നിന്ന് അവിടത്തേക്ക് കൃഷിക്കാരോട് ഉണ്ടായിരുന്ന അനുകമ്പ നന്നേ തെളിയുന്നതാണ്.

തിരുമനസ്സിലെ കാലത്തു നമ്മുടെ രാജ്യത്തിന്റെ കീർത്തി ഇൻഡ്യയിലെങ്ങും പരന്നു. അവിടത്തെ 'ധർമ്മരാജാവ്' എന്ന് എല്ലാവരും വിളിച്ചുപോന്നതിൽനിന്നു തിരുമനസ്സിലേക്ക് എത്രമാത്രം ധർമ്മാസക്തി ഉണ്ടായിരുന്നെന്നു മനസ്സിലാക്കാവുന്നതാണ്. തിരുമനസ്സിലെ ബഹുമാനിച്ചു കർണ്ണാട്ടിക്ക നവാബ് 'മന്നേസുൽത്താൻ മഹാരാജരാമരാജബഹദ്ദൂർ ഷംഷേർജംഗ്' എന്ന ബിരുദം സമ്മാനിച്ചു.

അവിടന്നു മഹാനായ ഒരു പണ്ഡിതനും കവിയും കൂടിയായിരുന്നു. സ്വയം കാവ്യങ്ങൾ രചിക്കുന്നതിലും, വിദ്വാന്മാരെയും കവികളെയും ആദരിക്കുന്നതിലും അവിടത്തേക്ക് അത്യധികം താല്പര്യമുണ്ടായിരുന്നു. തിരുമനസ്സിലെ കനിഷ്ഠസഹോദരനും അനന്തരവനും വിദ്വത്തതിലും കവിതത്തിലും ഒട്ടും പിന്നോക്കമായിരുന്നില്ല. അനന്തരവനായ അശ്വതിതിരുനാൾ തമ്പുരാന്റെ കൃതിയാണ് 'രുഗ്മിണീസ്വയംവരം' ആട്ടക്കഥ. നിർഭാഗ്യവശാൽ രണ്ടു ഇളയതമ്പുരാക്കന്മാരും തിരുമനസ്സിൽനിന്നു നാടുവാഴുമ്പോഴം തന്നെ നാടുനീങ്ങി. വംശവർദ്ധനയ്ക്കു 964-ാമാണ്ടു കോലത്തുനാട്ടിൽ നിന്നു രണ്ടു തമ്പുരാട്ടിമാരെ തിരുവിതാംകൂറിലേക്ക് ദത്തെടുക്കേണ്ടിവന്നു.

നാല്പതു വർഷം ശ്ലാഘ്യമായി അവിടന്നു രാജ്യഭരണം നടത്തി. മഹാരക്തനും മഹാത്മാവുമായ അവിടന്നു

973-ാമാണ്ടു കുംഭമാസത്തിൽ ശിവരാത്രിദിവസം നാടുനീങ്ങി. അവിടുത്തെ ആത്മാവു നിത്യശാന്തിയിൽ വിശ്രമിക്കട്ടെ.

---

### 3. സ്വാതിതിരുനാൾ രാമവർമ്മ മഹാരാജാ തിരുമനസ്സുകൊണ്ടു്.

(൯൮൮—൧൦൨൨)

രാജാക്കന്മാർ വളരെ ഉണ്ടായിട്ടുണ്ടു്; ഇപ്പോഴും ഉണ്ടു്. അതുപോലെ തന്നെയാണു കലാകാരന്മാരും. എന്നാൽ കലാകാരന്മാരെന്ന നിലയിൽ ബഹുജനങ്ങളുടെ പ്രശംസ അർഹിച്ചിട്ടുള്ള രാജാക്കന്മാർ വളരെ ചുരുക്കമാണു്. ഈ ഉപന്യാസത്തിൽ സംഗീതസാഹിത്യാദി കലകളിൽ അത്ഭുതാവഹമായ ജ്ഞാനവും അനതിശയനീയമായ പ്രയോഗസാമർത്ഥ്യവും നേടിയ നമ്മുടെ ഒരു തമ്പുരാനെപ്പററിയാണു പറയാൻ തുടങ്ങുന്നതു്.

കാർത്തികതിരുനാൾ മഹാരാജാവു നാടുനീങ്ങിയതിൽ പിന്നീടു പതിമൂന്നു വർഷത്തേക്കു ബാലരാമവർമ്മമഹാരാജാവു നാടുവാണു. അദ്ദേഹം 986-ൽ നാടുനീങ്ങിയതിനുശേഷം ആററിങ്ങൽ മൂത്തതമ്പുരാനായിരുന്ന ലക്ഷ്മീറാണി മുപ്പേററു. ആ തിരുമനസ്സിലെ ആദ്യപുത്രനായി സ്വാതിതിരുനാൾ അവതാരം ചെയ്തു. തിരുമേനി ഗർഭത്തിൽ വാഴുമ്പോഴേ രാജാവായതിനാൽ അവിടത്തെ 'ഗർഭശ്രീമാൻ' എന്നു വിളിച്ചുപോരുന്നു. തിരുവിതാംകൂർ ജനാവലി അത്യൽക്കണ്ഠയോടെ ഒരു രാജ്യാവകാശിയെ പ്രതീക്ഷിച്ചുകൊണ്ടിരിക്കെയാണു തിരുമനസ്സിൽനിന്നു ഭൂജാതനായതെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ. അമ്മതമ്പുരാൻ മൂന്നാമത്തെ പ്രസവത്തോടുകൂടി നാടുനീങ്ങിയപ്പോഴും, ശിശുവായിരുന്ന സ്വാതിതിരുനാൾ തമ്പു

രാന്നും, അവിടത്തെ സഹോദരനും സഹോദരിയും രാജ്യ
വും പാർവ്വതീഭായി തിരുമനസ്സിലെ മേൽനോട്ടത്തിലായി.
അവിടത്തെ പിതാവായ രാജരാജവർമ്മ കോയിത്തമ്പു
രാൻ മഹാനായ ഒരു പണ്ഡിതനായിരുന്നു. അദ്ദേഹ
ത്തിന്റെ മേൽനോട്ടത്തിൽ യുവരാജാക്കന്മാർക്കു് അത്യുൽ
കൃഷ്ടമായ ശിക്ഷണം ലഭിച്ചു. രാജകുമാരന്മാരുടെ വിദ്യാ
ഭ്യാസത്തിൽ റാണിയും പ്രത്യേകം ശ്രദ്ധിച്ചുപോന്നു.
ചെറുപ്പത്തിൽ തന്നെ ഇംഗ്ലീഷു്, പേർഷ്യൻ, സംസ്കൃതം,
കർണ്ണാടകം, തമിഴു തുടങ്ങി പല ഭാഷകളിലും സ്വാതി
തിരുനാൾ തിരുമനസ്സിലേക്കു പ്രശംസനീയമായ പാ
ണ്ഡിത്യം ഉണ്ടായി. നിശിതബുദ്ധിയായിരുന്ന തിരുമന
സ്സിലെ വിദ്യ അഭ്യസിപ്പിക്കുന്നതിൽ ഗുരുക്കന്മാർക്കു്
പ്രയാസം ഉണ്ടായിരുന്നില്ല. അവരെല്ലാം തിരുമേനിയുടെ
ബുദ്ധിവൈശിഷ്ട്യത്തെയും സ്വഭാവമാഹാത്മ്യത്തെയും
വാസനാഗുണത്തെയും അത്യന്തം പുകഴ്ത്തിയിട്ടുണ്ടു്.
അവിടത്തെ ഇംഗ്ലീഷു പഠിപ്പിച്ചതു് തഞ്ചാവൂർക്കാര
നായ സുബ്ബയ്യർ എന്നൊരു പണ്ഡിതനായിരുന്നു. സാ
ഹിത്യത്തിലും ശാസ്ത്രങ്ങളിലും തിരുമനസ്സിലേക്കു വളരെ
നൈപുണ്യമുണ്ടായിരുന്നെങ്കിലും അവിടത്തേക്കു സംഗീ
തത്തോടായിരുന്നു പ്രത്യേകമായ പ്രതിപത്തി. ആ കല
യിൽ ത്യാഗരാജനെപ്പോലും വെല്ലത്തക്ക സാമർത്ഥ്യം
അദ്ദേഹത്തിനു് ഉണ്ടായിരുന്നെന്നു നമുക്കു് അഭിമാന
പൂർവ്വം സ്മരിക്കാവുന്നതാണു്.

തിരുമനസ്സിലേക്കു പതിനാറു വയസ്സു പൂർത്തിയായ
പ്പോൾ അവിടന്നു രാജ്യഭാരം കൈയ്യേററു. അവിടത്തെ
ഭരണകാലത്താണു പിന്നീടു് ഉൽക്കർഷം പ്രാപിച്ചിട്ടുള്ള
പല സ്ഥാപനങ്ങളും ഉണ്ടാക്കിയതു്. ആദ്യമായി കൊ
ല്ലത്തുനിന്നു് 'ഹജൂർക്കച്ചേരി' തിരുവനന്തപുരത്തേക്കു
മാററി സ്ഥാപിച്ചു. ഈ ഏർപ്പാടുകൊണ്ടു ഭരണകാര്യങ്ങ

ളിൽ മഹാരാജാവിനു നേരിട്ടു ശ്രദ്ധിക്കുന്നതിനു കൂടുതൽ സൗകര്യം ഉണ്ടായി. അടുത്തതായി, അവിടത്തെ ശ്രദ്ധ പതിഞ്ഞതു പട്ടാളപരിഷ്കരണത്തിലായിരുന്നു. നായർ പട്ടാളവും കുതിരപ്പട്ടാളവും തിരുമനസ്സിൽനിന്നു് ഏർപ്പെടുത്തിയതാണു്. പട്ടാളത്തെ പുതിയ യുദ്ധസമ്പ്രദായങ്ങൾ പരിശീലിപ്പിക്കാനും അവിടുന്നു കല്പിച്ചു. കാഴ്ചബംഗ്ലാവിന്റെ പ്രാരംഭം അവിടന്നു് ഉണ്ടാക്കിയ വന്യമൃഗശാലയാണു്. അവിടത്തേക്കു് ആനയെ വഴക്കുന്നതിലും മററും അസാദൃശമായ സാമർത്ഥ്യം ഉണ്ടായിരുന്നു.

രാജ്യത്തിനു ഭരണസംബന്ധമായും മററും അക്കാലത്തു് ഉണ്ടായ മേന്മ ചില്ലറയല്ല. അവിടത്തെ ഭരണകാലത്താണു മുൻസിപ്പുകോടതികൾ നാട്ടിന്റെ നാനാഭാഗത്തും നടപ്പിൽ വരുത്തിയതു്. നിയമസംബന്ധമായ ഗ്രന്ഥങ്ങൾ വിദഗ്ദ്ധന്മാരെക്കൊണ്ടു് എഴുതിച്ചു ഗവൺമെൻറിൽനിന്നു പ്രസിദ്ധപ്പെടുത്തുകയുണ്ടായി. നിയമഗ്രന്ഥനിർമ്മാണത്തിനു നിയുക്തനായിരുന്ന ദിവാൻപേഷ്കാർ കണ്ടൻമേനവന്റെ ഉപദേശപ്രകാരം തിരുവനന്തപുരത്തു് ഒരു ജില്ലാക്കോടതി സ്ഥാപിച്ചു. ദയാശാലിയായ തിരുമേനി സ്ത്രീകളെ നാടുകടത്തുന്ന ഏർപ്പാടും, ജലപരീക്ഷ തുടങ്ങിയുള്ള സത്യപരീക്ഷണങ്ങളും നിറുത്തൽചെയ്തു.

വിദ്യാഭ്യാസപ്രചരണത്തിലേക്കു സ്വാതിതിരുനാൾ മഹാരാജാവു് വളരെ മനസ്സിരുത്തി പ്രവർത്തിച്ചിരുന്നു. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ മാഹാത്മ്യം നേരിട്ടറിഞ്ഞ അവിടന്നു് ആദ്യമായി ഒരു ഇംഗ്ലീഷ് വിദ്യാലയം തിരുവനന്തപുരത്തു തുടങ്ങിച്ചു. 1009-ാമാണ്ടു് റോബർട്ട്സ് എന്ന ഒരു മിഷണറിയെ ക്ഷണിച്ചുവരുത്തി സഹായധനം ദാനംചെയ്തു തുടങ്ങിച്ച സ്കൂളാണു പില്ക്കാലത്തു വളർന്നു രാജകീയകാളേജായി പരിണമിച്ചതു്. കുറച്ചു കാലത്തിനകം

രാജ്യത്തിൻെറ നാനാഭാഗത്തും ഇംഗ്ലീഷു് പള്ളിക്കൂടങ്ങൾ സ്ഥാപിക്കയുണ്ടായി.

തിരുമനസ്സിലേക്കു ജ്യോതിശ്ശാസ്ത്രത്തിൽ അതിയായ താൽപര്യം ഉണ്ടായിരുന്നു. പാശ്ചാത്യഗോളശാസ്ത്രം പഠിക്കാൻവേണ്ടി അവിടുന്നു സ്ഥാപിച്ചതാണു നമ്മുടെ ഇന്നത്തെ നക്ഷത്രബംഗ്ലാവു്. ആദ്യമായി ഇംഗ്ലീഷു വൈദ്യം നാട്ടിൽ നടപ്പാക്കിയതും അവിടന്നു് ആയിരുന്നു. ആദ്യം തിരുവനന്തപുരത്തും, പിന്നീടു രാജ്യത്തിൻെറ മററു പല ഭാഗങ്ങളിലും ഇംഗ്ലീഷ്മരുന്നുകൾ ധർമ്മമായി കൊടുക്കാനും, രോഗികളെ ശുശ്രൂഷിക്കാനുമായി ആശുപത്രികൾ സ്ഥാപിച്ചു. തിരുമനസ്സിലെ കാലത്തു് ആയിരുന്നു എൻജിനീയർ ഡിപ്പാർട്ടുമെൻറു്, മരാമത്തു ഡിപ്പാർട്ടുമെൻറു് ഇവ സ്ഥാപിച്ചതും, തിരുവനന്തപുരത്തു് ഇന്നു വിപുലമായ രീതിയിൽ നടത്തിപ്പോരുന്ന സർക്കാർ അച്ചുക്കൂടം തുടങ്ങിയതും. അന്നു് എൻജിനീയർ ഡിപ്പാർട്ടുമെൻറിൽനിന്നു് ഉണ്ടാക്കിയതാണു കരമനപ്പാലം. ഗവമ്മെൻറുപ്രസ്സിൽ ആദ്യം അച്ചടിച്ച പ്രസിദ്ധം ചെയ്തതു് ആയിരത്തി പതിനഞ്ചാമാണ്ടത്തെ പഞ്ചാംഗം ആയിരുന്നു.

ഇങ്ങനെ ഇന്നു തിരുവിതാംകൂറിൽ മുഖ്യമായിത്തീന്നിട്ടുള്ള പല തുറകളും തിരുമനസ്സിലെ ഭരണത്തിൻെറ സംഭാവനകളാണു്. എഡ്യൂക്കേഷൻ, മെഡിക്കൽ, എൻജിനീയറിങ്ങു്, ജൂഡീഷ്യൽ, മരാമത്തു് എന്ന പ്രധാനപ്പെട്ട വകുപ്പുകളും, സക്കാർ അച്ചുക്കൂടം, കാഴ്ചബംഗ്ലാവു്, നക്ഷത്രബംഗ്ലാവു്, നാഞ്ചിനാട്ടു് ഒരു കൃഷിമരാമത്തു തുടങ്ങിയുള്ള വലിയ സ്ഥാപനങ്ങളും അവിടത്തെ സ്മാരകങ്ങളാണു്. ഇതിൽനിന്നെല്ലാം തിരുവിതാംകൂറിനു തിരുമനസ്സിൽനിന്നു ചെയ്തിട്ടുള്ള ബഹുമുഖങ്ങളായ ഗുണങ്ങൾ എത്രയെന്നു് ഊഹിക്കാവുന്നതാണല്ലോ.

രാജ്യകാൎയ്യങ്ങളിൽ ശ്രദ്ധ പതിപ്പിച്ചിരുന്നതു പോലെയോ, അതിൽ കൂടുതലായോ അവിടന്നു കലാവിഷയകമായി പ്രവൎത്തിച്ചുപോന്നു. സംഗീതം, സാഹിത്യം, ജ്യോതിഷം തുടങ്ങിയുള്ള കലകളിൽ സാമൎത്ഥ്യം നേടിയിരുന്ന പല വിദ്വാന്മാരും തിരുമനസ്സിലെ ആശ്രിതകോടിയിൽ ഉൾപ്പെട്ടിരുന്നു. അവൎക്കെല്ലാം അവിടന്നു വേണ്ട പ്രോത്സാഹനം കൊടുത്തിരുന്നു. * ലാഹോറിൽനിന്നു വന്ന 'ശങ്കരജ്യോത്സ്യൻ' എന്ന പണ്ഡിതനെ ഒരു ജഡ്ജിയായി അവിടന്നു നിയമിച്ചു. ചീനരാജ്യത്തുനിന്നു പ്രസിദ്ധന്മാരായ ഐന്ദ്രജാലികന്മാരെ തിരുമേനി ക്ഷണിച്ചു വരുത്തി കൊട്ടാരത്തിൽ പാൎപ്പിച്ചു. ഇതിൽ നിന്നെല്ലാം കലാവിഷയകമായ അവിടത്തെ ഔദാൎയ്യം വ്യക്തമാകുന്നതാണു്. മലയാളവ്യാകരണം എഴുതിയ പീററുസായിപ്പിനും, ഇംഗ്ലീഷു മലയാള നിഘണ്ടു രചിച്ച ബെയിലിക്കും മഹാരാജാവു വിലയേറിയ സമ്മാനങ്ങൾ കൊടുത്തു ബഹുമാനിച്ചു. ഇരയിമ്മൻതമ്പി, വിദ്വാൻ കോയിത്തമ്പുരാൻ എന്ന മഹാകവികൾ അവിടത്തെ സദസ്സിനെ അലങ്കരിച്ചിരുന്നു. തിരുമനസ്സിൽനിന്നു പതിവായി വിദ്വത്സദസ്സിൽ എഴുന്നള്ളാറുണ്ടായിരുന്നെന്നുള്ളതിൽ നിന്നു് അവിടത്തെ പണ്ഡിതപക്ഷപാതം നല്ലവണ്ണം വ്യക്തമാകും. അവിടത്തെപ്പോലെ പണ്ഡിതനും കലാരസികനുമായ ഒരു രാജാവു വേറെ ഉണ്ടായിട്ടില്ലെന്നു ഭാരതമെങ്ങും പുകൾകൊണ്ടു. അവിടന്നു സംസ്കൃതത്തിലും മലയാളത്തിലും പല കവിതകൾ രചിച്ചിട്ടുണ്ടു. ഭക്തിമഞ്ജരി, സ്യാനന്ദൂരപുരവൎണ്ണനപ്രബന്ധം, ശ്രീപത്മനാഭ

* ഈ ശംകരജ്യോത്സ്യർ ജോറഖാൽ ശങ്കരപ്പിള്ള മുൻസിപ്പ് അവൎകളുടെ അച്ഛനായിരുന്നു. മലബാർകാരനായ അദ്ദേഹം റംജിത് സിംഗിന്റെ ഉപദേഷ്ടാവായി വളരെക്കാലം ലാഹോറിൽ താമസിച്ചിരുന്നു. അതിനു ശേഷമാണു് തിരുവിതാംകൂറിൽവന്നു ജഡ്ജിയായിത്തീൎന്നതു്.

ശതകം, കുചേലോപാഖ്യാനം, ഉത്സവപ്രബന്ധം എന്ന ഗ്രന്ഥങ്ങളാണു തിരുമനസ്സിലെ പ്രധാന കൃതികൾ. അവിടത്തെ കവിതകളിൽ തിങ്ങിത്തുളുമ്പുന്ന പ്രധാന ഗുണം ഭക്തിപ്രചുരിമയാണ്.

തിരുമനസ്സിലെ കീർത്തി അധികമായി വെളിക്കു പ്രചരിച്ചത് അദ്ദേഹത്തിന്റെ സംഗീതപാടവം മുഖാന്തരമാണ്. അന്നു തിരുവിതാംകൂറിൽ നടപ്പിലിരുന്ന സോപാനസമ്പ്രദായത്തിനു പുറമേ തിരുമനസ്സിൽ നിന്നു വെളിക്കു പ്രസിദ്ധമായിരുന്ന മററു രീതികളെയും ഗാഢമായി അഭ്യസിച്ചു. സംസ്കൃതത്തിലും, മണിപ്രവാളഭാഷയിലും, തെലുങ്ക്, കർണ്ണാടകം, ഹിന്ദുസ്ഥാനി എന്ന ഭാഷകളിലുമായി മുന്നൂററമ്പതോളം പാട്ടുകൾ കല്പിച്ചു നിർമ്മിച്ചിട്ടുണ്ട്. ഈ പാട്ടുകളിലെല്ലാം തിരുമനസ്സിലെ മഹത്തായ സംസ്കാരവും, ഉന്നതമായ ചിന്തകളും നിസ്തുലമായ ഭക്തിയും തെളിഞ്ഞു വിളങ്ങുന്നുണ്ട്. തിരുമനസ്സിൽനിന്നു നമുക്കു തന്നിട്ടുള്ള മുഖ്യമായ സമ്പത്ത് ഈ ഗാനങ്ങളാണ്. തിരുവിതാംകൂറുകാർ സംഗീതത്തിൽ പിന്നോക്കമാണെന്നു ചിലൎക്കുള്ള മിഥ്യാബോധം തിരുമനസ്സിലെ ഗാനങ്ങളെപ്പററി വേണ്ടവണ്ണം അറിഞ്ഞാൽ മാറും. തഞ്ചാവൂർ രങ്കയ്യർ, കണ്ണയ്യാഭാഗവതർ തുടങ്ങിയ സംഗീതകലാകോവിദന്മാർ തിരുമനസ്സിലെ പ്രത്യേകമായ സ്നേഹബഹുമാനങ്ങൾക്കു പാത്രീഭവിച്ചവരായിരുന്നു. ഇതിൽനിന്ന് അവിടത്തേക്കു വിദേശീയ ഗാനകലയോടും എത്രമാത്രം ആദരവ് ഉണ്ടായിരുന്നെന്ന് അനുമിക്കാവുന്നതാണല്ലോ.

സ്വഭാവത്തിൽ അവിടന്ന് അതിഗംഭീരനായിരുന്നു. കൃത്യനിഷ്ഠയും ഈശ്വരഭക്തിയും അദ്ദേഹത്തെ അസാമാന്യമായി പ്രശസ്തനാക്കിയിരുന്നു. ഇത്ര ഗുണവാനും, പണ്ഡിതനും, സഹൃദയനുമായ ഒരു മഹാരാജാവ് തിരുവിതാം

ക്കൂറിൽപ്പോലും വേറെ ഇല്ലെന്ന അതിശയോക്തിയുടെ സ്പർശംകൂടാതെ പറയാവുന്നതാണു്.

മഹാനായ അവിടത്തെ അന്ത്യഘട്ടം റസിഡൻറുമായുണ്ടായ സംഘട്ടനംകൊണ്ടു് അത്ര സുഖകരമായിരുന്നില്ല. റെസിഡൻറ ജനറൽ കല്ലൻ സായിപ്പു്, അദ്ദേഹത്തിൻെറ ആശ്രിതനും തിരുവിതാംകൂർ സർവീസിൽ ഡെപ്യൂട്ടി പേഷ്ക്കാരായും, പേഷ്ക്കാരായും ജോലി നോക്കിയ ആളും ആയ കൃഷ്ണരാവുവിൻെറ ഏഷണിമൂലം രാജ്യകാര്യങ്ങളിൽ അനാവശ്യമായി ഇടപെട്ടുതുടങ്ങി. സായിപ്പിൻെറ കൈകടത്തൽ തിരുമനസ്സിലേക്കു തീരെ രസമായില്ല. അവിടന്നു് ഭരണകാര്യത്തിൽ നിന്നു മിക്കവാറും വിരമിച്ചു് ഈശ്വരഭജനത്തിൽ ലയിച്ചു. അങ്ങനെയിരിക്കെ 1021-ാമാണ്ടു തിരുമനസ്സിലെ പിതാവു് അവിചാരിതമായി ദേഹവിയോഗം ചെയ്തു. തിരുമനസ്സിലേക്കു് സകലകാര്യങ്ങളിലും ഉപദേശം കൊടുത്തും സഹായിച്ചും വന്ന പിതാവിൻെറ നഷ്ടം അവിടത്തെ വല്ലാതെ ദുഃഖിപ്പിച്ചു. ഇതിൻെറ എല്ലാം ഫലമായി അവിടന്നു 1022-ാമാണ്ടു ധനുമാസം 13-ാനു- നാടുനീങ്ങി. അവിടത്തെ യശസ്സു് ഈ രാജ്യത്തിൻെറ ചരിത്രത്തിനെന്ന പോലെ ഇവിടത്തെ കലാചരിത്രത്തിനും ശോഭ നല്കി വിലസും.

---

## ശ്രീവിശാഖംതിരുനാൾ മഹാരാജാവു്.

(കൊ. വ. ൧൦൧൨ — ൧൦൬൦)

അത്ഭുതകരമായ കർമ്മകുശലതയും അസാമാന്യമായ ഉത്കർഷസ്ഥലതയും കൊണ്ടു തിരുവിതാംകൂറുകാർക്കു നിത്യസ്മരണീയനായിത്തീർന്നിട്ടുള്ള ശ്രീ വിശാഖം തിരുനാൾ മഹാരാജാവു മഹാനായ ഒരു ഭരണാധികാരിയെന്ന നിലയ്ക്കു മാത്രമല്ല നമ്മുടെ ആരാധന അവകാശപ്പെടുന്നതു്.

സ്വഭാവമഹിമകൊണ്ടും പാണ്ഡിത്യപ്രാഭവം കൊണ്ടും അവിടത്തോടു തുല്യത വഹിക്കുന്നവർ ചുരുക്കമായിരിക്കും. 1055 മുതൽ 1060 വരെ അഞ്ചു കൊല്ലം കൊണ്ടു തിരുവിതാംകൂറിൽ അവിടന്നു വരുത്തിയ ഉണർവും ഉൽഗ്ജിതവും അത്ഭുതംകൂടാതെ ചിന്തിക്കാൻ സാദ്ധ്യമല്ല. അന്നു ഭരണചക്രം അത്ര വേഗത്തിൽ പ്രവർത്തിച്ചു. തിരുമനസ്സിലെ കൃത്യനിഷ്ഠയും സദാചാരവൈഭവവും രാജ്യത്തെ മുഴുക്കെ ആകർഷിച്ചു. തെററു ചെയ്യാൻ സാദ്ധ്യമല്ലെന്ന് അവിടന്നു വരുത്തി. രാജ്യത്തിലെ ഏതു കാര്യത്തിലും തിരുമനസ്സിൽനിന്നു ശ്രദ്ധിക്കുന്നുണ്ടെന്നു വന്നപ്പോൾ അന്യായം അമർന്നു; നീതി പുലർന്നു; കലകളും ശാസ്ത്രങ്ങളും മികച്ചുവന്നു. ചുരുക്കത്തിൽ രാജത്വം ലോകത്തിന്ന് അനുഗ്രഹമാകുന്നതെങ്ങനെയെന്നു നല്ലവണ്ണം വിളങ്ങി.

തിരുമനസ്സിലെ ബാല്യവും വിദ്യാഭ്യാസവും അവിടത്തെ ജീവിതത്തെ രുചീകരിക്കാൻ സാരമായി ഉതകിയെന്നു കരുതാം. ബാലരാമവർമ്മ മഹാരാജാവിനു ശേഷം രാജ്ഞിയായി നാടുവാണ ലക്ഷ്മീഭായിറാണി തിരുമനസ്സിലെ പുത്രിയായ ശ്രീ രുഗ്മിണീഭായി തിരുവയറുവാണ തിരുമേനി 1012 ഇടവമാസത്തിൽ വിശാഖം നക്ഷത്രത്തിൽ ജാതനായി. അവിടത്തെ പിതാവു സംസ്കൃതത്തിൽ ദൃഢവ്യുൽപന്നനായിരുന്ന തിരുവല്ലാ പാലിയക്കരെക്കൊട്ടാരത്തിലേ കോയിത്തമ്പുരാൻ അവർകളായിരുന്നു. തിരുമേനി ഈ വിശിഷ്ട ദമ്പതിമാരുടെ അവസാനത്തെ സന്താനമായിരുന്നു. അവിടന്നു ജനിച്ചു രണ്ടുമാസം ആകുന്നതിനു മുൻപു രുഗ്മിണീഭായി തമ്പുരാട്ടി നാടുനീങ്ങി. ഇങ്ങനെ ശൈശവത്തിൽത്തന്നെ മാതാവിൻെറ ലാളന നഷ്ടപ്പെട്ടുവെങ്കിലും പിതാവായ കോയിത്തമ്പുരാൻ പുത്രൻെറ പരിചരണത്തിൽ കാണിച്ച ശ്രദ്ധകൊണ്ടു തിരുമനസ്സിലെ ശൈശവവും ബാല്യവും സുഖമായിത്തന്നെ കഴിഞ്ഞു.

അഞ്ചു വയസ്സു തികഞ്ഞപ്പോൾ തിരുമനസ്സിൽനിന്നു പള്ളിവായന തുടങ്ങി. പണ്ഡിതനായ പിതാവുതന്നെയായിരുന്നു അവിടത്തെ പ്രഥമപാഠങ്ങൾ അഭ്യസിപ്പിച്ചതു്. അങ്ങനെ തുടങ്ങിയ മാതൃഭാഷാഭ്യസനവും സംസ്കൃതപാഠനവും ഭാവിയിൽ അവിടത്തെ വൈദഗ്ധ്യത്തിന്റെ മഹാസ്തൂണങ്ങളായിത്തീർന്നു. ആ ഭാഷകൾ അവിടത്തെ അളവില്ലാതെ അനുഗ്രഹിച്ചു വശ്യഭാവത്തിൽ വർത്തിച്ചു. നാലു വർഷം മലയാളത്തിനും സംസ്കൃതത്തിനും മാത്രമായി വിനിയോഗിച്ചതിനു ശേഷം തിരുമേനി ഇംഗ്ലീഷു പഠിക്കാൻ തുടങ്ങി. സ്വാതിതിരുനാൾ, ഉത്രം തിരുനാൾ എന്നീ തമ്പുരാക്കന്മാരുടെ ഗുരുവായ സുബ്ബരായർക്കു തന്നെ വിശാഖം തിരുമനസ്സിലെയും ഇംഗ്ലീഷു പഠിപ്പിക്കുന്നതിനു ഭാഗ്യം സിദ്ധിച്ചു. തിരുവിതാംകൂർ ദിവാൻജിയായിരുന്നു് അടുത്തൂൺ പറ്റിപ്പിരിഞ്ഞ സുബ്ബരായർ ഉത്സാഹത്തോടെ തിരുമേനിയെ പഠിപ്പിച്ചുതുടങ്ങി. അക്കാലത്തു തിരുമനസ്സിലേക്കു ശരീരസ്വാസ്ഥ്യം കുറവായിരുന്നു. എന്നാൽ അവിടത്തെ വിദ്യാസക്തി അസ്വാസ്ഥ്യത്തെ അടിപ്പെടുത്തി കൃത്യങ്ങളിൽ അവിടത്തെ പ്രോത്സാഹിപ്പിച്ചുവന്നു. അന്നന്നു ചെയ്യേണ്ടതു് അന്നന്നു ചെയ്യണമെന്നും, അതു കഴിയുന്നതും കൂടുതൽ ഭംഗിയായി ചെയ്തു തീർക്കണമെന്നും തിരുമനസ്സിലേക്കു നിർബന്ധമായ നിശ്ചയമുണ്ടായിരുന്നു. അവിടത്തെ ബുദ്ധിശക്തിയും കൃത്യശ്രദ്ധയും ആരെയും അത്ഭുതപ്പെടുത്തി. തിരുമേനിയെ പഠിപ്പിക്കുന്നതു ഭാഗ്യപൂർണ്ണമായ ഒരു സന്ദർഭമായി ഗുരുക്കന്മാർക്കു തോന്നി. ഉത്സവവും വിനോദങ്ങളുമെല്ലാം അവിടത്തേക്കു പാഠങ്ങൾക്കുശേഷമുള്ള ലഘുകാര്യങ്ങളായിരുന്നു.

ഈവിധത്തിൽ വളർന്ന കൃത്യനിഷ്ഠ അവിടന്നു സിംഹാസനാരോഹണം ചെയ്തപ്പോൾ രാജ്യത്തിന്റെ ഭരണരഥത്തെ ത്വരിതഗമനം ചെയ്യിച്ചു. സ്വാഭാവികമായി

ഉണ്ടായിരുന്ന അസ്വാസ്ഥ്യം അമിതമായ പഠനായാസം കൊണ്ടു വളരെ വർദ്ധിച്ചു. പന്ത്രണ്ടാമത്തെ തിരുവയസ്സ് ആയപ്പോഴേക്കും അവിടത്തേക്കു സ്ഥിരമായ രോഗലക്ഷണം കണ്ടുതുടങ്ങി. തന്റെ ആയുസ്സിന്റെ ദൈർഘ്യത്തെപ്പററി അവിടത്തേക്ക് അക്കാലം തൊട്ടു സംശയം ഉണ്ടായിരുന്നതായി ഊഹിക്കാൻ രേഖകൾ ഉണ്ട്. എന്നാൽ ആ ചിന്ത തിരുമേനിയെ കർമ്മപഥത്തിൽ അക്ഷീണസഞ്ചാരം ചെയ്യിക്കുന്നതിനേ പ്രയോജനപ്പെട്ടുള്ളു. തിരുമനസ്സിൽ നിന്നു സിംഹാസനാരോഹണം ചെയ്തുശേഷം ഒരിക്കൽ കേരളവമ്മ വലിയകോയിത്തമ്പുരാന്ന് എഴുതിയ ഒരു എഴുത്തിൽനിന്ന് ഈ സംഗതികൾ വ്യക്തമാകും. "എനിക്കു ഇപ്പോൾ നാല്പത്താറു വയസ്സു പ്രായമായിരിക്കുന്നു. എന്റെ പൂർവ്വികന്മാരിൽ രാമരാജാവിനുശേഷം ആരും അൻപതു വയസ്സിൽ കൂടുതൽ ഇരുന്നിട്ടില്ല. സ്വതേ ഞാൻ രോഗിയുമാണ്. എന്റെ ആയുർദ്ദശ എത്രയും ചുരുങ്ങിയതായിരിക്കുമെന്നു വിചാരിക്കുന്നു. അതിനാൽ ഇന്നു ചെയ്യേണ്ട യാതൊരു കർമ്മവും നാളത്തേക്കു നീട്ടിവയ്ക്കാറില്ല". ഈ ചിന്താ ബാല്യമേ ഉണ്ടായിരുന്നതുകൊണ്ടു പഠനവിഷയത്തിൽ തിരുമനസ്സിൽ നിന്നു പ്രദർശിപ്പിച്ച ആസക്തിയുടെ തീവ്രത ഊഹിക്കാവുന്നതാണല്ലോ. ബുദ്ധിമഹത്വം കൊണ്ടും പ്രയത്നശക്തികൊണ്ടും ഇംഗ്ലീഷുഭാഷയും ചുരുങ്ങിയ കാലത്തിനുള്ളിൽ അവിടത്തേക്കു സ്വാധീനമായി. അനന്തരകാലത്തു തിരുമേനി ഇംഗ്ലീഷിൽ രചിച്ച പ്രബന്ധങ്ങൾ ഇന്ത്യയിലും പുറമേയും പല മഹാന്മാരുടെയും ഗാഢമായ പ്രശംസയ്ക്കു വിഷയമായി.

മലയാളം, സംസ്കൃതം, ഇംഗ്ലീഷ് എന്ന ഭാഷകൾക്കു പുറമേ പ്രധാനപ്പെട്ട ഭാരതീയ ഭാഷകളും മററു വിഷയങ്ങളും തിരുമനസ്സിൽ നിന്നു ശ്രദ്ധാപൂർവ്വം പഠിച്ചു. അ

വിടത്തെ ഉപരിപഠനം നടത്തിക്കുന്നതിനു പ്രാപ്തനായ ഒരു പണ്ഡിതനെ നിയമിക്കേണ്ട കാലമായി. അക്കാൎയ്യത്തിലേക്കു നിയമിച്ചതു പില്ക്കാലത്തു രാജാ സർ. ടി. മാധവരായർ എന്നു പ്രസിദ്ധിനേടിയ പ്രശസ്ത പണ്ഡിതനെ ആയിരുന്നു. 1845-ആഗസ്റ്റ് മാസം തൊട്ടു നാലു വർഷത്തേക്കു മാധവരായർ തിരുമനസ്സിലേക്ക് ഉപരിവിഷയങ്ങളിൽ വേണ്ട അഭ്യാസം നല്കി. ഭാവിയിൽ തിരുവിതാംകൂറിന്റെ ഭാഗ്യത്തെ നയിക്കേണ്ട രാജാവാകുമ്പോൾ തിരുമനസ്സിലേക്ക് ആവശ്യമായി വരുന്ന കാൎയ്യങ്ങളിൽ നൈപുണ്യം നേടിക്കൊടുക്കാനുള്ള മാൎഗ്ഗങ്ങളായിരുന്നു മാധവരായർ അദ്ധ്യാപനത്തിന് സ്വീകരിച്ചതു്. മാധവരായരുടെ ആഗ്രഹവും തിരുമനസ്സിലെ ബുദ്ധിവൈഭവവും ഏക ലക്ഷ്യത്തെ ലാക്കാക്കി പ്രവൎത്തിച്ചു. ഉദ്ദേശിച്ച കാൎയ്യം എത്രമാത്രം ഫലിച്ചുവെന്നു തിരുവിതാംകൂർ ചരിത്രം അഭിമാനത്തോടുകൂടി രേഖപ്പെടുത്തിയിട്ടുണ്ടല്ലോ.

1849-ാമാണ്ടോടെ അവിടുന്നു ഗുരുമുഖവിദ്യാഭ്യാസം അവസാനിപ്പിച്ചു. അതിനുശേഷം പല വിഷയങ്ങളെപ്പറ്റിയുള്ള ഗ്രന്ഥങ്ങൾ വായിച്ചു ബഹുമുഖമായ വിജ്ഞാനം സമ്പാദിക്കുന്നതിന് അവിടുന്നു മനസ്സുവച്ചു. ജ്യോതിശ്ശാസ്ത്രം, സസ്യശാസ്ത്രം, പ്രകൃതിവിജ്ഞാനീയം, രസതന്ത്രം തുടങ്ങി അനേകം വിഷയങ്ങളെക്കുറിച്ച് അവിടുന്നു ഗണ്യമായ വിജ്ഞാനം സമ്പാദിച്ചു. അക്കാലത്ത് അവിടുന്നു പ്രബന്ധങ്ങൾ രചിക്കുന്നതിലും ശ്രമിച്ചുപോന്നു. അന്നു ക്രിമിയയുദ്ധം നടന്നുകൊണ്ടിരിക്കയായിരുന്നു. "യുദ്ധത്തിന്റെ ഭയങ്കരതയും സമാധാനത്തിന്റെ അനുഗ്രഹവും" എന്ന വിഷയത്തെപ്പറ്റി തിരുമനസ്സിൽനിന്നു രചിച്ച ഇംഗ്ലീഷുലേഖനം അന്നു റസിഡന്റായിരുന്ന കല്ലൻ സായ്പിന്റെ മുക്തകണ്ഠമായ പ്രശംസയെ ആൎജ്ജിച്ചു. അപ്പോഴും അവിടത്തേക്കു പതിനെട്ടു വയസ്സേ

പ്രായം ഉണ്ടായിരുന്നുള്ളൂ. ഇങ്ങനെ സമാരംഭിച്ച ആംഗലപ്രബന്ധരചന ഭാവിയിൽ ഭാരതത്തിലെ ആംഗലലേഖകന്മാരുടെ കൂട്ടത്തിൽ സമുന്നതമായ സ്ഥാനം തിരുമനസ്സിലേക്കു നേടിക്കൊടുത്തു.

യൌവനാരംഭത്തോടുകൂടി തിരുമനസ്സിലെ ഉത്സാഹം മങ്ങത്തക്കപ്രകാരത്തിൽ കുടുംബസംബന്ധമായി പല ദൌർഭാഗ്യങ്ങളും ഉണ്ടായി. അമ്മയെപ്പോലെ അവിടത്തെ പരിചരിച്ചു വളർത്തിക്കൊണ്ടുവന്ന മഹാറാണി പാർവ്വതീഭായി തിരുമനസ്സുകൊണ്ടു 1028-ാമാണ്ടു നാടുനീങ്ങി. അഞ്ചു വർഷം കഴിഞ്ഞു് ഇതിലൊട്ടും കുറവല്ലാത്ത വേറൊരു നഷ്ടവും രാജകുടുംബത്തിനു നേരിട്ടു. തിരുമനസ്സിലെ ഏകസഹോദരിയായിരുന്ന റാണി ലക്ഷ്മീഭായി 1033-ാമാണ്ടു കന്നിമാസം 1-ാനു- തിരുവയറൊഴിഞ്ഞു. ആ പുണ്യാംകുരമാണു ഭാവിയിൽ തിരുവിതാംകൂർ രാജ്യത്തിന്റെ മഹാഭാഗ്യനക്ഷത്രമായി ശോഭ ചൊരിഞ്ഞ ശ്രീമൂലംതിരുനാൾ പൊന്നുതമ്പുരാൻ. എന്നാൽ ആ ഭാവിഭാഗ്യം കാണാൻ പുണ്യം ലഭിക്കാതെ, രാജ്യത്തെ ശോകാർണ്ണവത്തിൽ നിമഗ്നയാക്കിയിട്ടു് പ്രസവിച്ചു പതിനൊന്നു ദിവസം കഴിഞ്ഞപ്പോൾ റാണി ലക്ഷ്മീഭായി നാടുനീങ്ങി. തന്റെ പൂർണ്ണസ്നേഹത്തിനു നിധാനമായിരുന്ന ഈ സഹോദരിയുടെ ദേഹവിയോഗം വിശാഖം തിരുനാൾ തിമേനിക്കു് അസഹ്യമായ ദുഃഖത്തിനു കാരണമായി. ഈ ദുഃഖം അല്പംപോലും ആറുന്നതിനു മുൻപു് അവിടത്തെ ജീവിതത്തിൽ മഹാപ്രേരണകൾ ചെയ്തുകൊണ്ടിരുന്ന അഭിവന്ദ്യനായ പിതാവും കാലധർമ്മം പ്രാപിച്ചു. ആരോഗ്യം കുറഞ്ഞിരുന്ന അവിടത്തേക്കു് ഈ ദുഃഖങ്ങൾ സഹിക്കുന്നതിനു് അസാമാന്യമായ ക്ഷമാശക്തി ആവശ്യമായിരിക്കേണ്ടിവന്നു. അവിടത്തെ

ആരോഗ്യസ്ഥിതി വളരെ മോശമായി. ശരീരവും മനസ്സും ഒരുപോലെ ക്ലേശിച്ചു്. അവിടത്തെ ജീവിതം ആർക്കും ദയനീയമായി ചമഞ്ഞു.

ഇത്രയും പരീക്ഷണംകൊണ്ടു ദുർവിധി തൽക്കാലത്തേക്കു് ഏതാണ്ടു തൃപ്തനായി എന്നു തോന്നുമാറു് അവിടത്തെ ജീവിതത്തിൽ ചില ഭാഗ്യരശ്മികൾ പതിച്ചു. 1034-ാമാണ്ടു തിരുമേനി ദാമ്പത്യബന്ധത്തിൽ ഉൾപ്പെട്ടു. തിരുമേനിയെ ഭർത്താവായി ലഭിക്കാൻ ഭാഗ്യം സിദ്ധിച്ച മഹാപുണ്യവതി, തിരുവനന്തപുരത്തു് അരുമന അമ്മ വീട്ടിലെ ഒരു കന്യാരത്നമായിരുന്നു. രൂപംകൊണ്ടെന്നപോലെ സ്വഭാവസംസ്കാരംകൊണ്ടും അന്നത്തെ കേരളീയ സ്ത്രീലോകത്തിനു ചൂഡാരത്നംപോലെ പ്രശോഭിച്ച ആ പുണ്യയശസ്വിനി തിരുമേനിയുടെ ജീവിതത്തെ എത്രമാത്രം മധുരസമ്പൂർണ്ണ നിറഞ്ഞതാക്കിച്ചെയ്തുവെന്നു് അക്കാലത്തെപ്പറ്റി നേരിട്ടു് അറിവുള്ള വൃദ്ധപണ്ഡിതന്മാർ പറഞ്ഞു കേട്ടിട്ടുണ്ടു്. ആ വിവാഹബന്ധം തിരുമേനിക്കു വേണ്ട സമാധാനവും സുഖവും നൽകുവാൻ പര്യാപ്തമാണെന്നു ധരിച്ചു വഞ്ചിവാസികൾ അത്യന്തം ആഹ്ലാദിച്ചു. അന്നത്തെ മഹാന്മാരായ പല കവികളും യുവരാജാവായിരുന്ന വിശാഖം തിരുമേനിയെ അനുമോദിച്ചു രചിച്ചിട്ടുള്ള ആശംസാപദ്യങ്ങളിൽ തിരുമേനിയെപ്പറ്റിയും പുണ്യശാലിനിയായ ആ വധൂരത്നത്തെപ്പറ്റിയും ഉള്ള ബഹുമാനം സ്ഫുരിച്ചിരുന്നതായി കാണാം.

ശ്രീരാമൻ ജനകാത്മജയ്ക്കു ചലജ-
യ്ക്കർദ്ധേന്ദുചൂഡൻ രമ-
യ്ക്കംഭോജാക്ഷൻ, നജസ്ഥിതിക്കജസുതൻ
ഛായയ്ക്കു മാർത്താണ്ഡനും

ഇന്ദ്രാണിക്ക മഹേന്ദ്ര,നത്രിപഥഗ-
സ്ഥംഭോധി, കാമൻ രതി,
ക്കിന്നിപ്പെൺകൊടിയാറംക്ക വഞ്ചിരമണൻ
തീൎന്നത്രു സൗഭാഗ്യവാൻ

എന്ന ശ്ലോകം പ്രസിദ്ധമാണല്ലോ. ഈ വിവാഹ ബന്ധം തിരുമനസ്സിലെ ഗൃഹജീവിതത്തെ ഭാസുരമാക്കി; കാലക്രമത്തിൽ പുണ്യസന്താനസമ്പന്നമാക്കി. ശ്രീ നാരായണൻ തമ്പി എന്ന സീമന്തപുത്രനും, അദ്ദേഹത്തിന്റെ മൂന്നു സഹോദരിമാരും തിരുമനസ്സിലേക്ക സന്താനസൗഖ്യം വളർത്തി.

വിവാഹത്തിനു ശേഷം തിരുമേനി വിദ്യാകാൎയ്യത്തിൽ പൂൎവ്വാധികം താൽപൎയ്യം കാണിച്ചു. ചരിത്രകാൎയ്യങ്ങളിൽ അവിടത്തേക്ക് അസാമാന്യമായ ആസക്തി ഉണ്ടായിരുന്നു. ചരിത്രരേഖകറം കണ്ടുപിടിക്കുന്നതിനും പ്രകാശിപ്പിക്കുന്നതിനും അവിടന്നു മനസ്സുവച്ചു. സസ്യശാസ്ത്രത്തിൽ അവിടത്തെ പ്രായോഗിക ഗവേഷണങ്ങറം ബഹുമുഖമായ പ്രയോജനം കൈവരുത്തിയിട്ടുണ്ടു്. അവിടന്നു സംസ്ഥാനത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരിച്ചു് അവിടവിടെയുള്ള സസ്യങ്ങളെപ്പററി പ്രത്യേകമായി പഠിച്ചു. ലോകത്തിന്റെ നാനാഭാഗങ്ങളിലേ സസ്യശാസ്ത്രജ്ഞന്മാരുടെ വിദഗ്ദ്ധാഭിപ്രായം അറിഞ്ഞു തിരുമനസ്സിൽ നിന്നു് ഇവിടത്തെ കൃഷികാൎയ്യങ്ങളെ പരിഷ്കരിക്കാൻ ആഗ്രഹിച്ചു. കാപ്പി, തേയില, പുകയില തുടങ്ങിയുള്ള കൃഷികറം ആദായകരമായി ഇവിടെ ചെയ്യാമെന്നു് ആദ്യമായി മനസ്സിലാക്കി പ്രയോഗത്തിൽ കൊണ്ടുവന്നതു തിരുമനസ്സിൽ നിന്നുമായിരുന്നു. ഇന്നു തിരുവിതാംകൂറിലെ പ്രധാനപ്പെട്ട ഭക്ഷ്യസാധനങ്ങളിൽ ഒന്നായ മരച്ചീനി ആദ്യമായി പ്രചരിപ്പിച്ചതു് അവിടന്നു തന്നെ ആയിരുന്നു. തിരുമനസ്സിലെ നിന്നു് ആ വിഷയ

ത്തിൽ ചെയ്തിട്ടുള്ള സേവനം മഹത്തായ ഒരു മനുഷ്യസേവനകൃത്യമാണെന്നു് ആരും കൃതജ്ഞതയോടെ സ്മരിക്കും.

തിരുമനസ്സിലെ വിജ്ഞാനാസക്തി ദേശസഞ്ചാരകൗതുകത്തിലേക്കു വ്യാപിച്ചിരുന്നു. 10൪൪-ാമാണ്ടു തിരുമേനി മദ്രാസ് നഗരം സന്ദർശിച്ചു. അന്നു മദ്രാസ് ഗവർണ്ണരായിരുന്ന സർ വില്യം ഡനിസനു തിരുമേനിയെപ്പററി അതിരററ ബഹുമാനം ഉണ്ടായി. എഫ്. എം. യൂ. എന്ന സ്ഥാനം തിരുമനസ്സിലേക്കു സിദ്ധിക്കാൻ ഈ സന്ദർശനം കാരണമാക്കി. വിദ്യാവിഷയകമായി അദ്ദേഹത്തിന്റെ കീർത്തി ലോകമെങ്ങും പരന്നപ്പോൾ പല പണ്ഡിതസഭകളും അദ്ദേഹത്തെ അംഗമായി സ്വീകരിച്ചു സ്വയം കൃതാർത്ഥതപൂണ്ടു. സസ്യശാസ്ത്രസംബന്ധമായി അവിടത്തെ വിജ്ഞാനത്തെ ആദരിച്ചു് നല്കിയ എൽ. എസ്സ്. എഫ്., ആർ. ഏ. എസ്സ് എന്ന ബഹുമതി മുദ്രകളും, യൂറോപ്പിലെ ഭൂമിശാസ്ത്രസമിതിയിൽനിന്നു് സിദ്ധിച്ച എഫ്, ആർ, ജി, എസ്സ്. എന്ന സ്ഥാനവും, അധീശശക്തിയിൽ നിന്നു കിട്ടിയ ജീ. സി. എസ്സ്. ഐ എന്ന സ്ഥാനവും ഇവിടെ സ്മരിക്കാവുന്നതാണ്. തിരുമേനിയെ വൈസ്രായി അവർകൾ തന്റെ ഭരണസമിതിയിലേ ഒരു അംഗമായി നിയമിക്കാൻ ആഗ്രഹിച്ചു. എന്നാൽ ആ ക്ഷണം സ്വീകരിക്കുന്നതിനു വേണ്ട ശരീരസ്വാസ്ഥ്യം തിരുമനസ്സിലേക്ക് ഉണ്ടായിരുന്നില്ല. എങ്കിലും ഈ കാര്യം അവിടത്തെപ്പററി ലോകത്തിനു് ഉണ്ടായിരുന്ന മതിപ്പു് എത്രയെന്നു് ഉദാഹരിക്കാൻ മതിയായതാണല്ലോ.

തിരുമനസ്സിലെ സാഹിത്യാഭിരുചിയുടെ മറുവശമായിരുന്നു അവിടത്തെ കലാരസികത. ചിത്രമെഴുത്തും ശില്പവിദ്യയും അവിടത്തെ പ്രത്യേകമായ പ്രോത്സാഹനം

അർഹിച്ചു. കൈകണ്ടൊഴിലുകളിൽ തിരുമനസ്സിലേക്കു വിശേഷമായ ആഭിമുഖ്യമുണ്ടായിരുന്നു. ഈ വിദ്യകൾ അഭ്യസിപ്പിക്കുന്നതിന് അദ്ദേഹം ഉദാരമായി ധനസഹായം ചെയ്തുപോന്നു. വിദേശങ്ങളിലെ കലാപ്രദർശനങ്ങൾക്കു തിരുമേനി തിരുവിതാംകൂറിൽ നിന്നു വിശേഷസാമാനങ്ങൾ അയച്ചു സംസ്ഥാനത്തിന്റെ വ്യവസായ സാദ്ധ്യതകളെ പ്രകാശിപ്പിച്ചു.

1055-ാമാണ്ടു് ഇടവമാസത്തിൽ അവിടത്തെ ജ്യേഷ്ഠസഹോദരനായ ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു നാടുനീങ്ങി. അപ്പോൾ തിരുമനസ്സിൽ നിന്നു രാജ്യഭാരം കൈകയ്യേറ്റുകൊണ്ടു. അഞ്ചുവർഷത്തേക്കു മാത്രം ഉണ്ടായിരുന്ന അവിടത്തെ ഭരണകാലം തിരുവിതാംകൂർ ചരിത്രത്തിലെ ഒരു ഉദാരാദ്ധ്യായമായിത്തീരത്തക്കവണ്ണം ശോഭനമായിരുന്നു.

അവിടത്തെ ഭരണകാര്യങ്ങളെപ്പററിയുള്ള സൂക്ഷ്മചർച്ച രാജ്യചരിത്രത്തിന്റെ അംശമാണു്. വ്യക്തിപരമായ മാഹാത്മ്യം കൊണ്ടും സദാചാരത്തിലുള്ള തീവ്രനിഷ്ഠകൊണ്ടും രാജ്യക്ഷേമത്തിലുള്ള അത്യാസക്തികൊണ്ടും അവിടന്നു സാധിച്ച കാര്യങ്ങളാണു് ഇവിടെ പ്രത്യേകമായ പ്രസ്താവം അർഹിക്കുന്നതു്. ഭരണകാര്യങ്ങളെ തന്റെ സങ്കല്പങ്ങൾക്കു് അനുരൂപമായ വിധത്തിൽ ശോഭനമാക്കുന്നതിനു വേണ്ടി അവിടന്നു് ആദ്യമായി സ്വഹിതാനുവർത്തിയായ ഒരു മന്ത്രിയെ തിരഞ്ഞെടുത്തു. ആയില്യംതിരുനാൾ മഹാരാജാവിന്റെ അവസാനത്തെ ദിവാൻജി ആയിരുന്ന നാണുപിള്ള അവർകൾക്കു പെൻഷൻ കൊടുത്തിട്ടു പകരം രാമയ്യങ്കാരെ സമുന്നതമായ മന്ത്രിപദത്തിൽ നിയോഗിച്ചു. അയ്യങ്കാരെപ്പററി തിരുമനസ്സിലേക്കു വളരെ കാലത്തെ പരിചയമുണ്ടായിരുന്നു. തന്റെ ആജ്ഞകൾ അനുസരിക്കാൻ പ്രാപ്തിയും സന്നദ്ധതയും ഉണ്ടെന്നുള്ള

വിശ്വാസത്താൽ ആയിരുന്നു തിരുമേനി രാമയ്യങ്കാരെ തിരഞ്ഞെടുത്തതു്. അവിടത്തെ വിശ്വാസം സത്യമായി, രാജ്യത്തിനു് അനുഗ്രഹമായി ഭവിച്ചു.

തിരുമനസ്സിലെ ഭരണനയങ്ങളിൽ പ്രത്യക്ഷമായിരുന്ന പ്രജാക്ഷേമതല്പരത അവിടന്നു പുതുതായി ഏർപ്പെടുത്തിയ കണ്ടെഴുത്തിൽ സവിശേഷമായി ശോഭിച്ചു. ഈ കണ്ടെഴുത്തു പൂർത്തിയാക്കി ഭൂനികുതി സംബന്ധമായി ക്ലിപ്തവ്യവസ്ഥയുണ്ടാക്കുന്നതിനുള്ള ഭാഗ്യം കിട്ടിയതു് അവിടത്തെ അനന്തരവനായ ശ്രീ മൂലംതിരുനാൾ തിരുമനസ്സിലേക്കായിരുന്നു. എങ്കിലും ശരിയായ ഭരണഘടനയുടെ പ്രധാനമായ അംശം കണ്ടെഴുത്തും സർവ്വേയും ആണെന്നുള്ള തത്വം കാലോചിതമായി തിരുമനസ്സിൽ നിന്നു് അംഗീകരിച്ചതാണു സംസ്ഥാനത്തിന്റെ ഭാഗ്യത്തിന്റെ അടിക്കല്ലു്.

വ്യവസായസംബന്ധമായി തിരുമനസ്സിലേക്കു് ഉണ്ടായിരുന്ന താൽപര്യം രാജ്യത്തിനു വളരെ പ്രയോജനപ്പെട്ടു. അവിടന്നു് ഒരു കരകൗശലശാല ഏർപ്പെടുത്തി. 1059-ാമാണ്ടു കൊല്ലത്തു് ഏർപ്പെടുത്തിയ നൂൽയന്ത്രശാല തിരുമനസ്സിൽനിന്നു തന്നെ ഉൽഘാടനം ചെയ്തു. പുനലൂർ കടലാസ് യന്ത്രശാല ഉണ്ടാക്കിയതും അവിടത്തെ പ്രേരണയുടെ ഫലമായിരുന്നു.

വിശാഖം തിരുനാൾ മഹാരാജാവു് മലയാളഭാഷയ്ക്കു ചെയ്തിട്ടുള്ള ഗുണങ്ങളെപ്പററി കൃതജ്ഞതയോടു സ്മരിക്കേണ്ടതാണ്. അവിടന്നു സ്വയം മലയാളത്തിൽ പ്രബന്ധങ്ങൾ രചിച്ചിട്ടുള്ളതിനു പുറമേ കേരളവർമ്മ വലിയ കോയിത്തമ്പുരാൻ തുടങ്ങിയുള്ള പണ്ഡിതന്മാരെ പ്രോത്സാഹിപ്പിച്ചു് അനേകം വിശിഷ്ടഗ്രന്ഥങ്ങൾ ഉണ്ടാക്കിച്ചിട്ടുമുണ്ടു്. മഹച്ചരിതസംഗ്രഹം, അക്ബർ തുടങ്ങിയുള്ള കൃതികൾ അവിടത്തെ പ്രേരണയുടെ ഫലമായി ഉണ്ടായിട്ടുള്ളതാണ്. തിരുമനസ്സിലെ 'നിബന്ധമാല' എന്ന

ഉപന്യാസകൃതി മലയാളത്തിലെ ഉപന്യാസപ്രസ്ഥാന ത്തിന്റെ ആദ്യരൂപമാണ്. ആയില്യം തിരുനാൾ മഹാരാജാവു തിരുമനസ്സിൽ നിന്ന് ഏർപ്പെടുത്തിയ ബുക്ക കമ്മിററി ശ്രീ വിശാഖത്തിന്റെ കാലത്തു പൂർവ്വാധികം വിജയത്തോടെ പ്രവർത്തിച്ചതു മലയാളഭാഷയുടെ പുരോ ഗമനത്തെ സാരമായി സഹായിച്ചു. 'വിദ്യാവിലാസിനി' എന്ന മാസികപത്രം നടത്തി മലയാളസാഹിത്യത്തെ സഹായിക്കുന്നതിനു മാർഗ്ഗദർശനം ചെയ്തതും തിരുമനസ്സിൽ നിന്നു തന്നെ ആയിരുന്നു.

അഴിമതികൾ ഇല്ലാതാക്കി, ഭരണമണ്ഡലത്തെ ശുദ്ധമാക്കുന്നതിനു തിരുമേനിക്കു സാധിച്ചതുപോലെ മററു് അധികം ഭരണാധികാരികൾക്കു സാധിച്ചിരിക്കു യില്ല. അവിടത്തെക്കാലത്തു് ഉദ്യോഗസ്ഥന്മാരുടെ അനീ തികളും അക്രമങ്ങളും നിശ്ശേഷം നശിച്ചു. ഉദ്യോഗസ്ഥ ന്മാർ ജനസേവനത്തിൽ ഉൾപ്പെട്ടിരിക്കുന്ന പൊതുജന ദാസന്മാരാണെന്നും, അവർ കൃത്യവിലോപം വരുത്തുന്നതു ക്ഷമിക്കാൻ പാടില്ലാത്ത അപരാധമാണെന്നും അദ്ദേഹം പ്രയോഗം കൊണ്ടു തെളിയിച്ചു.

ദുർവ്വഹങ്ങളായ ഭരണകാര്യങ്ങൾ വഹിക്കുമ്പോഴും സാഹിത്യാദികലകളിൽ അവിടന്നു് ഉദാസീനനായിരുന്നി ല്ല. സകലകൃത്യങ്ങളും യഥാവസരം ചെയ്തു തീർക്കത്തക്ക വണ്ണം അവിടന്നു് ദിനചര്യ ക്ലിപ്തപ്പെടുത്തിയിരുന്നു. മഞ്ഞും മഴയും വെയിലും തണുപ്പും കൃത്യങ്ങളിൽ നിന്നു് അവിടത്തെ പിൻതിരിപ്പിച്ചിരുന്നില്ല. സവാരി എഴുന്നള്ള ത്തു്, ഭരണകാര്യങ്ങൾ, സാഹിത്യവ്യവസായം, ശാസ്ത്രകാ ര്യചിന്തനം എന്നിവയെല്ലാം വിടാതെ അവിടന്നു ശ്രദ്ധി ച്ചു ചെയ്തുപോന്നു. ക്ലിപ്തമായി ഓരോ ദിവസവുമുള്ള ഡയറി സൂക്ഷിക്കുന്നതിനും തിരുമനസ്സിൽ നിന്നു ശ്രദ്ധി ച്ചിരുന്നു. മതാനുഷ്ഠാനങ്ങളിൽ എപ്പോഴും അവിടന്നു

ത്രലാലുവായിരുന്നു. 1056-ാമാണ്ട് അവിടന്നു കാശി മുതലായ പുണ്യസ്ഥലങ്ങൾ സന്ദർശിച്ചു. 1059-ാമാണ്ട് അവിടന്നു രാമേശ്വരത്തേക്ക് ഒരു തീർത്ഥയാത്ര ചെയ്തു. 1060-ാമാണ്ട് അവിടന്നു തുലാഭാരദാനം നടത്തി കുലശേഖരപ്പെരുമാൾ എന്ന തിരുനാമം സ്വീകരിച്ചു. അതിനുശേഷം അവിടന്നു ഹിരണ്യ ഗർഭവും സാധിച്ചു.

കൃത്യ ശ്രദ്ധ കൊണ്ടും രാജ്യസ്നേഹം കൊണ്ടും എല്ലാവരുടെയും ആരാധനയെ അർഹിച്ച ഈ മഹാന്റെ ഭരണം ഹ്രസ്വമായിപ്പോയതിൽ രാജ്യം അത്യന്തം ദുഃഖിച്ചു. 1060 കർക്കടകം 21-ാം തീയതി നാല്പത്തെട്ടാമത്തെ വയസ്സിൽ തിരുമനസ്സിൽ നിന്നു നാടുനീങ്ങി. അവിടത്തെ യശസ്സു തിരുവിതാംകൂർ ചരിത്രത്തെ പ്രശോഭിപ്പിച്ചു കൊണ്ടു വിളങ്ങുന്നു.

---

## 4. ശ്രീമൂലംതിരുനാൾ മഹാരാജാവ്

(കൊ. വ. 1060—1099)

രാജർഷിയെന്നു കൊണ്ടാടിവരുന്ന ശ്രീമൂലംതിരുനാൾ രാമവർമ്മ മഹാരാജാവ് ആണ് പരിഷ്കൃതമായ ഇന്നത്തെ തിരുവിതാംകൂറിന്റെ ജനയിതാവെന്നു സംശയംകൂടാതെ പറയാവുന്നതാണ്. തിരുമനസ്സിലെ ഭരണകാലമായ മുപ്പത്തൊൻപതു വർഷത്തിനിടയ്ക്കു തിരുവിതാംകൂറിനു വന്നിട്ടുള്ള ബഹുമുഖമായ മാററം വിചാരിച്ചാൽ അതായിരുന്നു നമ്മുടെ രാജ്യത്തിന്റെ സുവർണ്ണകാലമെന്ന് ആരും സമ്മതിക്കും. ധർമ്മരാജ്യത്തെ ഭാരതീയ രാജ്യങ്ങളുടെ മുന്നണിയിൽ കൊണ്ടുവരത്തക്കവണ്ണം ഉൽഗ്ഗതിയിലെത്തിക്കാനും, പാശ്ചാത്യസംസ്കാരം പ്രചരിപ്പിക്കാൻ ഉതകിയതുമായിരുന്നു തിരുമനസ്സിലെ ഭരണം. അവിടത്തെ

കാലത്തു നമ്മുടെ നാട്ടിന്റെ പേർ പാശ്ചാത്യദേശങ്ങളിലും നല്ലപോലെ പുകഴാൻ.

തിരുമനസ്സിലെ മാതാവ് ആയില്യം തിരുനാൾ, വിശാഖം തിരുനാൾ എന്ന രണ്ടു മഹാരാജാക്കന്മാരുടെയും ഏക സഹോദരിയായിരുന്ന ലക്ഷ്മീബായി തമ്പുരാട്ടിയും, പിതാവ് ചങ്ങനാശ്ശേരി രാജരാജവർമ്മ കോയിത്തമ്പുരാനും ആയിരുന്നു. അവിടത്തെ ശൈശവത്തിൽത്തന്നെ അച്ഛനും അമ്മയും മരിച്ചു. മററു പല അടുത്ത ബന്ധുക്കളുടെ വിയോഗദുഃഖവും തിരുമനസ്സിലേക്ക് ചെറുപ്പത്തിൽ അനുഭവിക്കേണ്ടിവന്നു. അതെല്ലാം രാജോചിതമായ ധീരതയോടും ക്ഷമയോടും സഹിക്കാൻ അവിടത്തേക്കു കെല്പ് ഉണ്ടായിരുന്നു.

മാതുലന്മാരായ തിരുമേനിമാരുടെ പ്രത്യേകമായ അന്വേഷണത്തിലായിരുന്നു അവിടത്തെ വിദ്യാഭ്യാസം നടന്നതു്. അസാമാന്യമായ ബുദ്ധിവൈഭവം ഉണ്ടായിരുന്നതുകൊണ്ടു തിരുമനസ്സിലേക്കു പാഠങ്ങളൊന്നും പ്രയാസമായിരുന്നില്ല. അവിടന്നു് എളുപ്പത്തിൽ ഇംഗ്ലീഷിലും സംസ്കൃതത്തിലും വേണ്ട പരിജ്ഞാനം സമ്പാദിച്ചു. അവിടത്തെ ഗുരുനാഥന്മാരായ അണ്ണാജിറാവുവും, രഘുനാഥറാവുവും തിരുമനസ്സിലെ നിശിതമായ ബുദ്ധിയെയും സൗജന്യമസൃണമായ സ്വഭാവസംസ്കാരത്തെയും വളരെ പ്രശംസിച്ചിട്ടുണ്ടു്.

തിരുമനസ്സിൽനിന്നു കൊ. വ. 1061-ാമാണ്ടു സിംഹാസനാരോഹണം ചെയ്തു. ഭരണത്തിന്റെ പ്രാരംഭത്തിൽത്തന്നെ കരക്കുടിശ്ശികയിൽ മൂന്നുലക്ഷം രൂപാ ഇളവു ചെയ്തുകൊടുത്തു. അമ്പലങ്ങൾ നന്നാക്കുന്നതിനും വഴിക്കിണറുകൾ കുഴിക്കുന്നതിനുമായി ആണ്ടേക്കു 1500-രൂപാവീതം ചെലവാക്കാൻ കല്പിച്ചു് അനുവദിക്കയും ചെയ്തു. ഈ കല്പനകൾ പ്രജകൾക്കു എത്രമാത്രം

ആശ്വാസകരമായിരുന്നെന്നു വിശേഷിച്ചു പറയേണ്ടതെന്നില്ലല്ലോ. അടുത്തതായി 1062-ൽ അവിടന്നു കണ്ടെഴുത്തുസംബന്ധമായും വിരുത്തിവസ്തുക്കളെപ്പററിയും രണ്ടു വിളംബരങ്ങൾ പ്രസിദ്ധപ്പെടുത്തി. അതും ജനങ്ങൾക്കു വളരെ ഗുണപ്രദമായിരുന്നു. വിശാഖം തിരുനാൾ മഹാരാജാവിൻെറ കാലത്തായിരുന്നു ആദ്യമായി ഇവിടെ സർവ്വേ ആരംഭിച്ചതു്. വിശാഖം തിരുമനസ്സിലെ കാലത്തും ശ്രീമൂലംതിരുനാളിൻെറ ഭരണാരംഭത്തിലും ദിവാൻജിയായിരുന്ന രാമയ്യങ്കാരുടെ നേതൃത്വം ഇക്കാര്യത്തിൽ വളരെ പ്രയോജനപ്പെട്ടു. അന്നുവരെ ഭൂസ്വത്തുസംബന്ധമായി ക്ലിപ്തമായ കണക്കു് ഇല്ലായിരുന്നു. അതിൽ നിന്നു് ഉണ്ടായ കുഴപ്പങ്ങളും അനവധി ആയിരുന്നു. 'ലാൻഡു റവന്യൂസെററിൽമെൻറു'' ചെയ്തു വേണ്ട വ്യവസ്ഥകളുണ്ടാക്കിയതോടുകൂടി കൃഷിക്കാരുടെയും ഭൂസ്വത്തുടമസ്ഥന്മാരുടെയും അവകാശങ്ങൾ സുരക്ഷിതങ്ങളായി. ആദായം അടിസ്ഥാനമാക്കി ഭൂമിയെ പല തരങ്ങളായി വിഭജിച്ചു് ഓരോ തരത്തിനും കരവും ക്ലിപ്തമായി ഏർപ്പെടുത്തി. പിന്നിട്ടും കർഷകരുടെ രക്ഷ ലാക്കാക്കി' തിരുമനസ്സിൽ നിന്നു പല കാര്യങ്ങളും ചെയ്തിട്ടുണ്ടു്. കർഷകരാജ്യമായ നമ്മുടെ നാട്ടിൽ കൃഷിക്കാരുടെ അഭിവൃദ്ധിയെ ആണു് സർവ്വോപരി ഗണിക്കേണ്ടതെന്നു തിരുമനസ്സിൽ നിന്നു വെളിവാക്കി.

1062-ൽ രാമയ്യങ്കാർ ദിവാൻപദം രാജിവച്ചൊഴിഞ്ഞു. പകരം അന്നു് ദിവാൻപേഷ്കാരായിരുന്ന രാമറാവുവിനെ ദിവാൻജിയായി നിയമിച്ചു. അന്നായിരുന്നു ഗുണവതിയായ വിക്ടോറിയാ ചക്രവർത്തിനിയുടെ സ്വർണ്ണജൂബിലി കൊണ്ടാടിയതു്. ആ മഹോത്സവത്തിൻെറ സ്മാരകമായി തിരുവനന്തപുരത്തു് ജൂബിലിടൗൺഹാളും, കൊല്ലത്തു വിക്ടോറിയാ ജൂബിലി ആസ്പത്രിയും സ്ഥാ

പിച്ചു. അക്കാലത്തു് തിരുവനന്തപുരത്തു് ഉണ്ടായ വേറൊരു സ്ഥാപനം പാളയത്തിലേ 'കണിമാറാ മാക്കറ്റു്' ആണു്. മദ്രാസ് ഗവർണ്ണരായിരുന്ന കണിമാറാപ്രഭു 1063-ൽ തിരുവിതാംകൂർ സന്ദർശിച്ചതിൻെറ സ്മാരകമായാണു് ഈ ചന്ത സ്ഥാപിച്ചതു്.

1063-ൽ തിരുമനസ്സിൽ നിന്നു മദ്രാസിലും ബോംബെയിലും എഴുന്നിയിട്ടു തിരിച്ചുവന്ന ശേഷം ചക്രവത്തിനി തിരുമനസ്സിൽനിന്നു നൽകിയ കേ. സി. എസ്സ്. ഐ എന്ന ഉത്കൃഷ്ടബിരുദം സ്വീകരിക്കാനായി വീണ്ടും 1064-ൽ മദ്രാസിലേക്കു് എഴുന്നള്ളേണ്ടിവന്നു. ആ വർഷത്തിൽ പ്രിൻസ് ആൽബർട്ട തിരുമനസ്സുകൊണ്ടു് തിരുവിതാംകൂർ സന്ദർശിച്ചു. മഹാരാജാവു് ഉചിതമായ വിധത്തിൽ ആ വന്ദ്യാതിഥിയെ സൽകരിച്ചു.

ഭരണസംബന്ധമായി പ്രധാനമായ ഒരു പരിഷ്കാരം ആയിടയ്ക്കു തിരുമനസ്സിൽ നിന്നു നടപ്പിൽ വരുത്തി. ഭരണകാര്യത്തിൽ പ്രജകൾക്കു കൂടി ഒരു പങ്കുകൊടുക്കണമെന്നു് അവിടത്തേക്കു തോന്നിയ കാരുണ്യത്തിൻെറ ഫലമാണു് നിയമനിർമ്മാണസഭ. ആദ്യം ഈ സഭയിൽ എട്ടു് അംഗങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. എല്ലാ കാര്യത്തിലും തിരുമനസ്സിലേക്കു പരമാധികാരം ഉണ്ടായിരുന്നു. എങ്കിലും, രാജ്യത്തിനു വേണ്ട നിയമങ്ങൾ ഈ സഭ നിശ്ചയിക്കണമെന്നായിരുന്നു തിരുമനസ്സിലെ അഭിലാഷം. പ്രജകൾക്കും ഭരണകാര്യത്തിൽ അധികാരം കൊടുക്കണമെന്നുള്ള തത്ത്വം ഭാരതീയ രാജാക്കന്മാരിൽ ആദ്യമായി അവിടന്നാണു കൈക്കൊണ്ടതെന്നുള്ളതു സ്മർത്തവ്യമാണു്. നിയമനിർമ്മാണസഭ പോലെയുള്ള വേറൊരു സ്ഥാപനവും കുറേക്കഴിഞ്ഞു് തിരുമേനി ഏർപ്പെടുത്തി. 'ശ്രീമൂലം

പ്രജാസഭ' എന്ന ഈ സമിതികൊണ്ടു് അവിടന്നു പ്രജ കൾക്കു സങ്കടനിവേദനത്തിനുള്ള സൗകര്യം ഉണ്ടാക്കി ക്കൊടുത്തു.

തിരുമനസ്സിലെ ദീർഘമായ ഭരണകാലത്തിൽ അനേ കം പരിഷ്കാരങ്ങൾ നാട്ടിൽ നടപ്പായി. തീരുവച്ചരക്കുക ളുടെ കച്ചവടത്തെപ്പററി ശരിയായ നിയമങ്ങൾ ഉണ്ടാക്കി. നെൽക്കരം നിറുത്തൽ ചെയ്തിട്ടു് അതിനു പകരം ഇത്ര ഭൂമിക്കു് ഇത്ര കരമെന്നു ക്ളിപ്തപ്പെടുത്തി. നാട്ടുവൈ ദ്യത്തിനു തിരുമേനി വേണ്ട പ്രോത്സാഹനം നല്കി. ആയുർവേദകലാശാലയും, അതുപോലെതന്നെ സംസ് കൃത വിദ്യാലയവും തിരുമനസ്സിലെ കാലത്താണു് ആദ്യ മായി ഗവർമ്മെൻറു സ്ഥാപനങ്ങളായി ഉണ്ടായതു്. വ്യവ സായാഭിവൃദ്ധിക്കായി അവിടന്നു കരകൗശലശാലകൾ സ്ഥാപിച്ചു നടത്തുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്തു. പോലീസുസ്റ്റേഷൻ രാജ്യത്തിൻെറ നാനാഭാഗങ്ങളിലും സ്ഥാപിച്ചു. നീതിപരിപാലനം ക്രമേണ നടത്തുന്ന തിനു് അവിടന്നു വേണ്ടപോലെ ശ്രദ്ധിച്ചു.

വിദ്യാഭ്യാസത്തിനു് അവിടത്തെ കാലത്തു് അമിത മായ പ്രോത്സാഹനം സിദ്ധിച്ചു. പൗരസ്ത്യവും പാശ്ചാ ത്യവുമായ സംസ്കാരങ്ങളോടു തിരുമനസ്സിലേക്കു തുല്യ മായ പ്രതിപത്തി ഉണ്ടായിരുന്നു. വളരെയധികം ഇംഗ്ലീ ഷുഹൈസ്കൂളുകളും, മലയാളം പള്ളിക്കൂടങ്ങളും അവി ടത്തെ കാലത്തു നാട്ടിൽ ഉണ്ടായി. 'സയൻസുകാളേജും' 'ആർട്ട്സ്കാളേജും' രണ്ടായി വിഭജിച്ചതും, 'ലാക്കാ ളേജു്' സ്ഥാപിച്ചതും, സ്ത്രീകൾക്കു് ഉപരിവിദ്യാഭ്യാസ ത്തിനായി ഒരു കലാശാല ഉണ്ടാക്കിയതും തിരുമനസ്സിലെ കാലത്താണു്. അദ്ധ്യാപകന്മാരെ പരിശീലിപ്പിക്കുന്ന തിനുള്ള സ്കൂളുകളും അവിടത്തെ കാലത്തു് ഉണ്ടായി. വിദ്യാഭ്യാസശാഖയെ പല പ്രകാരത്തിലും പരിഷ്കരിച്ചു

പള്ളിക്കൂടം പരിശോധിക്കുന്നതിനു് ഇൻസ്പെക്ടറന്മാരെയും, ഒരു വിദ്യാഭ്യാസസെക്രട്ടറിയെയും പിന്നീട വിദ്യാഭ്യാസഡയറക്ടരെയും നിയമിച്ചു. നാട്ടുഭാഷാഭ്യസനത്തിനും, ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനും പ്രത്യേകം ഫണ്ടുകളും പരീക്ഷകളും ഏർപ്പെടുത്തിയെന്നതും പ്രസ്താവ്യമാണു്. പ്രാഥമികവിദ്യാഭ്യാസം സൗജന്യമായി സർക്കാരിൽനിന്നു നടത്താൻ വേണ്ട ഏർപ്പാടുചെയ്തു. ചുരുക്കത്തിൽ, തിരുവിതാംകൂറിൽ ഇന്നുള്ള വിദ്യാഭ്യാസത്തിൻെറ മേന്മയുടെ കാരണം തിരുമനസ്സിലെ മനഃപൂർവ്വമായ പ്രോത്സാഹനമാണെന്നു നിസ്സംശയം പറയാം.

തിരുമനസ്സിലെ ദൃഷ്ടി പതിയാത്തതായി ഒരു ഡിപ്പാർട്ടുമെൻറും ഉണ്ടായിരുന്നില്ല. കൃഷിയെ ശാസ്ത്രീയമായി പ്രോത്സാഹിപ്പിക്കാൻ ഒരു കൃഷിപാഠശാലയും, കൃഷിത്തോട്ടവും സ്ഥാപിച്ചു. ഇതു കൃഷി ഡിപ്പാർട്ടുമെൻറായി പരിണമിച്ചു. കൃഷിക്കു് ഉപയോഗമുള്ള പല അണകളും ഉണ്ടാക്കിച്ചു. കോതയാററണ ഇക്കൂട്ടത്തിൽ പ്രസിദ്ധമാണു്. ജനങ്ങളുടെ ആരോഗ്യപാലനത്തെ ലാക്കാക്കി നഗരശുചീകരണക്കമ്മിററിയും സാനിട്ടറി ഡിപ്പാർട്ടുമെൻറും ഏർപ്പെടുത്തി. പട്ടാളത്തെ പരിഷ്കരിച്ചു നവീനയുദ്ധമുറകൾ ശീലിപ്പിക്കാൻ വ്യവസ്ഥചെയ്തു. അഞ്ചലാഫീസു മുഖാന്തരം മണിയാർഡർ അയയ്ക്കാനുള്ള സൗകര്യം ഉണ്ടാക്കി. പഴയ വെള്ളിച്ചുക്രം നിറുത്തിയിട്ടു് പുതിയ ചെമ്പുതുട്ടുകൾ അടിപ്പിച്ചു നടപ്പാക്കി. തിരുനെൽവേലിതൊട്ടു തിരുവനന്തപുരംവരെ റെയിൽവേ സ്ഥാപിച്ചു സഞ്ചാരസൗകര്യം വർദ്ധിപ്പിച്ചു. ആദായനികുതി ഏർപ്പെടുത്തി മുതലെടുപ്പു വർദ്ധിപ്പിക്കയും ഉദ്യോഗസ്ഥന്മാരുടെ ശമ്പളം കൂട്ടുകയും ചെയ്തു. ദേവസ്വം ഡിപ്പാർട്ടുമെൻറിനെ റവന്യുവിൽനിന്നു വേർ

തിരിച്ചു് റവന്യൂവിൽ അവർക്കും അഫിന്ദുക്കൾക്കും ഉദ്യോഗം കൊടുക്കാൻ കല്പിച്ചു് അനുവദിച്ചു.

ഇങ്ങനെ ഇന്നു നമുക്കു മുഖ്യമായി തീർന്നിട്ടുള്ള പല കാര്യങ്ങളും തിരുമേനിയുടെ കാലത്താണു് ഉണ്ടായതെന്നു കൃതജ്ഞതാപൂർവ്വം സ്മരിക്കണം. രാജ്യത്തിലെ വരവു വളരെ വർദ്ധിപ്പിക്കാനും, നാട്ടിൽ ക്ഷേമവും ഐശ്വര്യവും കൂട്ടാനും, നൂതനരീതിയിലുള്ള സുഖസൗകര്യങ്ങൾ ഉണ്ടാക്കാനും അവിടന്നു സദാ ജാഗരൂകനായിരുന്നു.

തിരുമനസ്സിലെ ഭരണവിജയത്തിന്റെ പ്രധാനമായ രഹസ്യം അവിടത്തെ ആശയവിശാലതയും, പ്രജാക്ഷേമദീക്ഷയും, കൃത്യനിഷ്ഠയും, സംസ്കാരൗന്നത്യവും, ദീർഘദർശനവുമായിരുന്നു. സമർത്ഥന്മാരായ മന്ത്രിമാരെ നിയമിക്കുന്നതിലും അവിടന്നു പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അദ്ദേഹത്തിന്റെ കാലത്തു് തുടർച്ചയായി ഏട്ടു ദിവാൻജിമാർ രാജ്യകാര്യം വഹിച്ചിരുന്നു. ഇവരിൽ മിക്കവരും തിരുവിതാംകൂറിനു വെളിയിലും വലിയ രാജ്യതന്ത്രജ്ഞന്മാരായി പേരെടുത്തിട്ടുള്ളവരാണു്. രാമയ്യങ്കാരെപ്പറ്റിയും, രാമറാവുവിനെപ്പറ്റിയും മുമ്പു പറഞ്ഞുകഴിഞ്ഞതല്ലോ. രാമറാവുവിനെ തുടർന്നു ശങ്കരസുബ്ബയ്യരും, പിന്നീടു് കൃഷ്ണസ്വാമിരായരും, വി. പി. മാധവറാവു, എസ്. രാജഗോപാലാചാരി, സർ. പി. രാജഗോപാലാചാരി ഇവരും മന്ത്രിമാരായിരുന്നു. ശങ്കരസുബ്ബയ്യർ തിരുവിതാംകൂറിൽ പല താണ ഉദ്യോഗങ്ങളിലും ഇരുന്നു പടിപടിയായി ഉയർന്ന ആളായിരുന്നു. ആ പരിചയം അദ്ദേഹത്തിനു വളരെ സഹായകമായി. കൃഷ്ണസ്വാമിരായർ ഇവിടത്തെ ഹൈക്കോടതി ജഡ്ജി ആയിരുന്നു. വി. പി. മാധവറാവുവിനെ 'ശ്രീമൂലംപ്രജാസഭയുടെ' ജനയിതാവെന്ന നിലയിലാണു് ഇന്നു നാം സ്മരിക്കുന്നതു്. ദിവാൻജിയാകുന്നതിനു മുമ്പു് അദ്ദേഹം മൈസൂറിൽ റവന്യൂകമ്മീഷണരായിരുന്നു.

സർ. പി. രാജഗോപാലാചാരി ഇവിടെ വരുന്നതിനു മുമ്പ് കൊച്ചിയിൽ ദിവാനായിരുന്നു. വിദ്യാഭ്യാസസംബന്ധമായി രാജഗോപാലാചാരിയുടെ സേവനം സ്തുത്യർഹമാണ്. അദ്ദേഹത്തിൻെറ അനന്തരഗാമി കൃഷ്ണൻനായർ അവർകൾ ദിവാൻജിയാകുന്നതിനുമുമ്പ് ഇവിടത്തെ ഹൈക്കോട്ടിൽ ഒന്നാംജഡ്ജി ആയിരുന്നു. തിരുമനസ്സിലെ ഭരണത്തിൻെറ അന്ത്യഘട്ടത്തിൽ രാഘവയ്യാ ആയിരുന്നു ദിവാൻജി. നിയമനിർമ്മാണസഭ പരിഷ്കരിച്ച് അംഗങ്ങളുടെ എണ്ണം കൂട്ടിയതും, കൗൺസിലിൻെറ അധികാരം വിപുലമാക്കിയതും, സ്ത്രീകൾക്ക സമ്മതിദാനാവകാശം കൊടുത്തതും അദ്ദേഹത്തിൻെറ ഉപദേശപ്രകാരമായിരുന്നു.

തിരുമനസ്സിലെ കാലത്ത് പ്രധാനങ്ങളായ പല സംഭവങ്ങളും നടന്നിട്ടുണ്ട്. ചക്രവത്തിനി തിരുമനസ്സിലെ സ്വർണ്ണജൂബിലിയും, വജ്രജൂബിലിയും കേമമായി ആഘോഷിക്കാൻ അവിടത്തേക്ക സാധിച്ചു. 1077-ൽ എഡ്വേഡ് ഏഴാമൻെറ കിരീടധാരണമഹോത്സവത്തിൽ അവിടന്നു പങ്കുകൊള്ളുകയുണ്ടായി. ചക്രവത്തിക്ക് മഹാരാജാവിൻെറ നേക്ക പ്രത്യേകം പ്രീതിബഹുമാനങ്ങൾ ഉണ്ടായി എന്നും, തത്ഫലമായി ജി.സി.ഐ.ഇ. എന്ന ഉന്നതബിരുദം അവിടത്തേക്ക സമ്മാനിച്ചു എന്നും ഉള്ളതു പ്രത്യേകം പ്രസ്താവാർഹമാണ്. അതിനു മുമ്പു തന്നെ തിരുവിതാംകൂറിലേയ്ക്കുള്ള ആചാരവെടികളുടെ സംഖ്യ പത്തൊമ്പതിൽ നിന്ന് ഇരുപത്തൊന്നായി കൂട്ടിയിരുന്നെന്നുള്ളതും ഓർമ്മിക്കണം. തിരുമനസ്സിലേക്ക പല വിശിഷ്ടാതിഥികളെ സത്കരിക്കാനും, ആ വിധത്തിൽ രാജ്യത്തിൻെറ ഖ്യാതി പ്രചരിപ്പിക്കാനും സാധിച്ചിരുന്നു. തിരുവിതാംകൂറിൽ വന്ന് അവിടത്തെ ആതിഥ്യം സ്വീകരിച്ചവരിൽ പ്രധാനികൾ, പ്രിൻസ്

ആൽബെർട്ടും വൈസ്രായി കഴ്സൺപ്രഭുവും അദ്ദേഹത്തിൻെറ പത്നിയും ആയിരുന്നു.

ഇത്ര മഹനീയമായ ഭരണംകൊണ്ടു നമ്മുടെ രാജ്യത്തെ അനുഗ്രഹിച്ച ഈ മഹാനെ രാജർഷിയെന്നു ഗണിക്കുന്നതിൽ തെല്ലും അത്ഭുതമില്ല. അവിടത്തെ ജീവിതരീതി ലളിതവും ആഡംബരരഹിതവുമായിരുന്നു. അവിടന്നു പ്രജകളുടെ ആരാധനാമൂത്തിയായി ശോഭിച്ചിരുന്നു. രാജകുടുംബത്തിൽ അംഗങ്ങളില്ലാതിരുന്നതുകൊണ്ട് അവിടന്നു മാവേലിക്കര രാജകുടുംബത്തിൽനിന്നു രണ്ടു തമ്പുരാട്ടിമാരെ ദത്തെടുത്തു. ഇവരിൽ മൂത്ത തമ്പുരാട്ടിയായ സേതുലക്ഷ്മീഭായി തിരുമനസ്സിൽനിന്ന് മഹാരാജാവു നാടുനീങ്ങിയതിൽപ്പിന്നെ, രാജ്യാവകാശിയായ ശ്രീ ചിത്തിരതിരുനാൾ മഹാരാജാവിനു പ്രായപൂത്തിവരാഞ്ഞതുകൊണ്ട്, റീജൻറായിരുന്ന് അതിശോഭനമായി തിരുവിതാംകൂറിനെ സേവിച്ചു. രണ്ടാമത്തെ തമ്പുരാട്ടിയാണ് ഇന്നു നാടുവാണരുളി നമ്മെ അനുഗ്രഹിക്കുന്ന ശ്രീ ചിത്തിരതിരുനാൾ പൊന്നുതമ്പുരാൻെറ മാതാവായ മഹാറാണി സേതു പാവ്തിഭായി തിരുമനസ്സുകൊണ്ടു്.

ശ്രീമൂലംതിരുനാൾ മഹാരാജാവിനു അധീശഗവമ്മെൻറു വളരെ സ്ഥാനമാനങ്ങൾ കൊടുത്തു ബഹുമാനിച്ചു. അവ തിരുമനസ്സിലെ മഹത്വത്തെ സ്പഷ്ടമാക്കുന്നു. തിരുമനസ്സിൽനിന്നു കൊ. വ. 1099-ാമാണ്ടു നാടുനീങ്ങി. അവിടത്തെ തിരുനാമം കൃതജ്ഞതയോടെ നാമെന്നും കൊണ്ടാടും.

# ii. മഹാന്മാരായ നാലു മന്ത്രിമാർ.

## 1. രാമയ്യൻ ദളവ.

മഹാന്മാരായ രാജാക്കന്മാരെന്നപോലെ, ഭരണനിപുണന്മാരും ധീരന്മാരുമായ പല മന്ത്രിമാരും നമ്മുടെ രാജ്യത്തെ സേവിച്ചിട്ടുണ്ടു്. മാർത്താണ്ഡവർമ്മമഹാരാജാവിന്റെ രാജ്യസമ്പാദനവിഷയത്തിലും, ഭരണകാര്യത്തിലും ശ്ലാഘ്യമായി സേവിച്ച രാമയ്യൻ ദളവ കാലംകൊണ്ടും തന്ത്രനൈപുണ്യംകൊണ്ടും ഇവരിൽ പ്രഥമഗണനീയനാണു്. ഉത്തമന്മാരായ മന്ത്രിമാർക്കു രാജാക്കന്മാരെ എത്രമാത്രം സഹായിക്കാൻ കഴിയുമെന്നും, രാജ്യഭരണം എത്രകണ്ടു ശോഭനമാക്കാൻ സാധിക്കുമെന്നും രാമയ്യന്റെ ചരിത്രം വ്യക്തമായി തെളിയിക്കുന്നതാണു്.

രാമയ്യൻ തിരുനെൽവേലി ജില്ലയിൽ എർവാടിദേശത്തു് ഒരു ദരിദ്രകുടുംബത്തിലായിരുന്നു ജനിച്ചതു്. നിത്യവൃത്തിക്കു വേണ്ട മാർഗ്ഗം ഇല്ലാതിരുന്ന ആ കുടുംബം രാമയ്യന്റെ വിദ്യാഭ്യാസത്തിൽ ശ്രദ്ധിക്കാഞ്ഞതിൽ അത്ഭുതപ്പെടാനില്ല. ചെറുപ്പത്തിൽത്തന്നെ രാമയ്യൻ അച്ഛനമൊത്തു തിരുവിതാംകൂറിൽ അരുവിക്കര എന്ന സ്ഥലത്തു വന്നു താമസമായി. സ്വതേ ബുദ്ധിമാനായിരുന്നതിനാൽ ഉത്സാഹംകൊണ്ടു രാമയ്യൻ എഴുതാനും വായിക്കാനും അഭ്യസിച്ചു.

രാമയ്യന്റെ ഇരുപതാമത്തെ വയസ്സിൽ അച്ഛനും അമ്മയും മരിച്ചു. അതിൽപ്പിന്നെ അരുവിക്കരെ താമസിക്കേണ്ട കാര്യമില്ലായിരുന്നു. ജീവിതമാർഗ്ഗം അന്വേഷിച്ചു തിരുവനന്തപുരത്തേക്കു പുറപ്പെട്ടു. അവിടെ ചെന്നു് അത്തിയറപ്പോററി എന്ന ജന്മിയുടെ കുട്ടിപ്പട്ടരായി താമസം തുടങ്ങി. അങ്ങനെ താമസിക്കുമ്പോഴുണ്ടായ ഒരു നിസ്സാരസംഭവമായിരുന്നു രാമയ്യന്റെ ഭാവിമഹത്വത്തി

ന് അടിസ്ഥാനം ഇട്ടതു്. യുവരാജാവായിരുന്ന മാർത്താണ്ഡവർമ്മ തമ്പുരാൻ ഒരിക്കൽ പോററിയുടെ ആതിഥ്യം സ്വീകരിച്ചു് ഇല്ലത്തു് അത്താഴം അമൃതേത്തിന് എഴുന്നള്ളി. തിരുമനസ്സിൽനിന്നു് അമൃതേത്തു കഴിച്ചുകൊണ്ടിരിക്കുമ്പോൾ വിളക്ക മങ്ങിത്തുടങ്ങിയതു് അടുത്തു നിന്നിരുന്ന രാമയ്യൻ സൂക്ഷിച്ചു. കൈയ്യിൽ കിടന്ന മോതിരം ഊരി വിളക്കിന്റെ തിരി നീട്ടിയ ശേഷം മോതിരം കഴുകി വിരലിൽ അണിഞ്ഞു. ഇതൊരു നിസ്സാരസംഭവമായിരുന്നെങ്കിലും ബുദ്ധിമാനായ യുവരാജാവു തിരുമനസ്സിലേക്ക രാമയ്യന്റെ ഔചിത്യത്തിൽ വളരെ ബഹുമാനം തോന്നി. അമൃതേത്തു കഴിച്ചു തിരിച്ചുപോകുമ്പോൾ തിരുമനസ്സിൽനിന്നു പോററിയുടെ അനുമതിയോടുകൂടി രാമയ്യനെക്കൂടെ കൊണ്ടുപോയി. അന്നുതൊട്ടു മരണം വരെ രാമയ്യൻ തമ്പുരാനെ വിശ്വാസപൂർവ്വം സേവിക്കയും ബുദ്ധിപൂർവ്വം സഹായിക്കയും ചെയ്തു. തമ്പുരാനോടു പരിചയമായതിനശേഷം രാമയ്യൻ ആയുധാഭ്യാസത്തിൽ നൈപുണ്യം സമ്പാദിച്ചു് യുദ്ധസേവനത്തിനുള്ള ശക്തിയും സ്വാധീനമാക്കി. മാർത്താണ്ഡവർമ്മ യുവരാജാവായിരുന്നപ്പോൾ അവിടത്തെ ഗൂഢസഞ്ചാരങ്ങളിൽ രാമയ്യൻ പലപ്പോഴും അനുഗമിക്കാറുണ്ടായിരുന്നു. മാർത്താണ്ഡവർമ്മ മഹാരാജാവിന്റെ ജീവചരിത്രത്തിൽ, അവിടത്തെ ഒരിക്കൽ ഒരു ശാന്തിക്കാരൻപോററി രക്ഷിച്ചു കഥ പറഞ്ഞിട്ടുണ്ടല്ലോ. അന്നു തിരുമനസ്സിലെക്കൂടെ രാമയ്യനും ഉണ്ടായിരുന്നു. തിരുമേനി ശാന്തിക്കാരന്റെ രൂപത്തിൽ വെളിക്കു പോന്നപ്പോൾ രാമയ്യൻ ക്ഷേത്രത്തിൽ നിന്നു വെളിക്കു ചാടി, ഊരിയ വാളുമായി ശത്രുക്കളെ എതിർത്തു തോല്പിച്ചിട്ടു രക്ഷപ്പെട്ടു എന്നാണു കഥ.

മാർത്താണ്ഡവർമ്മ തിരുമൂപ്പു് ഏററപ്പോൾ രാമയ്യനെ കൊട്ടാരം രായസം ഉദ്യോഗത്തിൽ നിയമിച്ചു. ആ ഉദ്യോ

ഗത്തിൽ ഇരിക്കുമ്പോഠം തിരുമനസ്സിലെ സവിശേഷമായ ബഹുമാനം അർഹിക്കത്തക്ക ഒരു കാര്യം ചെയ്യാൻ രാമയ്യനു സൗകര്യം ലഭിച്ചു. ഒരിക്കൽ തിരുമനസ്സിൽനിന്നു കർണ്ണാട്ടിക്കു നവാബിൻെറ ഒരു എഴുത്തിനു മറുപടി എഴുതി തന്നെത്താൻ ഉറക്കെ വായിച്ചുകൊണ്ടിരിക്കയായിരുന്നു. അടുത്തു് ഇതു കേട്ടുകൊണ്ടു നിന്ന രാമയ്യൻ എഴുത്തിലുള്ള ചില ന്യൂനതകളെ വിനയപൂർവ്വം ചൂണ്ടിക്കാണിച്ചു. രാമയ്യൻ പറഞ്ഞ കാര്യങ്ങഠം തിരുമനസ്സിലേക്കു ന്യായമെന്നു തോന്നി; രാമയ്യൻ വേറൊരു മറുപടി തയാറാക്കിക്കൊണ്ടു വരണമെന്നു തിരുമനസ്സിൽ നിന്നു കല്പിച്ചു. അദ്ദേഹം തയാറാക്കിയ മറുപടി മഹാരാജാവിനു സമ്മതമായി. അന്നു തൊട്ടു തിരുമനസ്സിൽനിന്നു് കാര്യങ്ങഠം രാമയ്യനോടു് ആലോചിച്ചുതുടങ്ങി. രാമയ്യനാകട്ടെ, സ്വാമിഭക്തിയിലും രാജ്യസ്നേഹത്തിലും അദ്വിതീയനായിരുന്നു താനും. സ്വന്തം കുടുംബകാര്യങ്ങളിൽ പോലും അശേഷം ശ്രദ്ധ പതിപ്പിക്കാതെ, അദ്ദേഹം തിരുമനസ്സിലെ അനുഗ്രഹം മാത്രം പ്രതീക്ഷിച്ചുകൊണ്ടു് അവിടത്തെ ശ്രേയസ്സിനായി സദാ പ്രവർത്തിച്ചുകൊണ്ടിരുന്നു.

മന്ത്രകാര്യങ്ങളിലെന്നപോലെ രാമയ്യൻെറ സേവനം യുദ്ധങ്ങളിലും പ്രയോജനപ്പെട്ടു. അനേകം യുദ്ധങ്ങളിൽ സൈന്യങ്ങളെ നയിച്ചു് തിരുവിതാംകൂറിലേക്കു വലിയ വിജയങ്ങഠം ഇദ്ദേഹം സമ്പാദിച്ചിട്ടുണ്ടെന്നുള്ളതു സ്മരണീയമാണു്. ദേശിങ്ങനാട്ടുമായുണ്ടായ യുദ്ധത്തിൽ തിരുവിതാംകൂർ സേനയെ ആദ്യം നയിച്ചതു് അദ്ദേഹം ആയിരുന്നു. അദ്ദേഹത്തിൻെറ സാമർത്ഥ്യം തിരുവിതാംകൂറിലേക്കു ഗുണകരമായി. മഹാരാജാവു് അദ്ദേഹത്തെ അഭിനന്ദിച്ചു് ഉദ്യോഗക്കയററം കൊടുത്തു. പിന്നീടു ദളവസ്ഥാനം ഒഴിവു വന്നപ്പോഠം ഉചിതജ്ഞനായ

തിരുമനസ്സിൽ നിന്നു രാമയ്യനെ ഉന്നതമായ ആ സ്ഥാന
ത്തിൽ നിയമിക്കുകയും ചെയ്തു.

ദളവ ആയതിൽ പിന്നീട് രാമയ്യൻ പല യുദ്ധങ്ങ
ളിൽ സ്തുത്യർഹമായി പങ്കെടുത്തിട്ടുണ്ട്. കളച്ചൽ വച്ചു
ഡച്ചുകാരെ എതിരിട്ടപ്പോഴും രാമയ്യന്റെ സേവനം ശ്ലാ
ഘ്യമായിരുന്നു. ആരുവാമൊഴിയിൽ കൂടെ തിരുവിതാം
കൂറിൽ പ്രവേശിച്ചു ശുചീന്ദ്രംക്ഷേത്രം കൊള്ളയിട്ട
മുസൽമാൻ പ്രമാണികളെ രാമയ്യൻ സമാധാനപ്പെടുത്തി
അയച്ചു. അമ്പലപ്പുഴ പിടിച്ചടക്കാൻ രാമയ്യൻ ആയി
രുന്നു തിരുവിതാംകൂർ സൈന്യത്തെ നയിച്ചതു്. അമ്പ
ലപ്പുഴയുമായുണ്ടായ യുദ്ധം ഭയങ്കരമായിരുന്നു. മഹാരാജാ
വിന്റെ ബുദ്ധിചാതുര്യമായിരുന്നു വിജയത്തിനു നിദാ
നമെങ്കിലും, രാമയ്യന്റെയും ഡിലനായിയുടെയും യുദ്ധ
സാമർത്ഥ്യവും തിരുവിതാംകൂറിലേക്ക് അനുഗ്രഹകരമാ
യിരുന്നു. ഏറെത്താമസിയാതെ മഹാരാജാവിന്റെ ആ
ജ്ഞപ്രകാരം ചങ്ങനാശ്ശേരി പിടിച്ചടക്കുന്നതിലും രാമ
യ്യൻ പ്രശസ്തമായ പങ്കു വഹിച്ചു.

കൊച്ചീരാജാവിനെയും കോഴിക്കോട്ടു സാമൂതിരി
യെയും തോല്പിച്ചതാണ് ആയിടയ്ക്കു തിരുവിതാംകൂറിനു്
ഉണ്ടായ രണ്ടു വിജയങ്ങൾ. കൊച്ചിയിലെ സൈന്യം
തിരുവിതാംകൂർ ആക്രമിക്കാനായി വള്ളം വഴി പുറക്കാട്ടു
വന്നിറങ്ങി. മുൻകൂട്ടി വിവരം അറിഞ്ഞു മഹാരാജാവു
രാമയ്യൻദളവയെ വടക്കോട്ടു നിയോഗിച്ചു. തിരുവിതാം
കൂർ സേനയോടേററു കൊച്ചി സൈന്യം വേഗത്തിൽ
തോറേറാടി. അവരുടെ നായകനായ പാലിയത്തു മേ
നോനെ ദളവ തടവിൽ പിടിച്ചു. ഈ വിജയംകൊണ്ടും
തൃപ്തരാകാതെ രാമയ്യന്റെ നേതൃത്വത്തിൽ തിരുവിതാം
കൂർ സൈന്യം കൊച്ചീരാജ്യം ആക്രമിച്ചു. ഈ ആക്ര
മണം തടയാൻ ശക്തിയില്ലാതെ കൊച്ചീരാജാവു തിരുവ

താംകൂർ മഹാരാജാവിനോടു ക്ഷമാപണം ചെയ്തു. മാർത്താ
ണ്ഡവർമ്മ തിരുമനസ്സിൽനിന്നു ദളവയെ ഉടൻ തിരികെ
വിളിച്ചു. എങ്കിലും കൊച്ചി പിടിച്ചടക്കാഞ്ഞതിൽ
രാമയ്യനു മരണപര്യന്തം കുണ്ഠിതം ഉണ്ടായിരുന്നു. അധി
കം താമസിയാതെ പുറക്കാട്ടുവച്ചു തന്നെ, കോഴിക്കോട്ടു
സാമൂതിരി തിരുവിതാംകൂർ ആക്രമിക്കാൻ അയച്ചു സൈ
ന്യത്തെയും രാമയ്യന്റെ നേതൃത്വത്തിൽ തിരുവിതാംകൂർ
പട്ടാളം നിഷ്പ്രയാസം തോല്പിച്ചു.

യുദ്ധം ചെയ്തു രാജ്യങ്ങൾ പിടിച്ചടക്കുന്നതിലും, ശത്രു
ക്കളെ നശിപ്പിക്കുന്നതിലും രാമയ്യനു് ഉണ്ടായിരുന്ന സാ
മർത്ഥ്യം ഇത്രയും കൊണ്ടു മനസ്സിലാക്കാം. യുദ്ധം ചെയ്യു
ന്നതിനെന്നപോലെ രാജ്യരക്ഷ നിർവ്വഹിക്കുന്നതിലും
ദളവ ബാദ്ധ്യസ്ഥനായിരുന്നു. രാമയ്യൻ നീതിപരിപാ
ലനത്തിലും ഭരണകാര്യങ്ങളിലും പ്രശസ്തമായ നൈ
പുണ്യം കാണിച്ചിട്ടുണ്ടു്. പുത്തനായി ജയിച്ചടക്കിയ
പ്രദേശങ്ങളിൽ കലാപങ്ങൾ ഉണ്ടാകുന്നതു സ്വാഭാവിക
മാണു്. അതെല്ലാം അമർച്ച ചെയ്തു രാജ്യരക്ഷ ചെയ്യാൻ രാ
ജ്യത്തിന്റെ നാനാഭാഗങ്ങളിലും കോട്ടകൾ സ്ഥാപിക്കു
ന്നതിനും അവയിൽ പട്ടാളങ്ങളെ താമസിപ്പിക്കുന്നതിനും
ശ്രദ്ധിച്ചു. രാജ്യത്തിൽ മുതലെടുപ്പു കൂട്ടുന്നതിനായി മഹാ
രാജാവിന്റെ കല്പനയനുസരിച്ചു പല ചട്ടങ്ങളും ഏർപ്പെ
ടുത്തി. രാജ്യത്തിൽ ഗതാഗതസൗകര്യം വർദ്ധിപ്പിക്കുന്ന
തിനായി റോഡുകളും തോടുകളും ഉണ്ടാക്കിച്ചു. വഴി
യാത്രക്കാരുടെ ആവശ്യം പുരസ്കരിച്ചു് സത്രങ്ങൾ പണി
യിക്കയും, ജനോപകാരപ്രദങ്ങളായ മററു പല കാര്യങ്ങൾ
നടത്തുകയും ചെയ്തു.

രാജ്യത്തിലെ മുതലെടുപ്പു കുറയ്ക്കുന്ന ഒന്നിലും രാമ
യ്യൻ അനുകൂലിച്ചില്ല. ഈ കാര്യത്തെ ഉദാഹരിക്കുന്ന ഒരു
നേരംപോക്കുകഥ കേട്ടിട്ടുണ്ടു്. ഒരിക്കൽ തിരുമനസ്സിൽ

നിന്നു ദളവയുമായി കോന്നിയിലേക്ക് എഴുന്നള്ളി. അവിടത്തുകാർ കരം കുറച്ചുകിട്ടണമെന്ന് ആവലാതി ബോധിപ്പിച്ചു. തിരുമനസ്സിൽ നിന്ന് ഈ വിഷയത്തിൽ ദളവയുടെ അഭിപ്രായം ചോദിച്ചു. അദ്ദേഹം ഉത്തരം ഒന്നും അറിയിച്ചില്ല. കുറേ ചിരട്ടകൾ കമഴ്ത്തിവച്ച് അതിന്റെ ഇടയ്ക്കു സ്വർണ്ണനാണയങ്ങൾ വിതറിയിട്ടു. ഇതിന്റെ അർത്ഥം, കോന്നി കുന്നുകൾ നിറഞ്ഞ പ്രദേശമാണെന്നും, കുന്നിൻചരിവുകൾ വളരെ ഫലപുഷ്ടിയുള്ള സ്ഥലമാണെന്നും ആയിരുന്നു. രാമയ്യന്റെ ആശയം മനസ്സിലാക്കി മഹാരാജാവു കരം കുറയ്ക്കാൻ ന്യായമില്ലെന്നു തീർച്ചപ്പെടുത്തി.

അടിക്കടി ഉണ്ടായിക്കൊണ്ടിരുന്ന യുദ്ധങ്ങളാൽ പണത്തിന്റെ ആവശ്യം അന്നു വളരെ കൂടുതലായിരുന്നു. ആ അവസരത്തിൽ ദളവയുടെ ഉപദേശപ്രകാരം മഹാരാജാവുതിരുമനസ്സിൽനിന്നു സ്ഥാനമാനങ്ങൾ കൊടുക്കാൻ തീർച്ചപ്പെടുത്തി. ഓരോ സ്ഥാനവും വേണമെന്നുള്ളവർ ഇത്ര പണം അടിയറ കെട്ടിവച്ചുകൊള്ളണമെന്നു നിശ്ചയിച്ചു. നാട്ടിലെ പ്രഭുക്കന്മാർ ഉപയോഗശൂന്യമായി സൂക്ഷിച്ചുവച്ചിരുന്ന പണത്തിൽ അധികഭാഗവും സ്വായത്തമാക്കാൻ ഈ വിദ്യ പ്രയോജനപ്പെട്ടു. അന്നു പണം കൊടുത്തു സ്ഥാനമാനങ്ങൾ വാങ്ങിച്ച പല കുടുംബങ്ങളും ആ സ്ഥാനമാനങ്ങൾ ഇന്നും പുലർത്തിപ്പോരുന്നു.

കൊ. വ. ൯൩൧-ാമാണ്ടു മഹാനായ ഈ ദളവ ലോകവാസം വെടിഞ്ഞു. ദളവ സുഖക്കേടായി മാവേലിക്കര കിടക്കുമ്പോൾ അന്ത്യകാലത്തെ അഭിലാഷങ്ങൾ അറിയാനായി മാർത്താണ്ഡവർമ്മമഹാരാജാവ് യുവരാജാവിനെ അയച്ചു. അദ്ദേഹം രാമയ്യന്റെ അടുത്തു ചെന്നു മഹാരാജാവിന്റെ സന്ദേശം അറിയിച്ചു. അതു കേട്ട് സ്വാമിഭക്തികൊണ്ടു രാമയ്യന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. തിരുമനസ്സിലെ

പക്കൽനിന്ന് ഇത്ര ബഹുമാനം അർഹിക്കത്തക്കതായി താൻ ഒന്നും ചെയ്തിട്ടില്ലെന്നും, മരണകാലത്തു തനിക്ക് ഒരു സങ്കടമേ ഉള്ളു എന്നും, അതു കൊച്ചി പിടിച്ചടക്കി തിരുവിതാംകൂറിനോടു ചേർക്കാൻ സാധിക്കാഞ്ഞതാണെന്നും മാത്രമേ രാമയ്യൻ മറുപടി പറഞ്ഞുള്ളു. രാമയ്യന്റെ അന്ത്യസന്ദേശവും, അദ്ദേഹത്തിന്റെ മരണവാർത്തയും യുവരാജാവു ചെന്ന് അറിയിച്ചപ്പോൾ ധീരനായ മാർത്താണ്ഡവർമ്മ കണ്ണുനീരണിഞ്ഞു. തന്റെ വലത്തുകൈയ് നഷ്ടമായിപ്പോയല്ലോ എന്ന് അവിടന്നു ഖേദിക്കയും ചെയ്തു.

സ്വാർത്ഥരഹിതനായ രാമയ്യനു വലിയ സമ്പത്ത് ഒന്നും ഉണ്ടായിരുന്നില്ല. രാജ്യസേവനമാണു തന്റെ കൃത്യമെന്നു മാത്രം ധരിച്ചിരുന്ന അദ്ദേഹം ധനാർജ്ജനം ചെയ്യുന്നതിനു തീരെ മനസ്സുവച്ചില്ല. മഹാനായ ഈ ദളവയെപ്പറ്റിയുള്ള സ്മരണ തിരുവിതാംകൂറിൽ എന്നേക്കും നിലനില്ക്കും.

---

## 2. അയ്യപ്പൻ മാർത്താണ്ഡപ്പിള്ള ദളവാ.

(കൊ. വ. വ്വന്ന—ൻമവ്വ)

രാമയ്യനെപ്പോലെ അയ്യപ്പൻമാർത്താണ്ഡപ്പിള്ള ദളവയും രാജ്യത്തിന് അനവധി ഗുണങ്ങൾ ചെയ്തിട്ടുള്ള മന്ത്രിമുഖ്യന്മാരിൽ ഗണനീയനായിരുന്നു. അദ്ദേഹത്തിന്റെ ജനനം കൊ. വ. 886-ാമാണ്ടായിരുന്നു. മുഞ്ചിറ ഒരു പുരാതന നായർ തറവാട്ടിലായിരുന്നു അദ്ദേഹം ജനിച്ചതു്. ചെറുപ്പത്തിൽ തന്നെ വിദ്യ അഭ്യസിക്കുന്നതിലും, ആയുധപരിശീലനം നടത്തുന്നതിലും വേണ്ട ഉത്സാഹവും സാമർത്ഥ്യവും പ്രദർശിപ്പിച്ചിരുന്നു. മാർത്താണ്ഡവർമ്മ തമ്പുരാൻ വേഷപ്രച്ഛന്നനായി നടന്ന കാലത്ത് ഏറരപ്പുറവീട്ടിൽ താമസിച്ചതായും, മാർത്താണ്ഡപ്പിള്ള

യുടെ ഉന്മേഷപൂർവ്വമായ പരിചരണത്തിൽ അത്യന്തം സന്തോഷിച്ചതായും പറഞ്ഞുപോരുന്നു.

മഹാരാജാവു നാടുവാഴ്ച തുടങ്ങിയപ്പോൾ മാർത്താണ്ഡപ്പിള്ളയെ സൈന്യത്തിൽ ഒരു ഉദ്യോഗസ്ഥനായി നിയമിച്ചു. മേലുദ്യോഗസ്ഥന്മാർ മാർത്താണ്ഡപ്പിള്ളയുടെ സാമർത്ഥ്യത്തെപ്പററി തിരുമനസ്സിലെ അടുക്കൽ വളരെ പ്രശംസിച്ചു പറഞ്ഞു. അധികം ചെല്ലുന്നതിനുമുമ്പ് അദ്ദേഹം സൈന്യവകുപ്പിൽ ഉയൎന്ന ഒരു ഉദ്യോഗസ്ഥനായിത്തീൎന്നു.

അന്നത്തെ എല്ലാ യുദ്ധങ്ങളിലും മാർത്താണ്ഡപ്പിള്ള പങ്കെടുത്തിരുന്നു. രാമയ്യൻദളവയ്ക്കു അദ്ദേഹത്തെപ്പററി വളരെ ബഹുമാനം ഉണ്ടായിരുന്നു. കൊല്ലം യുദ്ധത്തിലും കായംകുളം യുദ്ധത്തിലും മാർത്താണ്ഡപ്പിള്ള പ്രശസ്തമായ സേവനം അനുഷ്ഠിച്ചു. അദ്ദേഹത്തിന്റെ സാമർത്ഥ്യം കണ്ടു പ്രസാദിച്ചു മഹാരാജാവു താമസിയാതെ പിള്ളയെ സർവ്വാധിയായി നിയമിച്ചു. രാമയ്യൻ ഉത്തരദേശങ്ങളിൽ പല യുദ്ധങ്ങളിലും പങ്കെടുക്കാൻ പോകേണ്ടി വന്ന സമയങ്ങളിലെല്ലാം ദക്ഷിണതിരുവിതാംകൂറിനെ രക്ഷിക്കാൻ മാർത്താണ്ഡപ്പിള്ള ഭരമേററിരുന്നു. ഏററ കൃത്യം അദ്ദേഹം ശ്ലാഘാർഹമായി നിർവ്വഹിക്കുകയും ചെയ്തു. കുളച്ചൽ യുദ്ധത്തിൽവച്ചു ഡച്ചുകാരെ തോല്പിച്ചതു മാർത്താണ്ഡപ്പിള്ളയുടെ വലിയ ഒരു നേട്ടമായിരുന്നു. ഇമ്മാതിരിയുള്ള വിജയങ്ങൾകൊണ്ടു പ്രസാദിച്ചു മഹാരാജാവു തിരുമനസ്സിൽനിന്നു മാർത്താണ്ഡപ്പിള്ളയെ രാമയ്യന്റെ മരണശേഷം ദളവയായി നിയമിച്ചു.

921-തൊട്ടു മാർത്താണ്ഡവർമ്മ മഹാരാജാവു നാടുനീങ്ങുന്നതുവരെ രണ്ടുവർഷം അദ്ദേഹം ദളവയുദ്യോഗം പകരം നോക്കി. ധർമ്മരാജാ തിരുമനസ്സുകൊണ്ടു നാടുവാഴ്ച തുടങ്ങിയപ്പോൾ മാർത്താണ്ഡപ്പിള്ളയെ ആ ഉദ്യോഗ

ത്തിൽ സ്ഥിരപ്പെടുത്തി. മാതുലനെന്നപോലെ കാർത്തിക
തിരുനാൾ തിരുമനസ്സിലേക്കും ദളവയുടെ പേരിൽ അത്യ
ന്തം വാത്സല്യവും, അദ്ദേഹത്തിൻെറ സാമർത്ഥ്യത്തിൽ
അതിരററ ബഹുമാനവും ഉണ്ടായിരുന്നു.

ഇനിയുമുള്ള അദ്ദേഹത്തിൻെറ ചരിത്രത്തെ രണ്ടായി
വിഭജിക്കാം. വിദേശങ്ങളുമായുള്ള യുദ്ധങ്ങളും, രാജ്യ
ഭരണസംബന്ധമായ പരിഷ്കാരങ്ങളും. ഇവ രണ്ടും തിരു
വിതാംകൂർചരിത്രത്തിൽ തുല്യപ്രധാനങ്ങളാണ്. ആദ്യം
യുദ്ധംതന്നെ വിവരിക്കാം.

തിരുവിതാംകൂറിന് ആയിടയ്ക്കു നിരന്തരമായി യുദ്ധ
ത്തിൽ ഏർപ്പെടേണ്ടിയിരുന്നതുകൊണ്ടു ദളവയുടെ ദൃഷ്ടി
സൈന്യപരിഷ്കരണത്തിൽ പതിയാനിടയായി. അമ്പതി
നായിരം പടയാളികളടങ്ങിയ ഒരു വിപുലമായ സൈ
ന്യത്തെ അദ്ദേഹം ശേഖരിച്ചു. പാശ്ചാത്യ യുദ്ധസാമ
ഗ്രികൾ വരുത്തി അവകൊണ്ടു യുദ്ധംചെയ്യുന്നതിനു പട്ടാ
ളങ്ങൾക്കു പരിശീലനം കൊടുക്കാൻ നിയമം ഉണ്ടാക്കി.
എപ്പോഴും സന്നദ്ധമായിരുന്ന ഈ സൈന്യങ്ങളെക്കൊ
ണ്ടായിരുന്നു ദളവ പല യുദ്ധങ്ങളും ജയിച്ചതു്.

യൂസഫ്ഖാനുമായുണ്ടായ കല്ക്കാട്ടു യുദ്ധത്തിൽ
ദളവ തിരുവിതാംകൂർ സൈന്യത്തെ നയിച്ചു് അത്ഭുത
കരമാംവണ്ണം പോരാടി തിരുവിതാംകൂറിനു വിജയം
സമ്പാദിച്ചു. 937-ൽ സാമൂതിരിയുടെ ആക്രമണത്തിൽ
നിന്നു രക്ഷിക്കണമെന്നു കൊച്ചിരാജാവു തിരുവിതാംകൂറി
ൻെറ സഹായം അപേക്ഷിച്ചു. പറവൂർ, ആലങ്ങാട്ട്
എന്ന ദേശങ്ങളുടെയും കരപ്പുറത്തിൻെറയും പേരിൽ
കൊച്ചിക്കുള്ള അവകാശം ഉപേക്ഷിച്ചു് തിരുവിതാം
കൂറിലേക്കു കൊടുക്കണമെന്നു ദളവ ആവശ്യപ്പെട്ടു.
കൊച്ചിയിലെ ഇളയതമ്പുരാൻ ഈ കരാർ അനുസരിച്ചു
ശുചീന്ദ്രത്തുവച്ചു സഖ്യം ചെയ്തു. സഖ്യത്തിലെ വ്യവസ്ഥ

നിറവേററാനായി മാർത്താണ്ഡപ്പിള്ള സൈന്യങ്ങളുമൊത്തു വടക്കോട്ടു തിരിച്ചു. വഴിക്കുവച്ചു് ഒരു നേരംപോക്ക് ഉണ്ടായതായിട്ടു പറഞ്ഞുപോരുന്നുണ്ടു്. ദളവയുടെ നിശ്ചയ ദാർഢ്യത്തെ വെളിപ്പെടുത്തുവാൻ ഉപകരിക്കുമെന്നുള്ളതുകൊണ്ടു് അതു് ഇവിടെ ചുരുക്കത്തിൽ പറയാം. തിരുവിതാംകൂർ സൈന്യം കൊടുങ്ങല്ലൂർ അമ്പലത്തിൻെറ മുമ്പിൽ എത്തിയപ്പോൾ അവിടത്തെ വെളിച്ചപ്പാടു തുള്ളിക്കൊണ്ടുവന്നു ദളവയെ തടഞ്ഞു. ഒരടി കൂടെ മുമ്പോട്ടു വച്ചാൽ * 'അമ്മവിളയാട്ടം' ഉണ്ടാകുമെന്നു വെളിച്ചപ്പാടു് ഭീഷണിപ്പെടുത്തി. ഫലിതപ്രിയനായിരുന്ന ദളവ 'അമ്മവിളയാടി'ക്കഴിഞ്ഞെന്നും, ഇനിയും കളികഴിഞ്ഞേ പോകുന്നുള്ളു എന്നും, അതിലേക്കു ക്ഷേത്രം നില്ക്കുന്നിടത്തു കുളം കോരാൻ പോവുകയാണു് എന്നും പറഞ്ഞു. കാര്യത്തിൻെറ ഗൌരവം അറിഞ്ഞു കൊച്ചിയിലെ മന്ത്രി സാഹസത്തിൽ നിന്നു വിരമിക്കണമെന്നു് അപേക്ഷിച്ചു. ദളവ ആദ്യത്തെ നിശ്ചയത്തെ ഭേദപ്പെടുത്തി. എങ്കിലും ക്ഷേത്രവളപ്പിൽ ഒരു കുളമുണ്ടാക്കി കുളിച്ചു തിരുമേലേ യാത്ര തുടർന്നുള്ളു. അന്നു് ഉണ്ടാക്കിയ കുളം 'ദളവാകുളം' എന്ന പേരിൽ ഇന്നും കൊടുങ്ങല്ലൂർ ഉണ്ടെന്നാണു് അറിവു്.

സാമൂതിരിയുമായുണ്ടായ യുദ്ധത്തിൽ മാർത്താണ്ഡപ്പിള്ള വേഗം ജയം നേടി. കോഴിക്കോടു് പിടിച്ചടക്കണമെന്നു ദളവയ്ക്കു് ആഗ്രഹമുണ്ടായിരുന്നു. എന്നാൽ അതിനു മഹാരാജാ തിരുമനസ്സിലെ അനുമതി ലഭിക്കായ്കയാൽ മാർത്താണ്ഡപ്പിള്ളയ്ക്കു പിന്തിരിയേണ്ടിവന്നു. യുദ്ധത്തിൻശേഷം മുൻവ്യവസ്ഥ അനുസരിച്ചുള്ള സ്ഥലങ്ങൾ തിരുവിതാംകൂറിനോടു ചേർന്നു. ദളവയുടെ സാമർത്ഥ്യത്തിൽ സന്തോഷിച്ചു കൊച്ചീരാജാവു് 'പുത്തൻചിറ' എന്ന ദേശം അദ്ദേഹത്തിനു സമ്മാനിച്ചു. തനിക്കു

* അമ്മവിളയാടുക എന്നുവച്ചാൽ വസൂരിവരിക എന്നാണർത്ഥം

തന്റെ കുടുംബത്തിലേക്കും കരമൊഴിവായി എന്നേക്കും അനുഭവിക്കാൻ കിട്ടിയ ഈ ദേശം മാർത്താണ്ഡപ്പിള്ള സ്വന്തമാക്കിയില്ല. തന്റെ കുടുംബം തമ്പുരാൻ ഭരിക്കുന്ന രാജ്യമാണെന്നും, അതുകൊണ്ടു തനിക്കു കിട്ടിയ മുതൽ രാജ്യത്തേക്കു തന്നെ ഇരിക്കണമെന്നും പറഞ്ഞു് പുത്തൻചിറയും അദ്ദേഹം അലങ്ങാട്ടു താലൂക്കിന്റെ ഭാഗമാക്കി തിരുവിതാംകൂറിലേക്കു വിട്ടുകൊടുത്തു. ഈമാതിരി ത്യാഗബുദ്ധി ദുർല്ലഭമാണു്. രാജ്യസേവനത്തിൽ ഈ വിധം സ്വാർത്ഥത്യാഗം ചെയ്യുന്ന ആളുകളെയാണു് യഥാർത്ഥത്തിൽ മഹാന്മാരെന്നു ഗണിക്കേണ്ടതു്. അവരാണു നമ്മുടെ ശാശ്വതമായ പ്രശംസയ്ക്കു പാത്രീഭവിക്കേണ്ടവർ.

ഇനി അദ്ദേഹത്തിന്റെ ഭരണനയത്തെയും, രാജ്യരക്ഷയ്ക്കുവേണ്ടി അദ്ദേഹം ചെയ്ത കാര്യങ്ങളെയും പറ്റി പരിഗണിക്കാം. ഭരണസൗകര്യത്തിനായി രാജ്യത്തെ മൂന്നായി ഭാഗിച്ചു. ഓരോ ഭാഗത്തിനും 'മുഖം' എന്നു പേർ കൊടുത്തു. ഓരോ മുഖവും ഉപമുഖമായും ഉപമുഖങ്ങൾ മണ്ഡപത്തുംവാതുക്കലുകളായും തിരിച്ചു. ഈ ദേശവിഭാഗങ്ങളുടെ ഭരണത്തിനായി വേണ്ട ഉദ്യോഗസ്ഥന്മാരെയും നിയമിച്ചു. രാജ്യത്തിൽ ഗതാഗതസൗകര്യം കൂട്ടുന്നതിനായി അദ്ദേഹം പ്രത്യേകം ശ്രമിച്ചു. കൊല്ലത്തുനിന്നു പുറക്കാട്ടേക്കുള്ള റോഡു് അദ്ദേഹം വെട്ടിച്ചു റോഡുകളിൽ പ്രധാനമാണു്. പുറക്കാട്ടു് ഒരു തുറമുഖമുണ്ടാക്കണമെന്നു ള്ളവയ്ക്കു് വലിയ ആഗ്രഹമുണ്ടായിരുന്നു. പല സ്ഥലങ്ങളിലും അദ്ദേഹം കാടു തെളിച്ചു കൃഷിത്തോട്ടങ്ങൾ ഉണ്ടാക്കിച്ചിട്ടുണ്ടു്. വർക്കലയുടെ പ്രാമാണ്യം മനസ്സിലാക്കി അവിടെ ഇരുപത്തുനാലു മഠങ്ങളുണ്ടാക്കി ബ്രാഹ്മണർക്കു കൊടുത്തു. വടക്കുനിന്നു ശത്രുക്കൾ രാജ്യത്തെ ആക്രമിക്കുന്നതു തടയാനായി മുപ്പതുമൈൽ നീളത്തിൽ ഒരു കോട്ടയും അതിനോടു ചേർത്തു് ഒരു കിടങ്ങും അദ്ദേഹം

ഉണ്ടാക്കിച്ചു. ഈ കിടങ്ങിനെപ്പററി ഒരു നേരംപോക്കു് ഓൎമ്മിക്കാനുണ്ടു്. പിന്നീടു തിരുവിതാംകൂർ ആക്രമിച്ച ടിപ്പു ഇതിൽ വീണു കാലൊടിഞ്ഞു് എന്നെന്നേക്കും മുടന്തനായിത്തീൎന്നു.

ഇങ്ങനെ രാജ്യത്തിനു് അനവധി ഗുണങ്ങൾ ചെയ്തു അദ്ദേഹം 938-ാമാണ്ടു് ലോകവാസം വെടിഞ്ഞു. വലിയ ഒരു യുദ്ധവീരനും ഭരണനിപുണനും ആയിരുന്ന അദ്ദേഹം ലളിതകലകളെ ഉപാസിക്കുന്നതിലും താല്പൎയ്യം കാണിച്ചു. സംഗീതത്തിലും സാഹിത്യത്തിലും മാൎത്താണ്ഡപ്പിള്ളയ്ക്കു് നല്ല വാസനയും കെല്പും ഉണ്ടായിരുന്നു. 'ലീലാരസജ്ഞനാമയ്യപ്പ മാൎത്താണ്ഡബാല മന്ത്രി' എന്നാണു് കുഞ്ചൻനമ്പ്യാർ അദ്ദേഹത്തെപ്പററി സ്മരിക്കുന്നതു്. പല ഭാഷകളും അദ്ദേഹം ബാല്യത്തിലേ അഭ്യസിച്ചിരുന്നു. യുദ്ധത്തിൽ ധീരത, രാജ്യകാൎയ്യങ്ങളിൽ ദീൎഘദൎശനം, സൎവ്വോപരി സ്വാൎത്ഥത്യാഗവും സ്വാമിഭക്തിയും, ഈ ഗുണങ്ങളായിരുന്നു അദ്ദേഹത്തിന്റെ ഉത്കൎഷങ്ങൾക്കെല്ലാം നിദാനം.

---

## ൮. രാജാ കേശവ ദാസൻ.

ബുദ്ധിമാഹാത്മ്യംകൊണ്ടും, സ്വാൎത്ഥരഹിതമായ രാജ്യസേവനംകൊണ്ടും തിരുവിതാംകൂറുകാരുടെ ബഹുമാനവും ഭക്തിയും കേശവദാസനെപ്പോലെ സമാൎജ്ജിക്കാൻ വേറൊരു മന്ത്രിക്കും സാധിച്ചിട്ടില്ലെന്നു് അതിശയോക്തിയുടെ സ്പൎശം കൂടാതെ പറയാവുന്നതാണു്.

വിളവങ്കോട്ടുതാലൂക്കിൽപ്പെട്ട കുന്നത്തൂർ ദേശത്തു് ഒരു ദരിദ്രനായർകുടുംബത്തിലായിരുന്നു ഇദ്ദേഹം ജനിച്ചതു്. കേശവദാസന്റെ അമ്മ പത്മനാഭപുരം കൊട്ടാരത്തിൽ അടിച്ചുതളിക്കാരി ആയിരുന്നു. യാദൃച്ഛികമായി

കൊട്ടാരത്തിൽ വച്ചു കണ്ടു പരിചയമായ ഒരു ജ്യോത്സ്യൻ അവരെ ഭാര്യയായി സ്വീകരിച്ചു. ആ ദമ്പതിമാരുടെ സന്താനമായി കേശവദാസൻ ഒരു 'പത്താമുദയത്തുന്നാൾ' ജനിച്ചു. ജ്യോത്സ്യനായ പിതാവു മകന്റെ ഭാവി ഭാഗ്യത്തെപ്പററി ദീർഘദർശനം ചെയ്തിരുന്നു. പക്ഷേ, മകന്റെ സൗഭാഗ്യം കണ്ടു ഭാര്യ ആനന്ദിക്കട്ടെ എന്ന് ആശംസിച്ചിട്ടു കേശവദാസനു ബാല്യമായിരുന്നപ്പോൾ തന്നെ ജ്യോത്സ്യൻ മരിച്ചു.

ദാരിദ്ര്യംകൊണ്ടു മകനെ പള്ളിക്കൂടത്തിൽ അയച്ചു പഠിപ്പിക്കുന്നതിനു കേശവന്റെ അമ്മയ്ക്കു സൗകര്യം ഇല്ലായിരുന്നു. എങ്കിലും വിദ്യാഭ്യാസത്തിന് ആ ബാലനു പ്രയാസമുണ്ടായില്ല. പത്മനാഭപുരത്ത് എഴുത്തുപള്ളിക്കൂടം കെട്ടിപ്പഠിപ്പിച്ചുകൊണ്ടിരുന്ന ഒരു ആശാൻ ഈ ബാലന്റെ മുഖഭാവം കണ്ടു സന്തോഷിച്ചു സൗജന്യമായി പഠിപ്പിക്കാമെന്നു നിശ്ചയിച്ചു. ആശാന്റെ കീഴിൽ തമിഴും മലയാളവും ഭംഗിയായി എഴുതാനും വായിക്കാനും അഭ്യസിച്ചു. കണക്കിൽ കേശവനു പ്രത്യേകം അഭിരുചി ഉണ്ടായിരുന്നു. ബാല്യത്തിൽ സംസ്കൃതവും കുറച്ചു വശമാക്കാൻ ഭാഗ്യം സിദ്ധിച്ചു.

വിദ്യാഭ്യാസത്തിനു ശേഷം ആ ബാലൻ ജീവിതമാർഗ്ഗം അന്വേഷിച്ചു പത്മനാഭപുരത്തുനിന്നു പുറപ്പെട്ടു. പൂവാററ് ഒരു കച്ചവടക്കാരന്റെ കണക്കപ്പിള്ളയായി ജീവിക നേടാൻ തുടങ്ങി. അങ്ങനെ കഴികെ ഭാവി ഭാഗ്യത്തിനു ഹേതുവായ ഒരു കാര്യം സംഭവിച്ചു. കേശവപിള്ള സേവിച്ചുകൊണ്ടിരുന്ന മുതലാളി ഒരു രാത്രിയിൽ മഹാരാജാ തിരുമനസ്സിലെ മുഖം കാണിക്കാനായി പോയി. കേശവപിള്ള കൂടെ മുതലാളിയോടൊത്തു കൊട്ടാരത്തിലേക്കു പോയിരുന്നു. മുതലാളി തിരിച്ചു വന്നപ്പോഴേക്കും 'കണക്കപ്പിള്ള' അവിടെക്കിടന്ന് ഉറങ്ങി

കഴിഞ്ഞിരുന്നു. അതുകൊണ്ടു് അയാളെ വിളിക്കാതെ മുതലാളി തിരിച്ചു പോയി. പിറേറ ദിവസം രാവിലേ കാർത്തികതിരുനാൾതമ്പുരാൻ ഉണർന്നുവന്നപ്പോൾ കണി കണ്ടതു് അർദ്ധനഗ്നനായി ഉറങ്ങിക്കിടന്ന കേശവപിള്ളയെ ആയിരുന്നു. അദ്ദേഹം കോപിച്ചു് അയാളെ തടവിൽ പാർപ്പിക്കാൻ കല്പനകൊടുത്തു. അല്പനേരം കഴിഞ്ഞപ്പോൾ സന്തോഷകരമായ ഒരു വാർത്ത കേൾക്കാനിടയായി. ഒരു സാമാനക്കപ്പൽ ശംഖുമുഖത്തു വന്നടുത്തെന്നുള്ള വിവരമായിരുന്നു അതു്. അന്നു് ഇവിടെ കപ്പൽ വരുന്നതു് അസാധാരണമായിരുന്നു. വിശേഷിച്ചും, രാജ്യത്തു സാമാനങ്ങൾ ചുരുങ്ങിയിരുന്നതുകൊണ്ടു കപ്പൽ വന്ന വാർത്ത സന്തോഷപ്രദമായി ഭവിച്ചു. കണി കണ്ടതിന്റെ ഫലം ശുഭമായി പരിണമിച്ചതു കണ്ടു തമ്പുരാൻ തൃപ്തനായി കേശവപിള്ളയെ മോചിപ്പിച്ചു. എന്നുതന്നെയല്ല, അയാളെ തന്റെ സ്വന്തം ഭൃത്യനാക്കി അവിടന്നു കൊട്ടാരത്തിൽത്തന്നെ താമസിപ്പിക്കയും ചെയ്തു.

കുറച്ചു കഴിഞ്ഞു കേശവപിള്ളയുടെ സാമർത്ഥ്യം മനസ്സിലാക്കി അദ്ദേഹത്തെ രായസംപിള്ളയായി നിയമിച്ചു. അന്നു മുതൽ അദ്ദേഹം 'കേശവപിള്ള'യായിത്തീർന്നു. വേഗം തന്നെ കേശവപിള്ള സമ്പ്രതിയായി കയററം സമ്പാദിച്ചു. ആ ഉദ്യോഗത്തിൽ തിരുവനന്തപുരത്തു താമസിക്കുന്ന കാലത്തു് അദ്ദേഹം വിദേശികളായ കച്ചവടക്കാരോടു് ഇടപെട്ടു വാണിജ്യവിഷയകമായി പല രഹസ്യങ്ങളും ഗ്രഹിച്ചു. പോർട്ടുഗീസ്, പേർഷ്യൻ, ഹിന്ദുസ്ഥാനി തുടങ്ങിയുള്ള വിദേശീയഭാഷകളും ഇക്കാലത്തു കേശവപിള്ള വശമാക്കി.

കേശവപിള്ള സമ്പ്രതി ആയിരുന്ന കാലത്തു് ഹൈദർ തിരുവിതാംകൂർ ആക്രമിച്ചു. പടത്തലവനായിരുന്ന ഡി ലനായിക്കു് അപ്പോൾ സുഖമില്ലായിരുന്നു.

അതുകൊണ്ടു സൈന്യത്തെ കേശവപിള്ളതന്നെ നയിച്ചു. ഘോരതരമായുണ്ടായ യുദ്ധങ്ങളിൽ കേശവപിള്ളയുടെ ബുദ്ധിപൂർവ്വമായ നേതൃത്വംകൊണ്ടു തിരുവിതാംകൂർസൈന്യത്തിനു വിജയം കിട്ടി. ഈ യുദ്ധങ്ങളിൽ കേശവപിള്ള പ്രദർശിപ്പിച്ച സാമർത്ഥ്യം കണ്ടു പ്രസാദിച്ച മഹാരാജാവ് കേശവപിള്ളയെ ൯൬൪-ാമാണ്ടു ദളവയായി നിയമിച്ചു. ദളവ എന്ന പേരിൽ അദ്ദേഹത്തിനു രസമില്ലായിരുന്നു. അതുകൊണ്ടു 'ദിവാൻ' എന്ന പേരു് ഉദ്യോഗപ്പേരായി നൽകണമെന്നു് അദ്ദേഹം തിരുമനസ്സറിയിച്ചു. ആ അപേക്ഷ മഹാരാജാവ് സ്വീകരിക്കയും ചെയ്തു. അദ്ദേഹമാണു് നമ്മുടെ ആദ്യത്തെ ദിവാൻജി.

കേശവപിള്ള ടിപ്പുവുമായി യുദ്ധം ചെയ്തു വിജയം നേടിയ വിവരം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. രാജ്യത്തിന്റെ അന്നത്തെ സ്ഥിതിയും, ടിപ്പുവിന്റെ ബലവും കൂടെ ഓർക്കുമ്പോഴം മാത്രമേ കേശവദാസന്റെ രാജ്യസേവനത്തിന്റെ മാഹാത്മ്യം പൂർണ്ണമായി മനസ്സിലാക്കാൻ സാധിക്കയുള്ളൂ. അനേകം യുദ്ധങ്ങളിൽ ഏർപ്പെട്ടു ഭണ്ഡാരം വളരെ ശോഷിച്ചിരുന്നു. ആ അവസരത്തിൽ വീണ്ടും ഒരു വലിയ യുദ്ധം നടത്തുന്നതിനു വേണ്ട ധനശക്തി ഗവർമ്മെന്റിനു് ഇല്ലായിരുന്നു. അപകടത്തിൽ നിന്നു രാജ്യത്തെ രക്ഷിക്കേണ്ട ഭാരം ദിവാൻജിയായ അദ്ദേഹത്തിനു് ഉണ്ടായിരുന്നതാനും. ബുദ്ധിശക്തിയും രാജഭക്തിയും കൊണ്ടു പ്രയാസങ്ങളെല്ലാം വേഗം തരണംചെയ്യാൻ അദ്ദേഹത്തിനു സാധിച്ചു. വേണ്ട ധനവും സൈന്യസന്നാഹവും ഉണ്ടായി. സമയോചിതമായ നയതന്ത്രം കൊണ്ടു് ഇംഗ്ലീഷുകാരുടെ സഖ്യവും സമ്പാദിച്ചു. ടിപ്പുവിനെ തോല്പിച്ചു് ഓടിക്കാനും, തിരുവിതാംകൂറിനെ രക്ഷിക്കാനും അദ്ദേഹത്തിനു കഴിഞ്ഞു.

മൈസൂർ യുദ്ധം കഴിഞ്ഞപ്പോൾ കേശവദാസന് ഭാരമേറിയ വേറൊരു കൃത്യം നിർവഹിക്കേണ്ടതായിവന്നു. മലബാറിൽനിന്നു ടിപ്പുവിനെ ഭയപ്പെട്ടു പല പ്രഭുക്കന്മാരും നാട്ടുവാഴികളും തിരുവിതാംകൂറിൽ അഭയം പ്രാപിച്ചിരുന്നു. അവരുടെ ദേശങ്ങൾ വീണ്ടു കൊടുക്കേണ്ട ഭാരം ഇംഗ്ലീഷുകാർ തിരുവിതാംകൂർ മഹാരാജാവിനെ ഏല്പിച്ചു. തിരുമനസ്സിൽനിന്ന് ആ കൃത്യം നിർവ്വഹിക്കാൻ കേശവദാസനെ ഭരമേല്പിച്ചു. കേശവദാസൻ ആ കാര്യം ഭംഗിയായി നിർവഹിച്ചു. പ്രഭുക്കന്മാരുടെയും സാമന്തന്മാരുടെയും ദേശങ്ങൾ തിട്ടപ്പെടുത്തി അവരവർക്ക് കൊടുത്തു സമാധാനം സ്ഥാപിച്ചു. കേശവദാസന്റെ തീർപ്പിൽ സന്തോഷിച്ച മദ്രാസ് ഗവർണ്ണർ, മലബാർഭരണത്തിൽ കേശവദാസന്റെ മേൽനോട്ടംകൂടി ഉണ്ടായിരിക്കണമെന്ന് ആജ്ഞാപിക്കയും ചെയ്തു.

ഭരണകാര്യങ്ങളിൽ അദ്ദേഹത്തിന് ഉണ്ടായിരുന്ന സാമർത്ഥ്യം അന്യാദൃശമായിരുന്നു. വാണിജ്യവും വ്യവസായവും വർദ്ധിപ്പിച്ചു മുതലെടുപ്പു കൂട്ടുന്നതിന് അദ്ദേഹം ചെയ്തിട്ടുള്ള സേവനങ്ങളെ എത്രതന്നെ ശ്ലാഘിച്ചാലും കൂടുതലല്ല. ഇന്നു തിരുവിതാംകൂറിലേ ഏററവും പ്രധാനപ്പെട്ട വാണിജ്യകേന്ദ്രമായ ആലപ്പുഴപ്പട്ടണം അദ്ദേഹം സ്ഥാപിച്ചതാണ്. അന്ന് ആ സ്ഥലം കാടു പിടിച്ചുകിടന്നിരുന്നു. ആ സ്ഥലത്തിന്റെ വാണിജ്യപരമായ കഴിവുകളെപ്പററി ദീർഘദർശനം ചെയ്യാൻ കേശവദാസനു സാധിച്ചു. അവിടെ കാടു തെളിച്ചു പല പൊതുസ്ഥാപനങ്ങളും ഉണ്ടാക്കി. വിദേശത്തുനിന്നു കച്ചവടക്കാരെ ക്ഷണിച്ചു വരുത്തി അവിടെ താമസിപ്പിച്ചു. അവർ അവിടം വിട്ടു പോകാതിരിക്കാൻ വേണ്ടി പല സൗകര്യങ്ങൾ ചെയ്തുകൊടുത്തതിനു പുറമേ കരമൊഴിവു വസ്തുക്കളും ദാനംചെയ്തു. ആലപ്പുഴയുടെ അനന്തരചരിത്രം നോ

ക്കുമ്പോൾ ആ സ്ഥലത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയ മഹാന്റെ ദീർഘദൃഷ്ടിയെപ്പററിയും, രാജ്യക്ഷേമജിജ്ഞാസയെപ്പററിയും അത്ഭുതപ്പെടാതിരിക്കാൻ സാധിക്കയില്ല. ആലപ്പുഴ മലംതടികൾ കൊണ്ടുചെന്നു വില്പന നടത്തുന്നതിനുള്ള ഏർപ്പാടും അദ്ദേഹം അന്നു തുടങ്ങിയതാണ്.

വാണിജ്യാഭിവൃദ്ധി ലാക്കാക്കി അദ്ദേഹം വിഴിഞ്ഞം മുതലായ സ്ഥലങ്ങളിൽ കപ്പൽ വന്നടുക്കുന്നതിനുള്ള സൗകര്യങ്ങളുമുണ്ടാക്കി. ഗവമ്മെൻറിൽനിന്നു രണ്ടു മൂന്നു കപ്പലുകൾ വരുത്തി ഇവിടന്നു സാമാനങ്ങൾ കയററി ബോംബായിലേക്കും മററും അയച്ചുകൊണ്ടിരുന്നു. അതിൽനിന്നു ഗവമ്മെൻറിലേക്കു ഗണ്യമായ ആദായമുണ്ടായി. ഈ ആദായമാർഗ്ഗങ്ങൾ തിരുവിതാംകൂറിന്റെ പിന്നീടുള്ള ഐശ്വര്യത്തിനു വളരെ ഉപകരിച്ചിട്ടുണ്ടെന്നു പറയണമെന്നില്ലല്ലോ. തിരുവനന്തപുരം പട്ടണത്തെ വേണ്ടപോലെ പരിഷ്കരിക്കുന്നതിനും കേശവദാസൻ നിഷ്കർഷിച്ചിരുന്നു. രാജധാനിയിൽ പുതിയ റോഡുകൾ വെട്ടിച്ചു. പല ചന്തകളും, ചാലയിൽ കമ്പോളവും നടപ്പാക്കി. കിള്ളിയാററിലും കരമനയാററിലും പാലം കെട്ടി തിരുവനന്തപുരത്തുനിന്നു കിഴക്കോട്ടുള്ള ഗതാഗതസൗകര്യം വർദ്ധിപ്പിച്ചു. വ്യവസായത്തെ പ്രോത്സാഹിപ്പിക്കുന്നതിലും കേശവദാസനു ഗാഢമായ ശ്രദ്ധയുണ്ടായിരുന്നു. നെയ്ത്തു പ്രചരിപ്പിക്കാൻ അദ്ദേഹം ഉററുത്സാഹിച്ചിരുന്നു. ഈ ഉദ്ദേശത്തോടെ പാണ്ടിയിൽനിന്നു നെയ്ത്തുകാരെ ക്ഷണിച്ചുവരുത്തി അവൎക്കു ഇവിടെ താമസിക്കാൻ വേണ്ട സൗകര്യങ്ങളും മററു പ്രോത്സാഹനങ്ങളും ചെയ്തുകൊടുത്തു.

കേശവപിള്ളയുടെ യശസ്സ് ഇൻഡ്യ മുഴവൻ പരന്നു. ബ്രിട്ടീഷു ഭരണാധികാരികൾ അദ്ദേഹത്തെ വലിയ ഒരു രാജ്യതന്ത്രജ്ഞനെന്നു സമ്മതിച്ചു. ബഹു

മാനസൂചകമായി അന്ന്, ഇൻഡ്യയിലെ ഗവർണർ ജനറലായിരുന്ന മോർണിങ്ടൺ പ്രഭു 'രാജാ' എന്ന സ്ഥാനം അദ്ദേഹത്തിനു നൽകിയതിൽ നിന്ന് ഈ വസ്തുത വെളിവാകുന്നതാണ്. മഹാരാജാവു തിരുമനസ്സിൽനിന്നു 'തമ്പിചെമ്പകരാമൻ' എന്ന സ്ഥാനം കല്പിച്ചുകൊടുത്തു. കേശവപിള്ളയുടെ രാജ്യസേവനത്തെ ആദരിച്ചു. തിരുമനസ്സിൽ നിന്നു വളരെ സ്വത്തുകളും വിട്ടുകൊടുത്തു. എന്നാൽ അതു് അദ്ദേഹം സ്വീകരിച്ചില്ല. തിരുമനസ്സിലെ 'ദാസൻ' ആയിരുന്നാൽ മതിയെന്നു പറഞ്ഞു. കല്പിച്ചുകൊടുത്ത സ്വത്തുകളെല്ലാം ഗവർമ്മെൻറിലേക്കു തന്നെ തിരിച്ചു നൽകി. കേശവപിള്ള അങ്ങനെയാണ് 'രാജാ കേശവദാസൻ' ആയിത്തീർന്നതു്.

മഹാനായ അദ്ദേഹത്തിൻെറ അന്ത്യഘട്ടം ദുഃഖപൂർണ്ണമായിക്കലാശിച്ചു. ധർമ്മരാജാവിൻെറ കാലശേഷം തിരുമൂപ്പേററ ബാലരാമവർമ്മ ദുർബ്ബലനായിരുന്നു. അദ്ദേഹത്തിൻെറ ആശ്രിതനായി ജയന്തൻനമ്പൂരി എന്നൊരു ഏഷണിക്കാരൻ വന്നുചേന്നു. അയാളുടെ ദുഷ്പ്രയോഗം കൊണ്ടു താമസിയാതെ കേശവദാസനു സ്വന്തം ഭവനത്തിൽത്തന്നെ തടവിൽ പാക്കേണ്ടിവന്നു. അങ്ങനെ പാക്കുമ്പോളാണു കേശവദാസൻ പെട്ടെന്നു മരിച്ചതും. മരണകാരണം എന്താണെന്നു തെളിഞ്ഞിട്ടില്ല. ജയന്തൻ നമ്പൂരി വിഷം കൊടുപ്പിച്ചു കൊന്നെന്നാണു സാധാരണ വിശ്വാസം. മഹാനായ ആ മന്ത്രിക്കു് ഇത്ര കഷ്ടമായ ഒരു അവസാനം വന്നതിൽ ആക്കുതന്നെയാണ് ഉള്ളു് അലിയാത്തതു്?

കേശവദാസനെപ്പോലെ മഹാനായ ഒരു മന്ത്രി അപൂർവ്വമായേ ഉണ്ടാകാറുള്ളു. വലിയ ദിവാൻജിയെന്നു പറഞ്ഞു തിരുവിതാംകൂറുകാർ അദ്ദേഹത്തെക്കൊണ്ടാടി വരുന്നു.

## 4. വേലുത്തമ്പി ദളവ.

തലക്കുളത്തു വേലുത്തമ്പിയെപ്പോലെ വീരനായ ഒരു മന്ത്രി തിരുവിതാംകൂറിൽ ഉണ്ടായിട്ടില്ല. അദ്ദേഹം ഇരണിയൽ താലൂക്കിൽ 'തലക്കുളത്തു്' എന്ന പുരാതനവും പ്രശസ്തവുമായ നായർതറവാട്ടിലായിരുന്നു ജനിച്ചതു്. ചെറുപ്പത്തിൽ ആയുധവിദ്യ ശീലിച്ചു. യൗവനാരംഭത്തോടെ ഉദ്യോഗത്തിൽ പ്രവേശിക്കയും ചെയ്തു.

ധർമ്മരാജാവു നാടുനീങ്ങിയതിനുശേഷം രാജ്യം അനീതികൊണ്ടും അക്രമംകൊണ്ടും വലഞ്ഞു. ബാലരാമവർമ്മ മഹാരാജാവിനു കാര്യമായി ഒന്നും പ്രവർത്തിക്കാൻ ശക്തി ഉണ്ടായിരുന്നില്ല. കേശവദാസനെ ചതിച്ചുകൊന്നിട്ടു മന്ത്രിസ്ഥാനം കൈക്കലാക്കിയ ജയന്തൻനമ്പൂരി അക്രമപ്രവൃത്തികൾകൊണ്ടു ജനപീഡനം തുടന്നു. ഗവർമ്മെന്റിൽ പണമില്ലാതെ വന്നപ്പോൾ മൂർഖനും നീചനുമായ നമ്പൂതിരി നാട്ടിലെ പ്രഭുക്കന്മാരോടെല്ലാം ബലാൽ പണം ആവശ്യപ്പെട്ടുതുടങ്ങി. പണം കൊടുക്കാത്തവരെ നിന്ദ്യമായവിധത്തിൽ അവമാനിച്ചു ദേഹോപദ്രവം ചെയ്തു. പലരെയും ഉപദ്രവിച്ചു കൂട്ടത്തിൽ തലക്കുളത്തു പ്രഭുകുടുംബത്തെയും നമ്പൂതിരി പിടികൂടി. വേലുത്തമ്പിയെ തിരുവനന്തപുരത്തു വരുത്തി, മൂവായിരം രൂപ കൊടുക്കണമെന്നു് ആവശ്യപ്പെട്ടു. നമ്പൂതിരിയോടു മുമ്പേതന്നെ അളവററ ദ്വേഷം ഉണ്ടായിരുന്ന വേലുത്തമ്പിക്കു് ഈ ആജ്ഞ കേട്ടപ്പോൾ വല്ലാതെ കോപം വന്നു. അദ്ദേഹം അതു പുറത്തു കാണിച്ചില്ല. നമ്പൂതിരി രാജാകേശവദാസനോടു ചെയ്ത ക്രൂരതയ്ക്കും, രാജ്യത്തോടു ചെയ്യുന്ന അനീതികൾക്കും പ്രതിക്രിയ ചെയ്യണമെന്നു തമ്പി ഉള്ളിൽ ഉറച്ചു. തൽകാലം താൻ പണം കൊണ്ടുവന്നിട്ടില്ലെന്നും, മൂന്നുദിവസത്തെ അവധി കൊടുക്കുന്നപക്ഷം സ്വദേശത്തു

പോയി പ്രാണം ഉണ്ടാക്കികൊണ്ടുവന്നു കൊടുത്തുകൊള്ളാമെന്നും തമ്പി നമ്പൂതിരിയെ അറിയിച്ചു. തമ്പിയുടെ ഉദ്ദേശങ്ങൾ മനസ്സിലാകാതെ മൂന്നു ദിവസത്തെ അവധി കൊടുക്കാൻ നമ്പൂരി സമ്മതിച്ചു.

വേലുത്തമ്പി സ്വദേശത്തു ചെന്നു് നാട്ടുകാരെ വിളിച്ചുകൂട്ടി നമ്പൂതിരിയുടെ ദുർഭരണത്തെക്കുറിച്ചു വിശദമായി പറഞ്ഞുകേൾപ്പിച്ചു. രാജാ കേശവദാസനോടു നീചമായവിധത്തിൽ അയാൾ പെരുമാറിയ കാൎയ്യം പറഞ്ഞു് ആളുകൾക്കു് അയാളോടു വെറുപ്പു് ഉണ്ടാക്കി. ഈ ആപത്തിൽനിന്നു രാജ്യത്തെ രക്ഷിക്കേണ്ടതു നാട്ടുകാരിൽ ഓരോരുത്തരുടെയും കടമയാണെന്നു് അവരെ മനസ്സിലാക്കി. വേലുത്തമ്പിയുടെ വാക്കു കേട്ടു നാട്ടുകാർ ഇളകി. അവരെല്ലാം അദ്ദേഹം പറയുന്നതു് എന്തും ചെയ്യാൻ സന്നദ്ധരാണെന്നു പറഞ്ഞു് അദ്ദേഹത്തെ അനുഗമിച്ചു. അവരെ കൂട്ടിക്കൊണ്ടു തമ്പി തിരുവനന്തപുരത്തു് എത്തി. വഴിക്കു് അവിടവിടെ വച്ചു കൂടിയവർ ഉൾപ്പെടെ തമ്പിയുടെ അനുചരരായി വലിയ ഒരു സംഘം ഉണ്ടായിരുന്നു. അതേ സമയംതന്നെ, വടക്കുനിന്നു ചെമ്പകരാമൻപിള്ള എന്നൊരാളിന്റെ നേതൃത്വത്തിൽ അനവധി ആളുകൾ വന്നു വേലുത്തമ്പിയുടെ സംഘത്തിൽ ചേൎന്നു. ഇങ്ങനെ രാജ്യമാസകലം ഇളകി. തിരുവനന്തപുരത്തും ജനങ്ങളുടെ ഇടയിൽ വല്ലാത്ത ക്ഷോഭമായി. അവർ കോട്ടയ്ക്കു വെളിയിൽ വന്നു കൂട്ടമായി നിന്നു. എന്തു ലഹള നടത്തുന്നതിനും അവൎക്കു മടിയുണ്ടായിരുന്നില്ല. പക്ഷേ, മഹാരാജാവുതിരുമനസ്സിലെ അപ്രീതി സമ്പാദിക്കുന്നതിൽ അവൎക്കു വലിയ ഭയമായിരുന്നു. നമ്പൂരിയെ നാടുകടത്താനും, അയാളുടെ സഹായികളായ മാത്തൂത്തരകനെയും, ശങ്കരനാരായണപിള്ളയെയും വേണ്ടവിധത്തിൽ ശിക്ഷിക്കാനും മാത്രമേ അവർ ഉദ്ദേശിച്ചുള്ളു.

ജനക്ഷോഭം മനസ്സിലാക്കി മഹാരാജാവു തിരുമനസ്സിൽനിന്നു വളരെ പരിഭ്രമിച്ചു. ദൂതനെ അയച്ചു ജനഹിതം എന്താണെന്ന് അവിടന്നു തിരക്കി. അവരുടെ ആഗ്രഹം ധരിച്ചപ്പോഠ മനസ്സില്ലാമനഃസ്സോടെ അങ്ങനെ ചെയ്യാമെന്നു തിരുമനസ്സിൽനിന്നു തീൎച്ചയാക്കി. ജയന്തൻ നമ്പൂരിയെ നാടുകടത്തി. അയാളെ തിരിച്ചു വിളിക്കയില്ലെന്നു മഹാരാജാവു പ്രതിജ്ഞചെയ്തു. നമ്പൂരിയുടെ സഹായികളായിരുന്ന മാത്തുതരകനെയും ശങ്കരനാരായണപിള്ളയെയും മുക്കാലിയിൻ കെട്ടിയടിപ്പിച്ച് അവരുടെ കാതറുത്തു തടവിൽ പാർപ്പിച്ചു. വേലുത്തമ്പി തൃപ്തനായി. രാജ്യരക്ഷ അങ്ങനെ സാധിച്ചു. പ്രക്ഷോഭണനേതാക്കന്മാരായ വേലുത്തമ്പിയെയും ചെമ്പകരാമൻ പിള്ളയെയും വലിയ ഉദ്യോഗങ്ങളിൽ നിയമിക്കയും ചെയ്തു.

വളരെ താമസിയാതെ തമ്പി വലിയസൎവ്വാധികാൎയ്യക്കാരായിത്തീൎന്നു. തമ്പി ആയിടയ്ക്കു ഒരിക്കൽ ആലപ്പുഴ പോയിരുന്ന തക്കം നോക്കി സൎവ്വാധി കഞ്ചുനീലൻ പിള്ള ചില കൃത്രിമങ്ങഠ ചെയ്തു. രാജാകേശവദാസന്റെ അടുത്ത ബന്ധുക്കളും വലിയ ഉദ്യോഗങ്ങളിൽ ഇരുന്നവരുമായ കുമാരൻതമ്പികഠ, ഇരയിമ്മൻതമ്പികഠ വധശിക്ഷയ്ക്കുള്ള ഉത്തരവുകഠ ചതിവായി മഹാരാജാവിനെക്കൊണ്ടു തുല്യംചാൎത്തിച്ചു. കുമാരൻ തമ്പി പടത്തലവനും, ഇരയിമ്മൻതമ്പി പേഷ്കാരും ആയിരുന്നു. അവരെ രണ്ടു പേരെയും ദുഷ്ടനായ കഞ്ചുനീലൻപിള്ളയുടെ കപടതന്ത്രം ഹേതുവായി 976–ാമാണ്ടു കടൽപ്പുറത്തുകൊണ്ടുപോയി വധിച്ചു. കഞ്ചുനീലൻപിള്ളയുടെ ചതിവിനെപ്പറ്റി അറിഞ്ഞപ്പോഠ വേലുത്തമ്പിക്കു വല്ലാത്ത കോപമുണ്ടായി. ദുൎബ്ബുദ്ധിയായ കഞ്ചുനീലൻപിള്ളയ്ക്കു തമ്പിയോടും വല്ലാത്ത വെറുപ്പ് ഉണ്ടായി. അയാഠ വേഗത്തിൽ

പട്ടാളത്തെ വശത്താക്കി. മഹാരാജാവിനെ ദുർബോധനകൊണ്ടു മയക്കി. വേലുത്തമ്പി രാജദ്രോഹിയാണെന്നു വിധിച്ചു് അദ്ദേഹത്തിൻെറ വധശിക്ഷയ്ക്കു നീട്ടും മഹാരാജാവിനെക്കൊണ്ടു തുല്യംചാർത്തിച്ചു.

വേലുത്തമ്പി ഉടൻതന്നെ റസിഡൻറു മെക്കാളിയെ കണ്ടു കാര്യം മുഴുവനും അറിയിച്ചു. കുമാരൻതമ്പിയുടെയും, ഇരയിമ്മൻതമ്പിയുടെയും വധത്തെപ്പററി ഒരു വിചാരണ നടത്താൻ റസിഡൻറു തീരുമാനിച്ചു. ഈ വിചാരണയിൽ കഞ്ചുനീലൻപിള്ളയുടെ ചതിവു തെളിയുകയും, അയാളെയും കൂട്ടുകാരെയും കൊല്ലാൻ വിധിക്കയും ചെയ്തു. ഇങ്ങനെ ദുഷ്ടന്മാരെ അമർച്ച ചെയ്തു് വീണ്ടും രാജ്യത്തു സമാധാനം സ്ഥാപിക്കുന്നതിനു തമ്പിക്കു സാധിച്ചു.

കൊ. വ. 977-ാമാണ്ടു വേലുത്തമ്പിയെ ദളവയായി നിയമിച്ചു. മാമൂൽപ്രിയനായിരുന്ന തമ്പി ദിവാൻ എന്ന പേരിനെക്കാൾ 'ദളവ' എന്ന സ്ഥാനം ഇഷ്ടപ്പെട്ടു. തമ്പിയുടെ ഭരണകാലത്തു് അക്രമലേശവും നടക്കാൻ സാദ്ധ്യമല്ലാത്ത മട്ടായി. അദ്ദേഹത്തിൻെറ നീതിനിഷ്ഠയും ശിക്ഷാക്രമവും അത്ര ഭയങ്കരമായിരുന്നു. അന്യായം കാണിക്കുന്നവരോടു് അദ്ദേഹത്തിനു് അല്പംപോലും അനുകമ്പ ഉണ്ടായിരുന്നില്ല. അവയവങ്ങൾ മുറിച്ചുകളയുക, നെഞ്ചിൽ ആണി തറയ്ക്കുക മുതലായവയായിരുന്നു അദ്ദേഹം വിധിച്ച ശിക്ഷകൾ. നാട്ടിൽ പലെടത്തും സഞ്ചരിച്ചു് അദ്ദേഹം ഭിഗപാസികളുടെ ആവലാതികൾ കേൾക്കാറുണ്ടായിരുന്നു. തമ്പിയുടെ നീതിനിഷ്ഠയ്ക്കു് ഉദാഹരണമായി പ്രസിദ്ധമായ ഒരു കഥയുണ്ടു്. തമ്പിയുടെ മാതാവിൻെറ ഉപദേശപ്രകാരം കണ്ടെഴുത്തിൽ ഏതോ അല്പം അന്യായം ചെയ്തു ഒരുപ്രവൃത്തിപ്പിള്ളയുടെ വിരലുകൾ മുറിച്ചുകളയാൻ ദളവ ആജ്ഞാപിച്ചു.

രാജ്യത്തു കച്ചവടം വർദ്ധിപ്പിക്കുന്നതിന വേലുതമ്പി പല ഏർപ്പാടുകളും ചെയ്യുകയുണ്ടായി. കേശവദാസൻ സ്ഥാപിച്ച ആലപ്പുഴപ്പട്ടണത്തിൽ വാണിജ്യം പുഷ്ടിപ്പെടുത്തുന്നതിന വേണ്ട ശ്രമങ്ങൾ ചെയ്തു. കൊല്ലം പട്ടണത്തെ ഉദ്ധരിക്കാനും അദ്ദേഹം ഗാഢമായി ശ്രമിച്ചു. ചന്തകൾ സ്ഥാപിക്കാനും, റോഡുകൾ ഉണ്ടാക്കാനും അദ്ദേഹം പ്രത്യേകം താൽപര്യം കാണിച്ചു. ഇന്നു തിരുവിതാംകൂറിൽ മലക്കറിവ്യാപാരത്തിന് ഒന്നാമതായിത്തീർന്നിട്ടുള്ള ചങ്ങനാശ്ശേരിച്ചന്ത അദ്ദേഹം സ്ഥാപിച്ചതായിരുന്നു. കൊല്ലം—ചെങ്കോട്ട റോഡ് ആദ്യമായി വെട്ടിച്ചതും അദ്ദേഹമായിരുന്നു. വേമ്പനാട്ടുകായലിലുള്ള പാതിരാമണൽ തമ്പി അധിവാസയോഗ്യമാക്കിത്തീർത്തു.

മഹാധീരനും രാജ്യോപകാരിയുമായിരുന്ന തമ്പിയുടെ അവസാനം വളരെ ഭയങ്കരമായിരുന്നു. രാജ്യരക്ഷയ്ക്കു ആവശ്യമായിരുന്ന ചില ഏർപ്പാടുകളിൽ അദ്ദേഹത്തിന റസിഡൻറു മെക്കാളി സായിപ്പുമായി പിണങ്ങേണ്ടിവന്നു. വേലുതമ്പി ചെലവു കുറയ്ക്കുന്നതിനായി തൽകാലത്തേക്കു പട്ടാളത്തെ പിരിച്ചുവിട്ടു. ജോലിയില്ലാതായപ്പോൾ അവരെല്ലാം ഓരോ തരത്തിലുള്ള അക്രമങ്ങൾ ചെയ്യാൻ തുടങ്ങി. വേലുതമ്പിയുടെ ശത്രുക്കൾ ഈ തക്കത്തിൽ പട്ടാളക്കാരെ വശത്തിൽ പിടിച്ചുകൊണ്ടു ഗവമ്മെൻറിനെ എതിർക്കാൻ ശ്രമിച്ചു. ഇവരെ അമച്ചചെയ്യാൻ വേലുതമ്പി ബ്രിട്ടീഷുകാരുടെ സഹായം അപേക്ഷിച്ചു. ഈ സഹായത്തിന പ്രതിഫലമായി അവരോടു പുതിയ ഒരു ഉടമ്പടി ഉണ്ടാക്കേണ്ടിവന്നു. അതിലെ വ്യവസ്ഥകൾ മഹാരാജാവിന് ഇഷ്ടമായിരുന്നില്ല. ഇതെല്ലാം തമ്പി സ്വാർത്ഥലാഭത്തിനവേണ്ടി രാജ്യത്തെ ദ്രോഹിക്കാൻ ചെയ്യുന്ന വേലകളാണെന്നു

ദളവയുടെ ശത്രുക്കൾ മഹാരാജാവിനെ ബോധിപ്പിച്ചു. ഈ അവസരത്തിൽത്തന്നെ കുടിശ്ശിഖ വന്ന കപ്പം ഒരുമിച്ചു് അടച്ചുകൊള്ളണമെന്നു മെക്കാളി നിർബന്ധം തുടങ്ങി. കരം മുറയ്ക്കു പിരിഞ്ഞുകിട്ടാത്തതുകൊണ്ടു കപ്പം പല ഗഡുക്കളിലായി അടയ്ക്കാൻ അനുവദിക്കണമെന്നു ദളവ അപേക്ഷിച്ചു. സായ്പു് ആ അപേക്ഷ നിരസിച്ചു. എന്നുതന്നെയല്ല, ദളവയുടെ എല്ലാ പ്രവൃത്തികളും റെസിഡന്റ് എതിർത്തുതുടങ്ങി. കരക്കുടിശ്ശിഖ ഈടാക്കാൻ മാത്തൂത്തരകന്റെ വസ്തുക്കൾ തമ്പി കണ്ടുകെട്ടിയപ്പോൾ സായ്പു് വിസമ്മതിച്ചു. മെക്കാളിയുടെ വിരോധപ്രവൃത്തികൾ സഹിക്കാതെയായപ്പോൾ അദ്ദേഹത്തെ കൊല്ലണമെന്നു് വേലുത്തമ്പിയും, കൊച്ചിയിലെ മന്ത്രിയായിരുന്ന പാലിയത്തു മേനവനും കൂടി തീർച്ചപ്പെടുത്തി. കൊച്ചിയിലെ റെസിഡൻസി ഒരു ദിവസം അവർ ആക്രമിച്ചെങ്കിലും സായ്പു് എങ്ങനെയോ രക്ഷനേടി. അതിനുശേഷം വേലുത്തമ്പി 984-ാമാണ്ടു കുണ്ടറനിന്നു് ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ബ്രിട്ടീഷ് ഗവമ്മെന്റിനു് എതിരായി പല സൂചനകൾ ആ വിളംബരത്തിൽ ഉണ്ടായിരുന്നു. കൊല്ലത്തു താമസിച്ചിരുന്ന ഇംഗ്ലീഷുപട്ടാളത്തെ തമ്പി ആക്രമിക്കയുംചെയ്തു. ഈ വിവരം അറിഞ്ഞപ്പോൾ മദ്രാസിൽ നിന്നു് ഒരു ഇംഗ്ലീഷ്സൈന്യം ആരുവാമൊഴി വഴി തിരുവിതാംകൂറിൽ പ്രവേശിച്ചു. ആ സൈന്യവുമായി വേലുത്തമ്പി യുദ്ധം ചെയ്തു തോററു. അതിൽപ്പിന്നെ, രാജ്യത്തിന് ആപത്തു വരരുതെന്നും, ശത്രുക്കളുടെ കൈയിൽ അകപ്പെടാതെ മരിക്കണമെന്നും മാത്രമേ ദളവയ്ക്കു് ആഗ്രഹമുണ്ടായിരുന്നുള്ളു. തമ്പി മഹാരാജാവിനെ മുഖം കാണിച്ചു സകല കുററങ്ങളും ദളവ ചെയ്തതാണെന്നു പറഞ്ഞു രാജ്യത്തെ രക്ഷിച്ചുകൊള്ളണമെന്നു

തിരുമനസ്സറിയിച്ചു. അദ്ദേഹം അതിനുശേഷം വടക്കോട്ടു തിരിച്ചു.

ഉമ്മിണിത്തമ്പിയെ റസിഡൻറിൻെറ നിർദ്ദേശപ്രകാരം ഉടൻതന്നെ ദിവാൻജിയായി നിയമിച്ചു. അദ്ദേഹം തമ്പിയെ തിരക്കി ആളുകളെ വിട്ടു. അവരുടെ കൈയിൽ അകപ്പെടുന്നതിനു മുമ്പു തമ്പി മണ്ണടിക്ഷേത്രത്തിൽ വച്ചു മരണമടഞ്ഞു. കൂടെ ഉണ്ടായിരുന്ന അനുജനോടു് തന്നെ കൊല്ലണമെന്നു തമ്പി ആജ്ഞാപിച്ചു. അനുജൻ ആ ആജ്ഞയനുസരിച്ചില്ല. വേലുത്തമ്പി തന്നെത്താൻ കഠാരി നെഞ്ചത്തു കുത്തിയിറക്കി. മരിക്കാതെ കിടന്നു പിടയുന്നതു കണ്ടു് അനുജൻ അദ്ദേഹത്തിൻെറ ശിരസ്സു ഛേദിച്ചു.

തമ്പി മരിച്ചിട്ടും റസിഡൻറിൻെറ വൈരം ശമിച്ചില്ല. അദ്ദേഹത്തിൻെറ ശവശരീരം തിരുവനന്തപുരത്തു കൊണ്ടുവന്നു കണ്ണൻമൂല എന്ന സ്ഥലത്തു കഴുവേററി. വേലുത്തമ്പിയുടെ വീടു് ഇടിച്ചുനിരത്തുകയും, കുടുംബാംഗങ്ങളെ നാടുകടത്തുകയും ചെയ്തു. റസിഡൻറിൻെറ പ്രതികാരപ്രവൃത്തികളെ അന്നത്തെ ഇൻഡ്യാ ഗവണ്ണർ ജനറലായിരുന്ന മിൻേറാ പ്രഭു ഗൗരവമായി ആക്ഷേപിച്ചെന്നുള്ളതും പ്രസ്താവാർഹമാണ്.

---

# iii. രണ്ടു രണവീരന്മാർ

## 1. ഇരവിക്കുട്ടിപ്പിള്ള

ഈ ഉപന്യാസത്തിൽ 800-ാമാണ്ടിടയ്ക്കു ദക്ഷിണതിരുവിതാംകൂറിൽ ജീവിച്ചിരുന്ന ഒരു യുദ്ധവീരനെപ്പററിയാണു പറയാൻ തുടങ്ങുന്നതു്. മധുരപ്പടയോടേററു യുദ്ധംചെയ്തു രാജാവിനുവേണ്ടിയും രാജ്യത്തിനുവേണ്ടിയും ജീവത്യാഗം ചെയ്ത ഒരു മഹാധീരനായിരുന്നു അദ്ദേഹം.

തിരുവിതാംകൂറിനു് അന്നു കന്യാകുമാരിമുതൽ കന്നേററിവരെ മാത്രമേ വിസ്താരമുണ്ടായിരുന്നുള്ളു. ജനങ്ങളുടെ സ്ഥിതിയും ഇന്നത്തേതിൽ നിന്നു വളരെ വ്യത്യസ്തമായിരുന്നു. ജന്മികൾ മഹാരാജാവിനെ യുദ്ധകാലങ്ങളിൽ സേവിക്കേണ്ട ഭാരം വഹിച്ചു. അവർക്കു കളരിയും അവിടെ യുദ്ധപ്പയററും ഉണ്ടായിരുന്നു. അപ്രകാരമുള്ള ഒരു നായർ പ്രഭുകുടുംബത്തിലായിരുന്നു ഇരവിക്കുട്ടിപ്പിള്ള ജനിച്ചതു്. തക്കലയ്ക്കടുത്തുള്ള കേരളപുരം ക്ഷേത്രത്തിൻെറ സമീപത്തിലായിരുന്നു അദ്ദേഹത്തിൻെറ വീടു്. പിള്ളയുടെ അമ്മയുടെ പേരു് ഉമയമ്മ എന്നായിരുന്നു. അദ്ദേഹത്തിൻെറ ജനനം കൊ. വ. 778-ൽ ആയിരിക്കണം. ബാല്യത്തിൽത്തന്നെ അച്ഛനും, കുടുംബഭരണകർത്താവായ അമ്മാവനും മരിച്ചു. അതിൽ പിന്നെ അമ്മയുടെ മേൽനോട്ടത്തിൽ ഇരവിക്കുട്ടി വളർന്നു. സമർത്ഥനായ ഒരു ആശാൻെറ കീഴിൽ അദ്ദേഹം സ്വഗൃഹത്തിലെ കളരിയിൽ വച്ചു യുദ്ധമുറകൾ അഭ്യസിച്ചു. കുറച്ചുകാലത്തിനുള്ളിൽ അദ്ദേഹത്തിനു് അന്യാദൃശമായ അഭ്യാസസാമർത്ഥ്യം സിദ്ധിച്ചു. അദ്ദേഹം ഗ്രന്ഥവും, തമിഴും മലയാണ്മയും ചെന്തമിഴും സംസ്കൃതവും മണിപ്രവാളവും ശാസ്ത്രങ്ങളും പഠിച്ചതായി പാട്ടിൽ പുകഴുന്നുണ്ടു്. അന്നു നാട്ടു

വാണിരുന്ന ഉണ്ണിക്കേരളവൎമ്മതമ്പുരാന്റെ അനുമതിയോടുകൂടി അദ്ദേഹം ആയുധം ധരിച്ചു. മഹാരാജാവിനു് ഇരവിക്കുട്ടിപ്പിള്ളയോടു വളരെ സ്നേഹവും വാത്സല്യവും തോന്നി. അദ്ദേഹത്തെ മന്ത്രിസഭയിലെ ഒരു അംഗമായി നിയമിക്കയും ചെയ്തു.

ഇരവിക്കുട്ടിപ്പിള്ളയ്ക്കു ചെറുപ്പത്തിലെ വിശ്വസ്തനായ ഒരു ശിഷ്യനെ കിട്ടിയിരുന്നു. അയാളുടെ പേർ കാളിനായർ എന്നായിരുന്നു. കാളിയുടെ അച്ഛനമ്മമാർ ബാല്യത്തിലേ മരിച്ചുപോകയാൽ അയാരം ഇരവിക്കുട്ടിപ്പിള്ളയെ ആശ്രയിച്ചു ജീവിച്ചുപോന്നു. കാളിയെ കളരിപ്പയററു് അഭ്യസിപ്പിച്ചു. അയാരം പയററിൽ വളരെ നൈപുണ്യം സമ്പാദിച്ചു. യജമാനനും ഗുരുവുമായിരുന്ന പിള്ളയെ കാളിനായർ ഈശ്വരനെപ്പോലെ ആരാധിച്ചു. പിള്ള പോകുന്നിടത്തെല്ലാം അയാളും അനുഗമിക്ക പതിവായിരുന്നു.

അക്കാലത്തു മധുര ഭരിച്ചുപോന്നതു് സുപ്രസിദ്ധനായ തിരുമല നായിക്കനായിരുന്നു. ചുററുമുള്ള പല ദേശങ്ങളെയും കീഴടക്കിയതിനു ശേഷം, വേണാടുകൂടെ ജയിക്കണമെന്നു് അദ്ദേഹത്തിനു താൽപര്യം തോന്നി. ആ ഉദ്ദേശത്തോടെ അദ്ദേഹം വേലയ്യൻ എന്ന സേനാനായകന്റെ നേതൃത്വത്തിൽ ഒരു വലിയ സൈന്യത്തെ വേണാട്ടിലേക്കു് അയച്ചു. നായ്ക്കന്റെ സൈന്യം ശുചീന്ദ്രംതുടങ്ങിയുള്ള സ്ഥലങ്ങരം ആക്രമിച്ചു. അവരുടെ അക്രമപ്രവൃത്തികളിൽനിന്നു രക്ഷ നേടാൻ സാധുക്കളായ ജനങ്ങരം നാനാദിക്കുകളിലേക്കും ഓടിപ്പോയി.

നായ്ക്കന്റെ സൈന്യം വന്ന വിവരം അറിഞ്ഞു മഹാരാജാവു തന്നെ പടയ്ക്കു പുറപ്പെടാമെന്നു നിശ്ചയിച്ചു. എന്നാൽ ആ സമയം തിരുമുമ്പിലുണ്ടായിരുന്ന ഇരവിക്കുട്ടിപ്പിള്ള താൻ പടയ്ക്കു പുറപ്പെടാമെന്നും, അവ

സാനം ആവശ്യമാകുന്നപക്ഷമേ തിരുമനസ്സിൽനിന്നു യുദ്ധത്തിനു പുറപ്പെടേണ്ടു എന്നും ഉണർത്തിച്ചു. മഹാരാജാവിനു സന്തോഷമായി. അവിടത്തെ അനുജ്ഞയോടും അനുഗ്രഹത്തോടും കൂടി ഇരവിക്കുട്ടി പടയ്ക്കു പുറപ്പെട്ടു.

നാഗരുകോവിലിൽവച്ചു രണ്ടു സൈന്യങ്ങളും എതിർത്തു യുദ്ധം ചെയ്തു. യുദ്ധം അതിഭയങ്കരമായിരുന്നു. ഇരുവശത്തും അനവധി ഭടന്മാർ മരിച്ചു. ഇരവിക്കുട്ടിപ്പിള്ളയുടെ വീര്യംകൊണ്ടും സാമർത്ഥ്യംകൊണ്ടും വേണാടിനു വിജയം സിദ്ധിച്ചു. ഹാജിപ്പട തോററ് ഓടി. വേലയ്യൻ യുദ്ധത്തിൽ മരിച്ചുപോവുകയും ചെയ്തു.

ഈ വിജയവാർത്ത അറിഞ്ഞപ്പോൾ മഹാരാജാവ് അത്യന്തം സന്തോഷിച്ച് ഇരവിക്കുട്ടിപ്പിള്ളയെ അഭിനന്ദിച്ചു. സമ്മാനമായി തിരുമനസ്സിൽ നിന്ന് ഒരു ദാനശാസനം ഇരവിക്കുട്ടിക്കു കൊടുത്തു. തിരുമനസ്സിൽനിന്ന് അനുഗ്രഹപൂർവ്വം കൊടുത്ത നീട്ടു പിള്ള ആദരവോടു വാങ്ങി. എങ്കിലും, അദ്ദേഹം അതു സ്വീകരിച്ചില്ല. രാജ്യസേവ തൻെറ കടമയാണെന്നും, തനിക്കു കഴിക്കാനുള്ള വക കുടുംബത്തിലുണ്ടെന്നും, തിരുമനസ്സിലെ അനുഗ്രഹം മാത്രമേ താൻ കാംക്ഷിക്കുന്നുള്ളു എന്നും ഉണർത്തി നീട്ടു തൃപ്പാദങ്ങളിൽ വച്ചു നമസ്കരിച്ചു.

എന്നാൽ ഈ വിജയത്തിനും, മഹാരാജാവിൻെറ അഭിനന്ദനത്തിനും ഒരു ദോഷഫലം ഉണ്ടായിരുന്നു. മററു മന്ത്രിമാർക്ക് പിള്ളയുടെ ഉത്ഥാനത്തിൽ അതിയായ ഈർഷ്യയും അസൂയയും ഉണ്ടായി. ഈ അസൂയ ഒടുക്കം പിള്ളയുടെ ജീവനാശത്തിനുതന്നെ ഇടയാക്കിയെന്ന് അനന്തരകഥ തെളിയിക്കുന്നതാണ്.

അമ്മയുടെ നിർബന്ധപ്രകാരം ഇരവിക്കുട്ടിപ്പിള്ള ആയിടയ്ക്കു വിവാഹം ചെയ്തു. അദ്ദേഹം ഭാര്യയായ

സ്വീകരിച്ചതു് ഇരവിന്റെ പുത്രി ദേവി എന്ന കന്യകയെ ആയിരുന്നു. ഇരനാഥന്റെ അന്ത്യമായ അഭിലാഷം അങ്ങനെ ആയിരുന്നു താനും. സ്നേഹോപചാരങ്ങൾകൊണ്ടും, ശുശ്രൂഷകൾകൊണ്ടും ആ സ്ത്രീരത്നം പിള്ളയുടെ ജീവിതത്തെ സുഖപൂർണ്ണമാക്കി. എന്നാൽ, ആ ദമ്പതിമാർക്കു സൗഭാഗ്യപൂർണ്ണമായ ഒരു ദീർഘജീവിതം നയിക്കാൻ ഈശ്വരൻ കടാക്ഷിച്ചില്ല.

തിരുമലനായ്ക്കൻ സേനാധിപനായിരുന്ന വേലയ്യന്റെ മരണത്തിൽ വളരെ സങ്കടപ്പെട്ടു. അതിനു പ്രതികാരം ചെയ്യണമെന്നു് അദ്ദേഹത്തിനു വല്ലാത്ത ആശയുണ്ടായി. രാമപ്പയ്യൻ എന്ന പടത്തലവനോടു് ഇരവിക്കുട്ടിപ്പിള്ളയുടെ തല തന്റെ മുമ്പിൽ കൊണ്ടുവരണമെന്നു നായ്ക്കൻ ആജ്ഞാപിച്ചു. നായ്ക്കന്റെ കല്പന നിറവേററാത്ത പക്ഷം താൻ തിരിച്ചു ചെല്ലുകയില്ലെന്നു രാമപ്പയ്യൻ പ്രതിജ്ഞചെയ്തു.

വലിയ ഒരു സൈന്യവുമായി 810-ാമാണ്ടു രാമപ്പയ്യൻ ആരുവാമൊഴി വഴി വേണാട്ടിൽ പ്രവേശിച്ചു. മധുരാധിപന്റെ മഹാരാജ്യത്തിന്റെ എല്ലാ ഭാഗത്തുനിന്നും യോദ്ധാക്കൾ ആ സൈന്യത്തിൽ ഉണ്ടായിരുന്നു. രാമപ്പയ്യൻ നാഗർകോവിലിനു് അടുത്തു പാളയമടിച്ചു. ചുററുമുള്ള പ്രധാന മാർഗ്ഗങ്ങളെല്ലാം നിരോധിച്ചു് അയാൾ സൈന്യവ്യൂഹം ചമച്ചു യുദ്ധസന്നദ്ധനായി സ്ഥിതിചെയ്തു.

പാണ്ടിപ്പടയ്ക്കു ജയം കിട്ടുമെന്നു നാട്ടുകാർ പറച്ചിലായി. വേണാട്ടു് ഒത്തൊരുമിച്ചു നിന്നിരുന്നെങ്കിൽ ഒരുവേള നായ്ക്കന്റെ പടയെ തോല്പിക്കാൻ സാധിക്കുമായിരുന്നു. പക്ഷെ, ഭാഗ്യദോഷത്താൽ അങ്ങനെയല്ലായിരുന്നു സ്ഥിതി. ഇരവിക്കുട്ടിപ്പിള്ളയോടു് അസൂയകൊണ്ടു മററു മന്ത്രിമാരെല്ലാം കൂടി ഒരു ഗൂഢാലോചനയിൽ

ഉൾപ്പെട്ട * അവരെല്ലാം പിള്ളയുടെ നാശം കണ്ടു സന്തോഷിക്കണമെന്ന് ആഗ്രഹമുള്ളവരായിരുന്നു. മന്ത്രിസഭയിൽ മുഖ്യനായിരുന്ന ഇടത്തറപ്പോററിക്കായിരുന്നു ഇരവിക്കുട്ടിപ്പിള്ളയോടു സഹിക്കാൻ പാടില്ലാത്ത ദ്വേഷം ഉണ്ടായിരുന്നതു്. പോററിക്കു സാമാന്യമായ അസൂയയ്ക്കു പുറമേ പിള്ളയോടു വിരോധത്തിനു വിശേഷമായി ഒരു ഹേതുവും ഉണ്ടായിരുന്നു. പോററിക്കു നായർഭാര്യയിൽ ഒരു മകളുണ്ടായിരുന്നു. ആ കന്യയെ ഇരവിക്കുട്ടിപ്പിള്ളയെക്കൊണ്ടു വിവാഹം കഴിപ്പിക്കാൻ അദ്ദേഹം ആഗ്രഹിച്ചു ദൂതൻ മുഖേന പോററി ആഗ്രഹം പിള്ളയെ അറിയിച്ചു. അദ്ദേഹം അതു സമ്മതിച്ചില്ല. ഇതിൽവച്ചു പോററിയുടെ കോപവും, ഈർഷ്യയും വളരെ വർദ്ധിച്ചു. ഏതുവിധമെങ്കിലും ഇരവിക്കുട്ടിയെ ഹനിക്കണം എന്നു പോററി നിശ്ചയിച്ചിരുന്നു.

പോററിയുടെ പ്രേരണകൊണ്ടു മന്ത്രിമാരെല്ലാം ഒത്തുചേർന്നു പിള്ളയെ ചതിക്കാൻ തീർച്ചയാക്കി. നായ്ക്കൻ തിരുവിതാംകൂർ ജയിക്കുമെന്ന് അവർ വിശ്വസിച്ചു. അപ്പോൾ രാജ്യം മുഴുവൻ അയാൾ കൊള്ളയിടും. ആ ആപത്തിൽ നിന്നു് ഒഴിഞ്ഞിരിക്കാൻ ഉപായം രഹസ്യമായി അദ്ദേഹത്തിന്റെ പക്ഷത്തിൽ ചേരുകയാണെന്നു പോററി മററു മന്ത്രിമാരോടു് ഉപദേശിച്ചു. അവരെല്ലാം അതു സമ്മതിച്ചു. ഇരവിക്കുട്ടിപ്പിള്ളയും ഒത്തു പടയ്ക്കു പുറപ്പെടണമെന്നും, യുദ്ധക്കളത്തിൽ വച്ചു നായ്ക്കന്റെ പക്ഷത്തു ചേരണമെന്നും അവർ ഉറച്ചു. ആ വിവരം അവർ രഹസ്യമായി രാമപ്പയ്യനെ അറിയിക്കുകയും ചെയ്തു.

---

* ഇടത്തറത്തേവൻ, കോതമൂതകൻ, കലയപ്പെരുമാൾ, കുളത്തൂർ രാമൻ, ശങ്കുകുമാരൻ, വീരൻകേശവൻ, ഈശ്വരൻതേവൻ ഇവരായിരുന്നു മററു മന്ത്രിമാർ.

ഇടന്തറയുടെയും മററും ദുരാലോചനയെപ്പററി ഒരു സംശയവും കൂടാതെ ഇരവിക്കുട്ടിപ്പിള്ള സൈന്യസമേതം യുദ്ധത്തിന്നു പുറപ്പെട്ടു. യാത്ര ചോദിച്ച സമയം മഹാരാജാവു് രാജ്യത്തിന്റെ രക്ഷയും അഭിമാനവും ഇരവിക്കുട്ടിപ്പിള്ളയെ ആശ്രയിച്ചാണു് ഇരിക്കുന്നതെന്നു പറഞ്ഞു് അനുഗ്രഹിച്ചു. പിന്നീടു് പിള്ള അമ്മയോടും ഭാര്യയോടും യാത്ര ചോദിക്കാൻ ചെന്നു. തലേന്നാൾ രാത്രിയിൽ കണ്ട ദുസ്വപ്നങ്ങൾകൊണ്ടു് പിള്ളയെ യുദ്ധത്തിനു് അയക്കാൻ അവർക്കു വളരെ ഭയമുണ്ടായി. അമ്മയും ഭാര്യയും വളരെ തടുത്തു പറഞ്ഞു. അവർ നിർബന്ധിച്ചു് അപേക്ഷിച്ചു. എന്തായാലും ഒരിക്കൽ മരിക്കണമെന്നും, അതു രാജ്യത്തിനും രാജാവിനും വേണ്ടി ആയാൽ അഭിമാനകരമാണെന്നും, അതുകൊണ്ടു് തന്നെ യുദ്ധത്തിനു പോകാൻ അനുവദിക്കണമെന്നും അദ്ദേഹം ഉറപ്പിച്ചു പറഞ്ഞു. കരഞ്ഞുകൊണ്ടു് അവർ യാത്ര നൽകി. അതു് അവസാനത്തെ യാത്രപറച്ചിലായേക്കാമെന്നു് അവർക്കു ഭയമുണ്ടായിരുന്നു.

പിറേറ ദിവസം കണിയാകുളത്തുവച്ചു് ഭയങ്കരമായ യുദ്ധം തുടങ്ങി. അനവധി പടയാളികൾ മരിച്ചുവീണു. യുദ്ധത്തിൽ വേണാട്ടു പടയ്ക്കു വിജയം കിട്ടുമെന്നു മട്ടായി. എന്നാൽ മുൻനിശ്ചയപ്രകാരം പോററിയും കൂട്ടാളികളും അടയാളം കാണിച്ചതനുസരിച്ചു രാമപ്പയ്യന്റെ സൈന്യത്തിന്റെ ഒരു ഭാഗം അടുത്തുള്ള ഒരു കുന്നു് കടന്നു് ഇരവിക്കുട്ടിപ്പിള്ളയെ പുറകിൽ കൂടെ വന്നു എതിർത്തു. ഈ ചതിവു മനസ്സിലാക്കാതെ ഇരവിക്കുട്ടിപ്പിള്ള ധൈര്യത്തോടെ യുദ്ധം ചെയ്തുകൊണ്ടുനിന്നു. വീരഗർജ്ജനങ്ങളാൽ അദ്ദേഹം പടയാളികളെ പ്രോത്സാഹിപ്പിച്ചു. ആ അവസരത്തിൽ രാമപ്പയ്യന്റെ രഹസ്യമായ ആജ്ഞ അനുസരിച്ചു ഒരു അംഗരക്ഷകൻ പുറകിൽ കൂടെച്ചെന്നു പിള്ളയുടെ പുറത്തു വെട്ടിമുറിവേല്പിച്ചു. പെട്ടെന്നു് അദ്ദേഹം

നിലത്തു വീണു. ഇപ്രകാരം അധൎമ്മ പ്രയോഗംകൊണ്ടാ യിരുന്നു രാമപ്പയ്യൻ ജയം നേടാൻ നോക്കിയതു്.

പിള്ള വീണതോടുകൂടി വേണാട്ടുപട ഛിന്നഭിന്ന മായി. അതിനു മുമ്പുതന്നെ പോററിയും കൂട്ടാളികളും രാമപ്പയ്യന്റെ വശത്തു ചേൎന്നിരുന്നു. ഇരവിക്കുട്ടിപ്പിള്ള മരിക്കുന്നതിനു മുമ്പു് അദ്ദേഹത്തിന്റെ തല വെട്ടി എടു ക്കുന്നതിനായി രാമപ്പയ്യൻ അടുത്തുചെന്നു. അയാളുടെ ലജ്ജാകരമായ ചതിപ്രയോഗത്തെ ഇരവിക്കുട്ടിപ്പിള്ള കഠിനമായി ആക്ഷേപിച്ചു. അതിനുശേഷം ധൎമ്മം നിവ് ഹിച്ചു എന്നുള്ള സംതൃപ്തിയോടുകൂടി പിള്ള മരിച്ചു. രാമ പ്പയ്യനു് അല്പം വല്ലായ്മ തോന്നി. പക്ഷെ ശപഥം നിറവേററാനായി അയാൾ ഇരവിക്കുട്ടിപ്പിള്ളയുടെ തല വെട്ടിയെടുത്തു പട്ടിൽ പൊതിഞ്ഞുകൊണ്ടുപോയി. പിള്ള യെ വധിച്ചു പക വീടാൻ സാധിച്ചെങ്കിലും വേണാടു ജയി ക്കാൻ രാമപ്പയ്യനു സാധിച്ചില്ലെന്നു് എടുത്തു പറയേ ണ്ടതുമുണ്ടു്.

പിള്ളയുടെ മരണവാൎത്ത അറിഞ്ഞപ്പോൾ മഹാരാ ജാവു് വളരെ ദുഃഖിച്ചു. ആ നഷ്ടം അദ്ദേഹത്തിനു് അസ ഹ്യമായിരുന്നു. തിരുമനസ്സിൽനിന്നു് ഉടൻതന്നെ ഇരവി ക്കുട്ടിപ്പിള്ളയുടെ അമ്മയെ ആശ്വസിപ്പിക്കാനായി അവരു ടെ വീട്ടിലേക്കു് എഴുന്നള്ളി. മഹാരാജാവു് എഴുന്നള്ളിയതു കൊണ്ടു് അവൎക്കു വളരെ സമാധാനം തോന്നി. എന്നാൽ തല കൂടാതെയുള്ള പുത്രന്റെ ശവശരീരം കണ്ടു് അവർ ഏങ്ങിയേങ്ങി കരയാൻതുടങ്ങി. ആ സമയത്തു്, ഏതോ കാൎയ്യത്തിനു തിരുവനന്തപുരത്തു പോയിരുന്ന കാളിനായർ തിരിച്ചു വന്നുചേൎന്നു. തന്റെ പ്രിയഗുരുവിന്റെ തല യില്ലാത്ത പിണം കണ്ടു് അയാൾ ദുഃഖംകൊണ്ടു വെന്തു നീറി. രാമപ്പയ്യന്റെ കൈയ്യിൽനിന്നു് ഗുരുവിന്റെ

ശിരസ്സു വീണ്ടുകൊണ്ടേ തിരിച്ചു വരികയുള്ളൂ, എന്നു് ശപഥം ചെയ്തുകൊണ്ടു് അയാൾ പുറപ്പെട്ടു.

കാളിനായർ മധുരപ്പാളയത്തിൽ ചെന്നപ്പോൾ രാമപ്പയ്യൻതന്നെ വല്ലായ്മയോടെ ഇരിക്കയായിരുന്നു. ശത്രുവിന്റെ ശിരസ്സു കണ്ടിട്ടു് സന്തോഷമായെങ്കിലും, ചതിവു പ്രയോഗിച്ചാണു കൊണ്ടുവന്നതെന്നു് അറിഞ്ഞപ്പോൾ നായ്ക്കനു് അസുഖം തോന്നി. ഇരവിക്കുട്ടിയുടെ ശിരസ്സു് ഉടലോടു ചേർത്തു സംസ്കരിക്കത്തക്കവണ്ണം തിരിച്ചയയ്ക്കണമെന്നും, അദ്ദേഹത്തിന്റെ മാതാവിനോടും മററും ക്ഷമായാചനം ചെയ്യണമെന്നും ഉള്ള സന്ദേശത്തോടുകൂടി നായ്ക്കൻ ആ ശിരസ്സു് രാമപ്പയ്യനു് അയച്ചിരുന്നു. കാളിനായർ ഭയംകൂടാതെ മധുരപ്പടത്തലവന്റെ മുമ്പിൽ ചെന്നു. 'അയാൾ ആരാണെന്നു്' രാമപ്പയ്യൻ ചോദിച്ചു. താൻ രാമപ്പയ്യൻ ചതിച്ചുകൊന്ന പിള്ളയുടെ ശിഷ്യനാണെന്നും, അദ്ദേഹത്തിന്റെ ശിരസ്സു് തിരിച്ചുകൊണ്ടുപോകാൻ വന്നിരിക്കയാണെന്നും ഉത്തരം പറഞ്ഞു. കാളിനായരുടെ ഭക്തിയും ധൈര്യവും കണ്ടു് രാമപ്പയ്യനു് അത്ഭുതം തോന്നി പിള്ളയുടെ ശിരസ്സു് അയാളുടെ പക്കൽ ഏല്പിച്ചു. ഗുരുവിന്റെ ശിരസ്സു കണ്ടപ്പോൾ കാളിപ്പിള്ള വാവിട്ടു കരഞ്ഞു. ആ വീര്യവും ആ തേജസ്സും അപ്പോഴും ആ മുഖത്തു് കളിയാടിയിരുന്നു. കഷ്ടം! ഇത്ര ഭയങ്കരമായ ഒരു അപകടമാണല്ലോ തന്റെ ഗുരുനാഥനു സംഭവിച്ചതു്! പ്രതിക്രിയ ചെയ്തുപോകരുതെന്നാണു ഗുരുനാഥൻ തന്നെ പഠിപ്പിച്ചിട്ടുള്ളതെന്നും, ഈ കടുംകൈയ്ക്കു ദൈവം തന്നെ പകരം ചോദിച്ചുകൊള്ളുമെന്നും പറഞ്ഞിട്ടു കാളിനായർ ആ ശിരസ്സും കൊണ്ടു് അതിവേഗത്തിൽ ഓടിപ്പോന്നു.

കാളിനായർ പിള്ളയുടെ ശിരസ്സു വീട്ടിൽ കൊണ്ടുചെന്നു കാണിച്ചപ്പോൾ അവിടെ ഉണ്ടായ ദുഃഖം വർണ്ണി

ക്കാവതല്ല. ആ തല കണ്ട നിമിഷത്തിൽ തന്നെ പിള്ള യുടെ അമ്മ ഒരു ദീനരോദനത്തോടെ ദേഹം ഉപേക്ഷിച്ചു. ഭർത്താവൊത്തു താനും പരലോകത്തു പോകുന്നെന്നു പറഞ്ഞു് പിള്ളയുടെ ഭാര്യ കഠാരകൊണ്ടു നെഞ്ചത്തു കുത്തി പ്രാണത്യാഗം ചെയ്തു.*

അന്നു് അവർ മൂന്നാളുകളുടെയും ശവസംസ്കാരം മഹാരാജാവു് ബഹുമാനപൂർവ്വം നടത്തി. ആ ഭയങ്കര രംഗത്തിൽവച്ചു മഹാരാജാവും, അവിടെ കൂടിയിരുന്ന മറെറല്ലാവരും കണ്ണീരു പൊഴിച്ചു. ഇരവിക്കുട്ടിപ്പിള്ളയുടെ കുടുംബത്തിലേക്കും കാളിനായരുടെ വീട്ടിലേക്കും മഹാരാജാവു കരമൊഴിവായി വസ്തുക്കൾ വിട്ടുകൊടുത്തു.

കണിയാംപുരത്തു പാടത്തിൽ അന്നു നടന്ന യുദ്ധത്തിൻെറ സ്മാരകമായി ഇരവിക്കുട്ടിപ്പിള്ളയുടെ ഒരു ശിലാവിഗ്രഹം കാണ്മാനുണ്ടു്. അതു് ഇപ്പോൾ പത്മനാഭപുരം കൊട്ടാരത്തിൽ പ്രദർശിപ്പിച്ചിരിക്കുന്നു. ഈ വീരൻെറ യശസ്സു നമ്മുടെ അഭിമാനത്തെ ഉത്തേജിപ്പിക്കട്ടെ.

---

## 2. ഡിലനായി.

ഡിലനായി തിരുവിതാംകൂറുകാരനല്ല. എന്നാൽ അദ്ദേഹത്തിൻെറ അഭ്യുത്ഥാനം തിരുവിതാംകൂറിൽ വന്ന ശേഷവും, അദ്ദേഹത്തിൻെറ സേവനം തിരുവിതാംകൂറിനു വേണ്ടിയും ആയിരുന്നതുകൊണ്ടാണു് ഈ ഗ്രന്ഥത്തിൽ ആ മഹാൻെറ ചരിത്രവും ഉൾപ്പെടുത്തിയിട്ടുള്ളതു്. മാർത്താണ്ഡവർമ്മ മഹാരാജാവു നടത്തിയിട്ടുള്ള പല യുദ്ധ

---

* ഈ അംശത്തെപ്പററി മാറ തൗത്തിലും പറയുന്നുണ്ടു്. എൻെറ അവതാരികയോടുകൂടി പ്രകാശിപ്പിച്ചിട്ടുള്ള 'ഇരവിക്കുട്ടിപ്പിള്ളപ്പോരു്' നോക്കുക.—ഗ്രന്ഥകർത്താ.

ങ്ങളിലും സ്തുത്യർഹമായ വിജയം നേടിയ ഈ മഹാനോടു നമുക്കു കൃതജ്ഞത ഉണ്ടായിരിക്കേണ്ടതാണ്. തിരുമനസ്സിൽനിന്നു ഡിലനായിയുടെ സേവനത്തെ വളരെ വിലമതിച്ചിരുന്നുവെന്നും ഓർക്കണം.

916-ാമാണ്ടത്തെ കുളച്ചൽ യുദ്ധത്തെപ്പററി പറഞ്ഞിട്ടുണ്ടല്ലോ. ആ യുദ്ധത്തിൽ ഇരുപത്തുനാലു ഡച്ചുകാരെ തടവിൽ പിടിച്ചു. അക്കൂട്ടത്തിൽ ഡച്ചുസേനാനായകന്മാരായ ഡിലനായിയും, ഡോണാഡിയും ഉണ്ടായിരുന്നു. കുളച്ചൽ യുദ്ധം ജയിച്ചതിലും ഒട്ടും കുറവല്ലാത്ത ഒരു നേട്ടമായിരുന്നു തിരുവിതാംകൂറിന് ഈ രണ്ടു വീരന്മാരെയും കിട്ടിയതു്.

സമർത്ഥന്മാരെ കണ്ടുപിടിച്ചു പ്രോത്സാഹിപ്പിക്കുന്നതിൽ മാർത്താണ്ഡവർമ്മയോളം ഉചിതജ്ഞത പ്രദർശിപ്പിച്ചിട്ടുള്ള രാജാക്കന്മാർ ചുരുക്കമാണ്. അവിടുന്നു ഡിലനായിയെ കണ്ട ക്ഷണത്തിൽത്തന്നെ ആൾ അസാമാന്യനാണെന്നു മനസ്സിലാക്കി. ശത്രുപക്ഷത്തിൽ നിന്നു തടവിൽ പിടിച്ചു ആളായിരുന്നെന്നുള്ള കാര്യം വിസ്മരിച്ചു ഡിലനായിയെ മഹാരാജാവു് അംഗരക്ഷകനായി നിയമിച്ചു. പിന്നീട് 952-ൽ അദ്ദേഹം മരിക്കുന്നതുവരെ ഡിലനായി തിരുവിതാംകൂറിനു വേണ്ടി ചെയ്തിട്ടുള്ള സേവനം പ്രശസ്തമാണ്.

കായംകുളം, അമ്പലപ്പുഴ ഈ രാജ്യങ്ങളുമായുണ്ടായ യുദ്ധങ്ങളിലായിരുന്നു ഡിലനായി ആദ്യമായി സേനയെ നയിച്ചതു്. തോട്ടപ്പള്ളിയിൽവച്ചു് അമ്പലപ്പുഴ സൈന്യവുമായി ഡിലനായി ഘോരമായി യുദ്ധംചെയ്തു. വിഷം തേച്ച അമ്പുകൾ പ്രയോഗിച്ചു് അമ്പലപ്പുഴസൈന്യം തിരുവിതാംകൂറിനെ തോല്പിക്കുമെന്ന മട്ടായി. അപ്പോഴേക്കും ഡിലനായി പീരങ്കിപ്രയോഗം തുടങ്ങി. അതിൽ വിഷമിച്ചു നിവൃത്തിയില്ലാതെ അമ്പലപ്പുഴ കീഴടങ്ങി. അമ്പലപ്പുഴ തിരുവിതാംകൂറിനോടു ചേർക്കുകയും ചെയ്തു.

അതിനു ശേഷം ചങ്ങനാശ്ശേരിയുമായുണ്ടായ യുദ്ധത്തിലും രാമയ്യനോടൊപ്പം ഡിലനായിയും നായകത്വം വഹിച്ചിരുന്നു. ചങ്ങനാശ്ശേരിസൈന്യത്തെ നിശ്ശേഷം തോല്പിച്ച് വടക്കാംകൂറും പിടിച്ച് ആലുവാവരെയുള്ള ദേശങ്ങളും കീഴടക്കി.

ഡിലനായി പങ്കെടുത്ത വേറൊരു പ്രധാനയുദ്ധം പുറക്കാട്ടു വച്ചു സാമൂതിരിയുമായുണ്ടായതായിരുന്നു. ഈ യുദ്ധത്തെപ്പററിയും മുമ്പു പറഞ്ഞിട്ടുള്ളതാണല്ലോ. സാമൂതിരിയുടെ ഉദ്ദേശം തിരുവിതാംകൂർ പിടിച്ചടക്കണമെന്നായിരുന്നു. പക്ഷേ മഹാരാജാവിൻെറ നേതൃത്വവും രാമയ്യൻെറയും, ഡിലനായിയുടെയും സാമർത്ഥ്യവും തിരുവിതാംകൂറിനു വിജയം സമ്പാദിച്ചു. സാമൂതിരിയുമായി കാർത്തികതിരുനാറം മഹാരാജാവിൻെറ ഭരണാരംഭത്തിലുണ്ടായ യുദ്ധത്തിലും ഡിലനായി ഭാഗഭാക്കായിരുന്നു. കൊ. വ. 947-ാമാണ്ടു കൊടുങ്ങല്ലൂർ തുടങ്ങിയുള്ള സ്ഥലങ്ങളിൽ വച്ചു വലിയ യുദ്ധങ്ങളുണ്ടായി. ഈ യുദ്ധങ്ങളുടെ ഫലമായി ആലങ്ങാടും പറവൂരും തിരുവിതാംകൂറിൽ ചേർന്ന കാര്യം മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിനു ശേഷം അതിർത്തിയിലേ കോട്ടകറം നന്നാക്കുന്നതിനും, പുതിയ കോട്ടകറം ഉണ്ടാക്കുന്നതിനുമായി വലിയ ഒരു സൈന്യത്തോടുകൂടി ഡിലനായി വടക്കു താമസിച്ചിരുന്നു.

യുദ്ധങ്ങളിൽ ഏർപ്പെട്ടു സമ്പാദിച്ചു ജയത്തെക്കാളും വലിയ ഒരു സേവനം ഡിലനായി തിരുവിതാംകൂറിനു ചെയ്തിട്ടുണ്ട്. അതു സൈന്യപരിഷ്കരണവും, കോട്ടകളുടെ നവീകരണവും ആയിരുന്നു. മഹാരാജാവിൻെറ അംഗരക്ഷകനെന്ന പദവിയിൽ നിന്നു കുറച്ചുകാലത്തിനുള്ളിൽ അദ്ദേഹത്തെ പത്മനാഭപുരം കോട്ടയുടെ അധിപനായി നിയമിച്ചു. അന്നു തൊട്ടു കോട്ടകറം പുതുക്കുന്നതിലും മററും അനവരതം അദ്ദേഹം പ്രവർത്തിച്ചുകൊണ്ടി

രുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ആദ്യമായി പുതുക്കിപ്പണിയപ്പെട്ടതു് പ്രസിദ്ധമായ ഉദയഗിരിക്കോട്ടയായിരുന്നു. കോട്ടയ്ക്കുള്ളിൽ പല വീടുകളും മററും നിർമ്മിച്ചു. മദ്ധ്യത്തിൽ ഒരു വലിയ കുന്നുണ്ടു്. അതിന്റെ പുറത്തു നിന്നുകൊണ്ടു് ദൂരെനിന്നു വരുന്ന ശത്രുക്കളെ കാണാൻ കഴിയും. പീരങ്കി വച്ചു പുറത്തോട്ടു വെടിവയ്ക്കുന്നതിനു വേണ്ട സൗകര്യം ഈ കോട്ടയിൽ ഉണ്ടാക്കിയിട്ടുണ്ടു്.

അദ്ദേഹം മററു പല കോട്ടകളും പുതുക്കിപ്പണിയുന്നതു കൂടാതെ ഒരു ആയുധനിർമ്മാണശാലയും, മരുന്നുകോട്ടയും സ്ഥാപിക്കയും ചെയ്തു. മദ്ധ്യതിരുവിതാംകൂറിലും ഉത്തരതിരുവിതാംകൂറിലും അക്കാലത്തു അനേകം പുതിയ കോട്ടകൾ ഉണ്ടാക്കിച്ചു. കൊല്ലം, മാവേലിക്കര, ഏററുമാനൂർ കോട്ടയം എന്ന സ്ഥലങ്ങളിൽ സ്ഥാപിച്ച കോട്ടകളുടെ അവശിഷ്ടങ്ങൾ ഇന്നും കാണ്മാനുണ്ടു്. അയ്യപ്പൻമാർത്താണ്ഡപ്പിള്ളയായിരുന്നു ആ കോട്ടകൾ കെട്ടുന്നതിൽ മേൽനോട്ടം വഹിച്ചതെന്നും ഇവിടെ സ്മരിക്കണം.

യൂറോപ്യൻരീതിയിൽ തിരുവിതാംകൂർ പടയാളികളെ യുദ്ധപരിശീലനം ചെയ്യിക്കാനും ഡിലനായിയുടെ സേവനം പ്രയോജനപ്പെട്ടു. യൂറോപ്യൻ യുദ്ധസാമഗ്രികൾ അധികമായി ഉപയോഗിക്കയും ചെയ്തു. ഈ പരിശീലനവും അദ്ദേഹത്തിന്റെ നേതൃത്വവും തിരുവിതാംകൂറിന്റെ വിജയത്തിനു സഹായകമായിരുന്നു. രാജ്യത്തിന്റെ നാനാഭാഗങ്ങളിലും കോട്ടകളിൽ സൈന്യത്തെ താമസിപ്പിക്കയും, അതിർത്തിപ്രദേശങ്ങൾ രക്ഷിക്കുന്നതിനു പ്രത്യേകം ഏർപ്പാടുകൾ ഉണ്ടാക്കയും ചെയ്തു. പ്രധാന സൈന്യവിഭാഗങ്ങളെ പത്മനാഭപുരം, കൊല്ലം, തിരുവല്ല, ചേർത്തല എന്നു നാലു സ്ഥലങ്ങളിലായി പാർപ്പിച്ചിരുന്നു. മഹാരാജാവിന്റെ കല്പനയനുസരിച്ചു്

ഇതിന്റെയെല്ലാം മേൽനോട്ടം ഡി ലനായി ഭംഗിയായി നിർവ്വഹിച്ചു.

ഇങ്ങനെ തിരുവിതാംകൂറിനെ പല പ്രകാരത്തിൽ സേവിച്ച അദ്ദേഹത്തോട മാർത്താണ്ഡവർമ്മമഹാരാജാവിനും, കാർത്തികതിരുനാൾ തിരുമനസ്സിലേക്കും വളരെ സ്നേഹവും ബഹുമാനവും ഉണ്ടായിരുന്നു. മാർത്താണ്ഡവർമ്മ അദ്ദേഹത്തിനു ജനറൽസ്ഥാനം കല്പിച്ചുകൊടുത്തു. നാട്ടുകാരെ ഡി ലനായി ഗാഢമായി സ്നേഹിച്ചുപോന്നു. മഹാരാജാവിൽ ഉറച്ച ഭക്തിയും അദ്ദേഹത്തിന് ഉണ്ടായിരുന്നു.

ആ മഹാൻ കൊ. വ. ൯൫-ാമാണ്ടു ഭൂലോകവാസം വെടിഞ്ഞു. അദ്ദേഹത്തെ സംസ്കരിച്ചതു് ഉദയഗിരിക്കോട്ടയിലായിരുന്നു. ശവസംസ്കാരം ചെയ്ത സ്ഥലത്തു് ഉണ്ടാക്കിയ ശിലാസ്തംഭത്തിൽ മഹാരാജാവു തിരുമനസ്സിൽനിന്നു് ഈ വിധത്തിൽ രേഖപ്പെടുത്തിച്ചിട്ടുണ്ടു്. "യാത്രക്കാരേ! നില്ക്കുക. മുപ്പത്തേഴ സംവത്സരക്കാലത്തോളം വഞ്ചിമഹാരാജാവിനെ വിശ്വാസപൂർവ്വം സേവിച്ചു് ഭുജവീര്യത്താൽ കായംകുളംമുതൽ കൊച്ചിവരെയുള്ള രാജാക്കന്മാരെ സ്വസ്വാമിക്കു കീഴടക്കിക്കൊടുത്ത വേണാട്ടു സൈന്യാധിപനായ യൂസ്റ്റേഷ്യസ് ബെനിഡിക്റ്റസ് ഡി ലനായി ഇവിടെ ശയിക്കുന്നു. 1777-ാമാണ്ടു് ജൂൺമാസം ഒന്നാംതീയതി ഇഹലോകവാസം വെടിഞ്ഞു. ആ മഹാൻ ശാശ്വതശാന്തിയിൽ വിശ്രമിക്കട്ടെ."

---

# iv. രണ്ടു സന്യാസിമാർ.

## 1. പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമികൾ.

രാജ്യസ്ഥാപനം കൊണ്ടും യുദ്ധവിജയം കൊണ്ടും, രാജ്യരക്ഷയ്ക്കു് ഉതകുന്ന തന്ത്രങ്ങളെ കണ്ടുപിടിക്കുന്നതുകൊണ്ടും പലരും ബഹുമാനം ആൎജ്ജിക്കുന്നു. മററു ചിലർ ത്യാഗംകൊണ്ടും ലോകസ്നേഹംകൊണ്ടും നിൎവ്യാജമായ ആരാധനയെ അൎഹിക്കുന്നു. ആ വിധത്തിലുള്ള രണ്ടു മഹാത്മാക്കളെപ്പററിയാണു് ഇനി പറയാൻ പോകുന്നതു്.

കഴിഞ്ഞ തലമുറയിൽ കേരളത്തിൽ ജീവിച്ചിരുന്നവരിൽ അത്യുത്തമനെന്നു സൎവ്വസമ്മതിക്കേണ്ട ഒരു മഹാനായിരുന്നു പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമികൾ. അദ്ദേഹത്തിൻെറ മാഹാത്മ്യം കീഴിൽ കുറിക്കുന്ന കഥയിൽനിന്നു സ്പഷ്ടമാകും. അല്പമായ ജീവിതകാലത്തിനുള്ളിൽ ലോകത്തെ മുഴുക്കെ സ്വാധീനത്തിൽ വയ്ക്കാൻ സാധിച്ച വിവേകാനന്ദസ്വാമികളെപ്പററി കേൾക്കാത്തവർ ആരാണുള്ളതു്? മഹാബുദ്ധിമാനായ ആ സന്യാസിശ്രേഷ്ഠൻ കേരളം സന്ദർശിച്ചിട്ടു് ഇവിടം ഒരു ഭ്രാന്താലയമാണെന്നു് അഭിപ്രായപ്പെട്ടു. ഒരുപക്ഷേ, കേരളത്തെപ്പററി പൂൎണ്ണമായ അറിവു സിദ്ധിക്കാഞ്ഞതുകൊണ്ടായിരിക്കാം സ്വാമികൾ ഇവ്വിധം പറഞ്ഞതെന്നും വിചാരിക്കാം. എന്നാൽ, കേരളത്തെ ഭ്രാന്താലയമെന്നു വിളിച്ച ആ മഹാൻ ചട്ടമ്പിസ്വാമികളെപ്പററി പറഞ്ഞിട്ടുള്ള അഭിപ്രായമാണു് ഇവിടെ ശ്രദ്ധിക്കാനുള്ളതു്. എറണാകുളത്തുവച്ചായിരുന്നു വിവേകാനന്ദസ്വാമിയും ചട്ടമ്പിസ്വാമിയും കണ്ടുകൂടിയതു്. ഉത്തരദേശീയനായ വിവേകാനന്ദനോടു സ്വാമി സംസ്കൃതത്തിൽ സംഭാഷണം തുടങ്ങി. യോഗി എന്ന

വിധത്തിൽ പരിചയപ്പെടുത്തിയ ചട്ടമ്പിസ്വാമികളോടു വിവേകാനന്ദൻ സാധാരണ സന്ന്യാസിമാരോടു പരീക്ഷയായി ചോദിക്കാറുള്ള കാൎയ്യംതന്നെ ചോദിച്ചു. അതു ചിന്മുദ്രയെപ്പററി ആയിരുന്നു. സ്വാമിയുടെ ഉത്തരം വിവേകാനന്ദനെ വിസ്മയിപ്പിച്ചു. ബംഗാളം വിട്ട് ഇന്ത്യയിൽ പലെടത്തും സഞ്ചരിച്ചു പലരോടും ഈ കാൎയ്യത്തെപ്പററി ചോദിച്ചിട്ടും ഇത്ര തൃപ്തികരമായ സമാധാനം ഇതിനുമുമ്പ് ആരും പറഞ്ഞിട്ടില്ലെന്ന് വിവേകാനന്ദൻ ബഹുമാനപുരസ്സരം സമ്മതിച്ചു. കേരളത്തിൻെറ അഭിമാനം അദ്ദേഹം അങ്ങനെ നേടി. ഭ്രാന്താലയമായ കേരളത്തിൽ ഇത്ര മഹാനായ ഒരു സന്ന്യാസി ഉണ്ടായിരുന്നു എന്നു വരുന്നതു് നമുക്ക് അഭിമാനംതന്നെയല്ലോ. ശ്രീശങ്കരനു സഹോദരനില്ലാതെ വന്നില്ല.

സ്വാമികൾ കൊ. വ. 1029-ാമാണ്ട് ചിങ്ങമാസത്തിൽ ഭരണിനാളിൽ തിരുവനന്തപുരത്തു് കൊല്ലൂർ എന്ന സ്ഥലത്തു ജനിച്ചു. അദ്ദേഹം ജനിച്ച കുടുംബം ദാരിദ്ര്യദുഃഖം അനുഭവിച്ചുപോന്നു. നിത്യവൃത്തിക്കു യാതൊരു നിവൃത്തിയുമില്ലാതെ ബാല്യത്തിൽ അദ്ദേഹം വളരെ വിഷമിച്ചിട്ടുണ്ട്. അച്ഛൻെറ പേർ വാസുദേവൻപിള്ളയെന്നും, അമ്മയുടെ പേർ നങ്ങാദേവി എന്നും ആയിരുന്നു. പുത്രനു പിതാക്കൾ കുഞ്ഞൻ എന്നു പേരിട്ടു. ചട്ടമ്പി എന്ന പേരു പിന്നീടു പള്ളിക്കൂടത്തിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ കിട്ടിയതാണ്. ഇന്നത്തെ മോണിററരുടെ സ്ഥാനമായിരുന്നു അന്നു 'ചട്ടമ്പിക്ക്' ഉണ്ടായിരുന്നതു്.

ദാരിദ്ര്യംകൊണ്ടു വിദ്യാഭ്യാസം നിർവ്വഹിക്കാൻ കുഞ്ഞൻ വളരെ പ്രയാസപ്പെട്ടു. എന്നാൽ ബാല്യത്തിലേ അദ്ദേഹത്തിനു പഠിക്കണമെന്നു കണക്കററ താൽപൎയ്യമുണ്ടായിരുന്നു. അന്നു കൊല്ലൂർ മഠത്തിലെ പോററിയുടെ മകനെ ഒരു ശാസ്ത്രികൾ പഠിപ്പിച്ചുകൊണ്ടിരുന്നു.

കുഞ്ഞൻ ഒളിച്ചുനിന്നു ശാസ്ത്രി പഠിപ്പിക്കുന്നതു ശ്രദ്ധിക്കും. ഒരു ദിവസം കുഞ്ഞൻ ഒളിച്ചുനില്ക്കുന്നതു ശാസ്ത്രികൾ കണ്ടു. അന്നു തൊട്ടു കുഞ്ഞൻകൂടെ അടുത്തു ചെന്നിരുന്നു പഠിച്ചുകൊള്ളുവാൻ ശാസ്ത്രികൾ അനുവദിച്ചു. ഒരിക്കൽ പറഞ്ഞുകേട്ടാൽ കുഞ്ഞൻ അതു പിന്നെ മറക്കാറില്ല. അത്രയ്ക്കു ഗ്രഹണശക്തിയും ധാരണാശക്തിയും അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു. ജന്മസിദ്ധമായിരുന്ന വാസനാശക്തിയെ പോഷിപ്പിക്കേണ്ട ഭാരമേ ഗുരുവിന് ഉണ്ടായിരുന്നുള്ളു. ശാസ്ത്രികളുടെ കൂടെ കാവ്യങ്ങളും നാടകങ്ങളും മററും കുഞ്ഞൻ ദൃഢമായി അഭ്യസിച്ചു എന്നാണ് അറിവ്. കുറച്ചു നാൾ പേട്ടയിൽ രാമൻപിള്ള ആശാൻ നടത്തിപ്പോന്ന സംഗീതവിദ്യാശാലയിൽ ചേർന്നു കുഞ്ഞൻ പാട്ടു പഠിച്ചിരുന്നതായും കേട്ടിട്ടുണ്ട്. അക്കാലങ്ങളിൽ പതിവായി രാത്രിയിൽ അടുത്തുള്ള ഒരു ഭഗവതീക്ഷേത്രത്തിൽ ചെന്നു വിഗ്രഹത്തെ ആലിംഗനംചെയ്തുകൊണ്ടു വളരെ നേരം കഴിച്ചുകൂട്ടാറുണ്ടായിരുന്നതായും വൃദ്ധന്മാർ പറയുന്നു. ഇങ്ങനെ ബാല്യത്തിൽ തന്നെ കുഞ്ഞനു ഭക്തിയും ഈശ്വരോപാസനയും ഉണ്ടായിരുന്നു.

അദ്ദേഹത്തിൻെറ വിജ്ഞാനത്തെപ്പററി അനന്തരകാലത്തു പരിചയപ്പെട്ടവർക്ക് അത്ഭുതം തോന്നിയിരുന്നു. വളരെ വിഷയങ്ങളിൽ ഗാഢമായ പാണ്ഡിത്യവും പരിചയവും അദ്ദേഹത്തിനു സിദ്ധിച്ചിരുന്നു. സാഹിത്യം, സംഗീതം, ജ്യോതിശ്ശാസ്ത്രം, ചിത്രമെഴുത്ത്, വീണാദിവാദനം, ചികിത്സാശാസ്ത്രം, മന്ത്രശാസ്ത്രം ഇവയിലെല്ലാം സ്വാമിക്ക് അസാമാന്യമായ അവഗാഹം ഉണ്ടായിരുന്നെന്നു പരക്കെ അറിയാവുന്ന കാര്യമാണ്. സാഹിത്യശാസ്ത്രത്തിൽ അദ്ദേഹത്തിന് ഉണ്ടായിരുന്ന നൈപുണ്യം പല മഹാവിദ്വാന്മാരെയും അത്ഭുതപര

തന്ത്രാക്കിയിട്ടുണ്ട്. വേദാന്തശാസ്ത്രം അദ്ദേഹം ദൃഢമായി അഭ്യസിച്ചിരുന്നു. ഈ വിദ്യകളെല്ലാം സ്വന്തമായ പരിശ്രമംകൊണ്ടായിരുന്നു സ്വാമികൾ സമ്പാദിച്ചതു്. ഓരോ വിദ്യയും പഠിക്കാനായി അദ്ദേഹം പ്രത്യേകം ഗുരുക്കന്മാരോടു ശിഷ്യപ്പെട്ടിരുന്നതായി അറിയുന്നില്ല.

സ്വാമിക്കു ചെണ്ട കൊട്ടുന്നതിലും മററും എത്രമാത്രം സാമർത്ഥ്യമുണ്ടായിരുന്നെന്നു താഴെ പറയുന്ന കഥയിൽനിന്നു വ്യക്തമാകും. ഒരിക്കൽ വഴിയാത്രചെയ്യെ അടുത്തു് ഒരു ക്ഷേത്രത്തിൽ തിമിലകൊട്ടു കേട്ടു് സ്വാമി അങ്ങോട്ടു കയറി. സ്വാമി കളി കഴിഞ്ഞു മാരാരുടെ അടുത്തു ചെന്നു തിമില വാങ്ങിച്ചു കൊട്ടിത്തുടങ്ങി. പൂജ ചെയ്തു കൊണ്ടിരുന്ന തന്ത്രി സമയം പോയതറിഞ്ഞില്ല. ഉച്ചയ്ക്കു നിവൃത്താറുള്ള പൂജ അന്നു വളരെ നേരം നീണ്ടുനിന്നു.

പ്രായപൂർത്തി വന്നതോടുകൂടി കുഞ്ഞൻപിള്ളയ്ക്കു നിത്യവൃത്തിക്കു് എന്തെങ്കിലും തൊഴിൽ തേടേണ്ടിവന്നു. അദ്ദേഹം ആധാരമെഴുത്തു തുടങ്ങി. നെയ്യാററിങ്കരെ ആയിരുന്നു അദ്ദേഹം ജോലി തുടങ്ങിയതു്. ചെലവു കഴിച്ചു മിച്ചംവന്ന ആദായം അദ്ദേഹം വീട്ടിലയച്ചു കൊടുത്തിരുന്നു.

കുറച്ചുദിവസം ഗവർമെന്റുജോലിയിൽ ഇരിക്കാനും അദ്ദേഹത്തിനു സാധിച്ചു. അദ്ദേഹം ജോലിയിൽ പ്രവേശിക്കാൻ ഇടയാക്കിയ സംഗതി നേരംപോക്കുള്ളതാണു്. അന്നു ദിവാൻജി രാജാ സർ ടി. മാധവരാവു ആയിരുന്നു. കുറേ കണക്കപ്പിള്ളമാരുടെ ഉദ്യോഗം ഒഴിവു വന്നപ്പോൾ അപേക്ഷകന്മാരായി വന്നവർക്കെല്ലാം വിഷമമേറിയ കണക്കുകൾ അദ്ദേഹം ഇട്ടുകൊടുത്തു. കുഞ്ഞൻപിള്ളയുടെ സഹായത്തോടുകൂടി അവരെല്ലാം കണക്കു ശരിയായിചെയ്തു കൊണ്ടുചെന്നു കാണിച്ചു. ഈ കണക്കുകൾ ചെയ്യാൻ ആരോ അവരെ സഹായിച്ചിട്ടു

ണ്ടെന്ന് ദിവാൻജി മനസ്സിലാക്കി. നിർബ്ബന്ധിച്ചു ചോദിച്ചപ്പോൾ അവർ സഹായിച്ച ആളിന്റെ പേരു പറഞ്ഞു. അദ്ദേഹത്തെ ഉടൻതന്നെ ദിവാൻജി ആളയച്ചു വരുത്തി; വളരെ പ്രയാസമുള്ള ഒരു കണക്കു ചോദിച്ചു. അല്പം ആലോചിച്ചശേഷം കുഞ്ഞൻപിള്ള ഉത്തരം പറഞ്ഞു. അദ്ദേഹത്തിന്റെ അസാമാന്യമായ ബുദ്ധിവായ്പിൽ ദിവാൻജി അത്ഭുതപ്പെട്ടു. അപ്പോൾത്തന്നെ നാലുറുപാ ശമ്പളത്തിൽ അദ്ദേഹത്തെ ഒരു കണക്കപ്പിള്ളയായി നിയമിക്കയും ചെയ്തു. അതിലും അത്ഭുതമായിട്ടുള്ളതു് അദ്ദേഹം ശമ്പളം വാങ്ങിച്ച കഥയാണ്. കുഞ്ഞൻപിള്ളയുടെ സാമർത്ഥ്യത്തിൽ സന്തുഷ്ടനായ ദിവാൻജി ശമ്പളമായി പത്തുറുപാ കൊടുത്തു. അദ്ദേഹം നാലുറുപാ മാത്രമേ എടുത്തുള്ളു. ശേഷം തിരിച്ചുകൊടുത്തു. അദ്ദേഹം അധികം നാൾ ഉദ്യോഗത്തിൽ ഇരുന്നില്ല. ഒരിക്കൽ, അവധിക്ക് അപേക്ഷിച്ചതു് അനുവദിക്കാഞ്ഞതുകൊണ്ടു് ഉദ്യോഗം രാജിവച്ചു. ഒരു തരത്തിലുമുള്ള പാരതന്ത്ര്യം അദ്ദേഹത്തിന് ഇഷ്ടമായിരുന്നില്ല.

അതിൽ പിന്നീടു കുറേ നാളത്തേക്കുള്ള അദ്ദേഹത്തിന്റെ ചരിത്രം വ്യക്തമായി അറിയാൻ നിവൃത്തിയില്ല. അദ്ദേഹം വീട് ഉപേക്ഷിച്ചു സഞ്ചാരം തുടങ്ങി. വിവാഹം കഴിച്ചിരുന്നില്ലാത്തതിനാൽ കുടുംബസംബന്ധമായ കർത്തവ്യങ്ങളൊന്നും ഉണ്ടായിരുന്നില്ല. കുറച്ചു കാലം മരുത്വാമലയിൽ തപസ്സു ചെയ്തുകൊണ്ടിരുന്നു. പിന്നീട് വളരെ നാൾ ദേശാടനം ചെയ്തു കേരളത്തിലെ എല്ലാ മഹാക്ഷേത്രങ്ങളിലും ദർശനം നടത്തി. ഈ ദേശസഞ്ചാരത്തിൽ അദ്ദേഹം പല വിദ്വാന്മാരോടും വാഗ്വാദത്തിൽ ഏർപ്പെട്ടിട്ടുണ്ടു്. അനേകം വിഷയങ്ങളെപ്പറ്റി ഗാഢമായി മനനം ചെയ്തിട്ടുണ്ടു്. യോഗാഭ്യാസം നല്ലപോലെ പരിശീലിച്ചു. പല വിഷയങ്ങളിലും വിജ്ഞാനം സമ്പാദി

ക്കാനും വികസിപ്പിക്കാനും അദ്ദേഹം ശ്രമിച്ചു. ഒന്നിനോടും പ്രത്യേകമായ പ്രതിപത്തി ഉണ്ടായില്ല. ചരാചരങ്ങളെ എല്ലാം ഒരുപോലെ സ്നേഹിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. എല്ലാ ജീവികൾക്കും അദ്ദേഹത്തോടും ആ വിധമായ സ്നേഹമുണ്ടായിരുന്നു. ക്രൂരമൃഗങ്ങൾ ദർശനക്ഷണത്തിൽ അദ്ദേഹത്തിനോടു സ്നേഹമായിത്തീർന്നിരുന്നു. ഒരിക്കൽ കാട്ടിൽക്കൂടി സഞ്ചരിക്കെ ഒരു കടുവാ അദ്ദേഹത്തിന്റെ നേരെ കുതിക്കാൻ തുടങ്ങുന്നതു് സ്വാമി കണ്ടു. സ്വാമികൾ ശാന്തമായി അതിനെ നോക്കി. ആ ദുഷ്ടമൃഗം സ്നേഹപൂർവ്വം അദ്ദേഹത്തിന്റെ പുറകേ നടപ്പായി. ആ മൃഗം ക്രൗര്യമേ വിസ്മരിച്ചു. വേറൊരിക്കൽ അദ്ദേഹം തിരുവനന്തപുരത്തു് ഒരു സ്നേഹിതന്റെ വീട്ടിൽ ചെന്നു. താൻ കുറേ കൂട്ടുകാരോടുകൂടി അന്നു് അവിടെ ഒരു വിരുന്നു ഉണ്ണാൻ വരുമെന്നു പറഞ്ഞിട്ടു പോയി. സ്വാമിയുടെ വാക്കു കേട്ടു വീട്ടുകാരൻ വേണ്ട സദ്യവട്ടങ്ങൾ ഒരുക്കി. സ്വാമി വിരുന്നു സ്വീകരിക്കാൻ ചെന്നതു കുറേ നായ്ക്കളുമായിട്ടു് ആയിരുന്നു. എല്ലാവർക്കും ചോറു വിളമ്പി. ആ പട്ടികളുമൊത്തിരുന്നു് അദ്ദേഹം സുഖമായി ഭക്ഷണം കഴിച്ചു. സ്വാമികളുടെ ജന്തുസ്നേഹത്തെയും, അദ്ദേഹത്തിനോടു് അവയ്ക്കു് ഉണ്ടായിരുന്ന ആദരവിനെയും സൂചിപ്പിക്കുന്ന ഇമ്മാതിരി അനവധി കഥകൾ കേട്ടിട്ടുണ്ടു്. പലപ്പോഴും വൃക്ഷച്ചുവടുകളിൽ വിശ്രമിക്കുമ്പോൾ പക്ഷികൾ അദ്ദേഹത്തിന്റെ തോളിലും കൈകളിലും വന്നു് ഇരിക്കാറുണ്ടായിരുന്നു. പാമ്പു കടിച്ചിട്ടും സ്വാമികൾക്കു വിഷബാധ ഏറ്റിരുന്നില്ലെന്നു പ്രത്യക്ഷപ്പെട്ടമാന്യന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. ഇതെല്ലാം വളരെ നാൾ ചെയ്ത യോഗാഭ്യാസത്തിന്റെയും തപസ്സിന്റെയും ഫലമാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

സ്വാമിക്കു യോഗവിദ്യ ഉപദേശിച്ചത് ആരാണെന്നു സൂക്ഷ്മമായി അറിയുന്നില്ല. മററു കാര്യങ്ങളിലെന്നപോലെ സന്ന്യാസത്തിലും അദ്ദേഹം വിശേഷിച്ച് ഇതര സഹായം അപേക്ഷിച്ചില്ലെന്നാണ് ഊഹിക്കേണ്ടത്. പരിചയപ്പെടാനിട വന്നിട്ടുള്ള പല വിദ്വാന്മാരോടും, സന്ന്യാസിമാരോടും യോഗസംബന്ധമായ പല ഉപദേശങ്ങൾ സ്വീകരിച്ചിരിക്കാൻ സാംഗത്യം ഉണ്ട്. സന്ന്യാസി എന്ന നിലയ്ക്കു സ്വാമികൾ ഷൺമുഖദാസനെന്ന പേരായിരുന്നു സ്വീകരിച്ചിരുന്നത്. ഇന്ന വേഷം വേണമെന്നോ, ഇന്നവിധത്തിലേ ജീവിക്കാവൂ എന്നോ സ്വാമിക്കു നിർബന്ധമുണ്ടായിരുന്നില്ല. ലളിതമായ ജീവിതരീതിയിലായിരുന്നു അദ്ദേഹത്തിനു പ്രതിപത്തി. ശുചിത്വമുള്ള ഏതു സ്ഥലത്തുനിന്നും ആഹാരം കഴിക്കാറുണ്ടായിരുന്നു. ജാതിവ്യത്യാസം അദ്ദേഹം വകവച്ചിരുന്നില്ല. ആദ്ദേഹം ലോകാനുഗ്രഹത്തിനു ജനിച്ച മഹാനായിരുന്നു. നിസ്സാരങ്ങളായ വ്യത്യാസങ്ങളെ വകവയ്ക്കാതെ എല്ലാവരെയും സമഭാവനയോടെ വീക്ഷിക്കാനുള്ള മനഃസ്ഥിതി അദ്ദേഹത്തിന് ഉണ്ടായിരുന്നു.

സ്വാമികൾ കുശാഗ്രബുദ്ധിമാനും മഹാപണ്ഡിതനുമായിരുന്നു. അദ്ദേഹത്തിനു മലയാളത്തിനുപുറമെ സംസ്കൃതം, തമിഴ് എന്നു രണ്ടു ഭാഷകളിലും നിഷ്കൃഷ്ടമായ പാണ്ഡിത്യമുണ്ടായിരുന്നു. ചിന്താശീലനും ഗവേഷണകുശലനുമായിരുന്ന അദ്ദേഹം ഉത്കൃഷ്ടങ്ങളായ പല ഗ്രന്ഥങ്ങളും രചിച്ചിട്ടുണ്ട്. ആ ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്റെ ചിന്താസ്വാതന്ത്ര്യത്തിനും ആദർശമഹത്വത്തിനും ലക്ഷ്യങ്ങളാണ്. വേദാധികാരനിരൂപണം, പ്രാചീനമലയാളം തുടങ്ങിയുള്ള അദ്ദേഹത്തിന്റെ പല കൃതികളും സുപ്രസിദ്ധങ്ങളാണ്. പ്രാചീനമലയാളം വിശേഷി

ച്ചും പണ്ഡിതന്മാരുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്. ആ ഗ്രന്ഥം സ്വാമികളുടെ ചരിത്രവിജ്ഞാനത്തെയും, ദ്രാവിഡസാഹിത്യത്തിലുള്ള പാണ്ഡിത്യത്തെയും, ഗവേഷണസാമർത്ഥ്യത്തെയും വ്യക്തമാക്കുന്നു. യുക്തിവാദത്തിൽ സ്വാമിക്ക് ഉണ്ടായിരുന്ന സാമർത്ഥ്യം ഒന്നു വേറെതന്നെയായിരുന്നു. ഏതൊരു പണ്ഡിതനും അവിടത്തെ മുമ്പിൽ കൊമ്പു കുത്താതെ പിന്മാറിയിട്ടില്ല. അത്രയ്ക്കു പാണ്ഡിത്യവും വാക്സാമർത്ഥ്യവും അദ്ദേഹത്തിന് ഉണ്ടായിരുന്നു. ഏതു വിഷയത്തെപ്പററിയും സ്വതന്ത്രമായി സംഭാഷണം ചെയ്യുന്നതിന് അദ്ദേഹത്തിനു വളരെ താത്പര്യമുണ്ടായിരുന്നു. സമുദായപരിഷ്കരണം, വേദാന്തം, വിജ്ഞാനം, സ്ത്രീപുരുഷബന്ധം, സാഹിത്യാദികലകൾ, ജന്തുസ്നേഹം, യോഗവിദ്യ എന്നിവ ആയിരുന്നു അദ്ദേഹത്തിന്റെ സംഭാഷണവിഷയങ്ങൾ. നേരംപോക്കു പറയാൻ സ്വാമിക്കു വളരെ രസമുണ്ടായിരുന്നു. ഏതു തരക്കാരോടും അടുക്കാനും, അവരെ എല്ലാം ധർമ്മവൃത്തികളാക്കാനും അദ്ദേഹത്തിനു പ്രത്യേകം സാമർത്ഥ്യമുണ്ടായിരുന്നു. സന്ന്യാസിയായാൽ നാട്ടിൽനിന്ന് ഒഴിഞ്ഞിരിക്കണമെന്നും, സാധാരണ ജനങ്ങളോട് അടുത്തു പെരുമാററരുതെന്നും, കാടും മലയും മാത്രമേ ശരണമായിരിക്കാവു എന്നും അദ്ദേഹത്തിന് നിർബന്ധം ഉണ്ടായിരുന്നില്ല. അദ്ദേഹം അധികം സമയവും ഗൃഹസ്ഥശിഷ്യന്മാരുടെ വീടുകളിലാണു കഴിച്ചിട്ടുള്ളതു്. ജനങ്ങൾക്കു വിജ്ഞാനം വിതരണം ചെയ്യാനായി അദ്ദേഹം ജീവിച്ചു. സമഭാവനയും ലോകസ്നേഹവുമാണു സന്ന്യാസത്തിന്റെ മുഖ്യ ലക്ഷണമെന്നു ജീവിതം കൊണ്ടു് അദ്ദേഹം തെളിയിച്ചു. അഖണ്ഡമായ ബ്രഹ്മചര്യവ്രതവും, അനതിശയനീയമായ ലോകാരാധനവുമായിരുന്നു അദ്ദേഹത്തിന്റെ വിശിഷ്ടഗുണങ്ങൾ.

സ്വാമികൾക്ക ഗൃഹസ്ഥന്മാരും സന്യാസിമാരുമായി അനേകം ശിഷ്യന്മാർ ഉണ്ട്. അവരിൽ അധികംപേരും ഉത്കൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരാണ്. സന്യാസിശിഷ്യന്മാരിൽ പ്രധാനികൾ 'ശ്രീനാരായണഗുരുസ്വാമിയും, നീലകണ്ഠതീർത്ഥപാദരും, തീർത്ഥപാദപരമഹംസസ്വാമികളുമായിരുന്നു. നാരായണഗുരുസ്വാമിയുടെ ജീവചരിത്രകാരന്മാരിൽ ചിലർ 'ഷൺമുഖദാസൻ' ഗുരുസ്വാമിയുടെ ഗുരുവല്ലായിരുന്നെന്നും, രണ്ടു പേരും ഒരേ ഗുരുവിന്റെ ശിഷ്യന്മാരായിരുന്നെന്നും, ഷൺമുഖദാസൻ ആദ്യം യോഗവിദ്യ അഭ്യസിച്ചിട്ട് പിന്നീട നാരായണഗുരുവിനെ സ്വഗുരുവുമായി പരിചയപ്പെടുത്തി മുൻകൂട്ടി താൻ അഭ്യസിച്ച കാര്യം ഗുരുസ്വാമിക്ക് പറഞ്ഞുകൊടുത്തതേ ഉള്ളു എന്നും പറഞ്ഞു കാണുന്നു. ഈ വിധമാണു വാസ്തവമെന്നു വന്നാലും ഒരുമാതിരി ഗുരുശിഷ്യബന്ധം ഉണ്ടെന്നു തോന്നുന്നു. അതെങ്ങനെയും ഇരിക്കട്ടെ, ചട്ടമ്പിസ്വാമിയോടു ഗുരുസ്വാമി വളരെ ഭക്തിയോടുകൂടി പെരുമാറിവന്നു എന്നും, സ്വാമികൾക്ക 'നാരായണഗുരുവിനോട്' അത്യന്തമായ വാത്സല്യമുണ്ടായിരുന്നു എന്നും നിശ്ചയമാണ്. നീലകണ്ഠതീർത്ഥപാദർ ചട്ടമ്പിസ്വാമിയുടെ ജീവിതകാലത്തുതന്നെ സമാധിയടഞ്ഞു. അദ്ദേഹം ഒരു മഹാപണ്ഡിതനും മഹാസന്യാസിയുമായിരുന്നു. സംസ്കൃതത്തിലും മലയാളത്തിലും അദ്ദേഹം അനേകം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. തീർത്ഥപാദപരമഹംസസ്വാമികളും വലിയ ഒരു പണ്ഡിതനായിരുന്നു.

സ്വാമികളുടെ ഷഷ്ടിപൂർത്തി മഹോത്സവം എഴുമറ്റൂർ കോവിലകത്തുവച്ചു 1089-ാമാണ്ടു കൊണ്ടാടി.

> ഒട്ടമ്പിൽപ്പെട്ടശിഷ്യർക്കുമതിലമിതാ-
> നന്ദബോധം വളർത്തും
> ചട്ടം പിമ്പുള്ളവർക്കും വരുവതിനരുളി-
> ച്ചെയ്തുകാട്ടിക്കൊടുത്തും

മുട്ടൻ പിട്ടായ മായാർണ്ണവമതുമതിലം-
ഘിച്ചു മൽ സ്വാമിയാകും
ചട്ടമ്പിസ്വാമി ഭട്ടാരകവരതിരുനാ-
ളാറപത്തായ്ത്തികഞ്ഞു.

എന്ന പദ്യം ഷഷ്ടിപൂർത്തി ആഘോഷിച്ച അവസരത്തിൽ തീർത്ഥപാദപരമഹംസസ്വാമി രചിച്ചതാണ്.

പിന്നീട് പത്തു വർഷം കൂടെ സ്വാമികൾ ജീവിച്ചിരുന്നു. 1099 മേടമാസം 23-ാംനു പന്മന സി. പി. സ്മാരക വായനശാലയിൽവച്ചു സ്വാമി സമാധിയടഞ്ഞു. സ്വാമികളുടെ ഗൃഹസ്ഥശിഷ്യന്മാരിൽ ഒരാളായ ശ്രീമാൻ കമ്പളത്തു ശങ്കുപ്പിള്ള സമാധികർമ്മങ്ങളെല്ലാം ഭംഗിയായി നിർവ്വഹിച്ചു. സമാധിസ്ഥലത്തു് ഒരു ശിവക്ഷേത്രം സ്ഥാപിച്ചിട്ടുണ്ടു്. ഇപ്രകാരമുള്ള മഹാന്മാർ ഒരു ശതാബ്ദത്തിൽ ഒന്നോ രണ്ടോ മാത്രമേ ലോകത്തിൽ ഉണ്ടാകയുള്ളു" എന്നു് ആർ. ഈശ്വരപിള്ള അവർകൾ പറഞ്ഞിട്ടുള്ളതു് പരമാർത്ഥമത്രെ.

---

## ൨. ശ്രീനാരായണ ഗുരുസ്വാമികൾ.

ജനനവും മരണവും ലോകസ്വഭാവമായതുകൊണ്ടു ജനിക്കുക എന്നുള്ളതിൽ വലിയ മേന്മ കല്പിക്കാനില്ല. ജന്മം സഫലമാകുന്നുവെങ്കിലേ ശ്ലാഘയ്ക്കു് അവകാശമുള്ളൂ. ജന്മസാഫല്യത്തിനുള്ള ഒറ്റ വഴി ലോകസേവനവും ലോകോദ്ധാരണവും ആണു്. ഈ തത്വമനുസരിച്ചു യഥാർത്ഥത്തിൽ ജന്മസാഫല്യം നേടിയ ഒരു മഹാനായിരുന്നു നാരായണഗുരുസ്വാമി. പരിപൂർണ്ണമായ സന്ന്യാസം കൈക്കൊണ്ടു ലോകബന്ധത്തിൽനിന്നു നിശ്ശേഷം വിരമിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. എന്നാൽ നിസ്സംഗനായും നിസ്വാർത്ഥനായും ലോകാനുഗ്രഹത്തിനു

വേണ്ടി അദ്ദേഹം ജീവിതത്തെ അർപ്പിച്ചു. അന്യാദൃശമായ സ്വാധീനശക്തി പ്രയോഗിച്ചു സ്വവർഗ്ഗത്തെയും സ്വദേശത്തെയും അദ്ദേഹം അസമത്വത്തിൽനിന്നും അജ്ഞതയിൽനിന്നും ഉയർത്തി, ഉത്കൃഷ്ടവും ഭാസുരവുമായ ഒരു പദവിയിൽ പ്രതിഷ്ഠിക്കാൻ മനഃപൂർവ്വം യത്നിച്ചു വിജയം നേടി. ആ മഹാന്റെ ജീവചരിത്രമാണ് ഇവിടെ പറയാൻ തുടങ്ങുന്നതു്.

അദ്ദേഹം ജനിച്ചതു് തിരുവനന്തപുരത്തുനിന്ന് ഏഴെട്ടു മൈൽ വടക്കുപടിഞ്ഞാറു കിടക്കുന്ന ചെമ്പഴന്തി ദേശത്തായിരുന്നു. മുൻകാലങ്ങളിൽ വിഖ്യാതി നേടിയിരുന്ന ചെമ്പഴന്തിപ്പിള്ളയുടെ ദേശം എന്ന വഴി ഇവിടം തിരുവിതാംകൂർ ചരിത്രത്തിൽ പ്രശസ്തമായിത്തീർന്നിട്ടുള്ളതാണ്. സ്വാമി ജനിച്ചതു് വളരെ നിർദ്ധനമായ ഒരു കുടുംബത്തിലായിരുന്നു. ആ കുടിൽ ഇന്നും ഉണ്ടെന്നറിയുന്നു. അദ്ദേഹത്തിന്റെ ജനനം കൊ. വ. 1032-ാമാണ്ടു ചിങ്ങമാസം ചതയത്തുനാളായിരുന്നു. ചിങ്ങമാസത്തിലെ ചതയംനാൾ ആണ്ടുതോറും ഇപ്പോൾ സ്വാമിയുടെ ജന്മനാളായി ആഘോഷിച്ചുപോരുന്നുണ്ടല്ലോ. അമ്മയുടെ പേർ കുട്ടിയെന്നും, അച്ഛന്റെ പേർ മാടനാശാൻ എന്നും ആയിരുന്നു. സ്വാമിക്കു മൂന്നു സഹോദരിമാർ ഉണ്ടായിരുന്നു. സ്വാമിയുടെ അച്ഛനും, അമ്മാവന്മാരും സാമാന്യം വിദ്വാന്മാരായിരുന്നെന്നാണ് അറിയുന്നതു്. അച്ഛനും അമ്മയും നാരായണനെന്നു പേരിട്ടു. പക്ഷേ, ബാല്യത്തിൽ അദ്ദേഹത്തെ 'നാണു' എന്നു വിളിച്ചുപോന്നു.

ബാല്യത്തിൽ അദ്ദേഹത്തിനു നല്ല ചൊടിചൊടിപ്പും പ്രസരിപ്പും ഉണ്ടായിരുന്നു. വീട്ടിൽ പൂജയ്ക്കു് ഒരുക്കിവയ്ക്കുന്ന പഴവും മറ്റും എടുത്തു തിന്നുകളയുക പതിവായിരുന്നു. അഞ്ചു വയസ്സിൽ അദ്ദേഹത്തെ എഴുത്തിനിരുത്തി. പാരമ്പര്യംകൊണ്ടെന്നപോലെ വിദ്വത്വംകൊണ്ടും

പ്രമാണിയായിരുന്ന ചെമ്പഴന്തി മൂത്തപിള്ളയായിരുന്നു എഴുത്തു തുടങ്ങിച്ചതു്. അന്നത്തെ പാഠക്രമമനുസരിച്ച മലയാളവും സംസ്കൃതവും പഠിച്ചുതുടങ്ങി. ചെറുപ്പത്തിൽ തന്നെ നല്ല ബുദ്ധിയും ഗ്രഹണപടുതയും ഉണ്ടെന്നു വ്യക്തമായി. സ്വാമി പ്രായമായതിനു ശേഷമാണു തമിഴ് പഠിച്ചതെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഏതായാലും അദ്ദേഹത്തിനു തമിഴിൽ നല്ല പാണ്ഡിത്യം അനന്തരകാലത്തു് സിദ്ധിച്ചിരുന്നു. സന്യാസം സ്വീകരിച്ച ഭിക്ഷാന്നംകൊണ്ടു നിത്യവൃത്തി കഴിച്ചിരുന്ന കാലത്തു തിരുവനന്തപുരത്തു ചാലയിൽ ഒരു പാണ്ടിക്കാരന്റെ തമിഴ് പുസ്തകക്കടയിൽ പോക പതിവായിരുന്നെന്നും, അന്നു് അവിടെ ഉണ്ടായിരുന്ന പുസ്തകങ്ങൾ വായിച്ചാണു തമിഴിൽ പരിജ്ഞാനം ഉണ്ടായതെന്നും ഒരാൾ രേഖപ്പെടുത്തിയിട്ടുണ്ടു്.

വിദ്യാഭ്യാസം അധികം കാലം തുടരുന്നതിനു സാധിച്ചില്ല. നിത്യവൃത്തിക്കുവേണ്ടി വീട്ടുകാരെ സഹായിക്കേണ്ടിയിരുന്നതിനാൽ കന്നുകാലി മേയ്ക്കുവാൻ തുടങ്ങി. വെളിസ്ഥലങ്ങളിൽ കന്നുകാലികളെ മേയ്ക്കാൻ കൊണ്ടുപോകുമ്പോൾ അവിടെ വൃക്ഷങ്ങളിൽ കയറിയിരുന്നു ശ്ലോകങ്ങൾ കാണാതെ പഠിക്കാൻ ശ്രമിച്ചിരുന്നു. വിശ്രമസമയങ്ങളിൽ അമ്മാവനോടു സംസ്കൃതവും, വൈദ്യവും തുടർന്നു പഠിച്ചു. ഇക്കാലത്തു പ്രാതഃസ്നാനവും ജപവും മററും പതിവായി അനുഷ്ഠിച്ചിരുന്നതുകൊണ്ടു് 'നാണുഭക്തൻ' എന്നു് അദ്ദേഹത്തിനു പേരു കിട്ടി. ഈ വ്രതവും ഭക്തിയും കണ്ടു് ഒരു 'മാതുതി' അദ്ദേഹത്തെ വിവാഹബന്ധത്തിൽ ഏർപ്പെടുത്തുന്നതിനു ശ്രമിച്ചു. എന്നാൽ, അയാളുടെ പ്രേരണ ഫലിച്ചില്ല.

സ്വാമിക്കു് ഇരുപതു വയസ്സു കഴിഞ്ഞ ശേഷമാണു് ഉപരിവിദ്യാഭ്യാസത്തിനു പോകാൻ സംഗതിയായതു്.

അതിന നിദാനമായി രണ്ടു കാൎയ്യങ്ങൾ ഉണ്ടായി. അന്ന് അദ്ദേഹത്തിന വസൂരിരോഗം പിടിപെട്ടു. രോഗവിവരം ആരെയും അറിയിക്കാതെ അടുത്തു് ഒരു ഭഗവതീക്ഷേത്രത്തിൽ ചെന്ന പതിനെട്ടു ദിവസം ഭജനം ഇരുന്നു. അന്നും കാലത്തു കുളിക്കും. വ്രതത്തിനും യാതൊരു ഭംഗവും വരുത്തിയില്ല. രാത്രികാലങ്ങളിൽ അടുത്തു വല്ല വീടുകളിലും പോയി ആഹാരം കഴിക്കും. ബന്ധുഗൃഹങ്ങളിൽ എവിടെയെങ്കിലും പോയിരിക്കുമെന്നു വിചാരിച്ച് വീട്ടുകാർ അദ്ദേഹത്തെപ്പററി അന്വേഷിച്ചതുമില്ല. പതിനെട്ടു ദിവസം കഴിഞ്ഞു പൂൎണ്ണമായി സുഖമായപ്പോൾ അദ്ദേഹം തിരിച്ചുചെന്ന വീട്ടുകാരോടു വിവരം പറഞ്ഞു. ഈ സംഭവം എല്ലാരെയും അത്ഭുതപ്പെടുത്തി. വേറൊരിക്കൽ അമ്മാവന സംശയം വന്ന ഒരു സംസ്കൃതശ്ലോകത്തിന തൃപ്തികരമായ വ്യാഖ്യാനം നൽകാൻ അദ്ദേഹത്തിന കഴിഞ്ഞു. ഈ കാൎയ്യങ്ങളാൽ അദ്ദേഹത്തെ ഉപരിവിദ്യാഭ്യാസം ചെയ്യിക്കേണ്ടതാണെന്ന് അമ്മാവൻ തീൎച്ചപ്പെടുത്തി.

കരുനാഗപ്പള്ളിത്താലൂക്കിൽ പുതുപ്പള്ളിയിൽ രാമൻപിള്ള ആശാൻ എന്ന വിദ്വാൻെറ ശിഷ്യനായി സ്വാമി പഠിക്കാൻ തുടങ്ങി. വാരണപ്പള്ളി എന്ന ഈഴവപ്രഭുകുടുംബത്തിലായിരുന്നു വിദ്യാഭ്യാസകാലം മുഴുവൻ താമസിച്ചതു്. അസാധാരണമായ ധിഷണാവൈഭവംകൊണ്ട് അദ്ദേഹം ആശാന പഠിപ്പിക്കാവുന്നതെല്ലാം വേഗം വശപ്പെടുത്തി. വ്യാകരണം, അലങ്കാരം തുടങ്ങിയുള്ള ശാസ്ത്രങ്ങൾ രാമൻപിള്ളയാശാനിൽനിന്ന നല്ലവണ്ണം അഭ്യസിച്ചു. 1053-ൽ തുടങ്ങിയ പഠിത്തം 1057 വരെ തുടൎന്നു. അന്ന് അൎശോരോഗം പിടിപെടുകയാൽ അദ്ദേഹം വീട്ടിലേക്കു തിരിച്ചുപോന്നു. എന്നാൽ പഠിച്ചു താമസിച്ചി

രുന്ന വാരണപ്പള്ളി ഭവനത്തോടും രാമൻപിള്ളയാശാനോടും സ്വാമിക്ക് ആജീവം പ്രത്യേകമായ ബഹുമാനം ഉണ്ടായിരുന്നു.

വീട്ടിൽ തിരിച്ചുപോന്നു രോഗം ഭേദപ്പെട്ടശേഷം അദ്ദേഹം കടയ്ക്കാവൂരും, അഞ്ചുതെങ്ങിലും കുടിപ്പള്ളിക്കൂടം ഉണ്ടാക്കി കുട്ടികളെ പഠിപ്പിച്ചു. അന്നുതൊട്ട് അദ്ദേഹത്തിനു 'നാണു ആശാൻ' എന്നു പേരു സിദ്ധിച്ചു. അഞ്ചുതെങ്ങിൽ പഠിപ്പിച്ചുകൊണ്ടു താമസിച്ചുകാലത്ത് 'ജ്ഞാനേശ്വരം' ക്ഷേത്രത്തിൻെറ മണ്ഡപത്തിലായിരുന്നു രാത്രി കഴിച്ചുപോന്നത്. സുബ്രഹ്മണ്യോപാസനയിൽ അദ്ദേഹത്തിനു അന്നു വലിയ താൽപര്യമുണ്ടായിരുന്നു. സ്വാമിയുടെ ശ്രദ്ധ ലോകകാര്യങ്ങളിലേക്ക് ആകർഷിക്കാൻ വീട്ടുകാർ ആ അവസരത്തിൽ വളരെ ശ്രമിച്ചു. മുമ്പു വിവാഹംകഴിപ്പിക്കാൻ ശ്രമിച്ചു വാത്തിയെ അവർ സ്വാധീനത്തിലാക്കി. നെടുങ്ങണ്ടക്കാരിയായ ഒരു സ്ത്രീയെ വിവാഹംകഴിക്കാൻ 'നാണു ആശാൻ' നിർബന്ധിതനായി. വിവാഹം കഴിച്ചെങ്കിലും സ്വാമി ആ സ്ത്രീയെ ഭാര്യയായി സ്വീകരിച്ചില്ല. ഏതാനും ദിവസം കഴിഞ്ഞു ഭാര്യാഭർത്തൃബന്ധത്തിൽ നിന്നു് അവർ സ്വന്തമനസ്സാലെ വിമുക്തരാവുകയും ചെയ്തു.

അധികം താമസിയാതെ വീടു് ഉപേക്ഷിച്ചു പോകാൻ സ്വാമി തീർച്ചപ്പെടുത്തി. പിന്നീടു കാടുകളിലുംവിജനപ്രദേശങ്ങളിലും സഞ്ചരിച്ചുപോന്നു. ഒരു ഉദ്ദേശവുമില്ലാതെ സഞ്ചരിക്കെ ഒരിക്കൽ പെരുന്നെല്ലി കൃഷ്ണൻവൈദ്യരുടെ വീട്ടിൽ ചെന്നുചേർന്നു. അവിടത്തെ താമസത്തിനിടയിൽ ചട്ടമ്പിസ്വാമികളുമായി പരിചയപ്പെടാനും, യോഗവിദ്യ മനസ്സിലാക്കാനും ഇടയായി. അവർ തമ്മിൽ അന്നു് ആരംഭിച്ച ബന്ധം ആജീവം സുസ്ഥിരമായി നിലനിന്നു. ചട്ടമ്പിസ്വാമികളായിരുന്നു പിന്നീട് ഗുരുസ്വാമിയെ തയ്ക്കാട്ട് അയ്യാവ് എന്ന ആളിനോടു പരിചയ

പ്പെട്ടതിയത്ത്. അയ്യാവു് യോഗമുറകൾ ദൃഢമായി പരിശീലിച്ചു ആളായിരുന്നു. യോഗാഭ്യാസം വശമായിരുന്നിട്ടും സന്ന്യസിക്കാതെ തിരുവനന്തപുരം റസിഡൻസിയിൽ ശമ്പളത്തിലിരുന്ന ഈ അയ്യാവിന്റെ പക്കൽ നിന്നായിരുന്നു ഗുരുസ്വാമി ഉപരിയോഗക്രമങ്ങൾ വശമാക്കിയതെന്നു പറയുന്നു. അന്നും ചട്ടമ്പിസ്വാമിയുടെ നിരന്തരസാഹചര്യവും ഉപദേശങ്ങളും അദ്ദേഹത്തിനു സിദ്ധിച്ചിരുന്നതായി അറിയുന്നു.

യോഗാഭ്യാസം പരിശീലിച്ചശേഷം തപസ്സുചെയ്വാനായി അദ്ദേഹം മരുത്വാമലയിലേക്കു യാത്രയായി. പിന്നീടു കുറേക്കാലത്തേക്കു സ്വാമിയുടെ ജീവിതത്തെപ്പറ്റി തീർച്ചയായി ഒന്നും അറിയാൻ നിവൃത്തിയില്ല. അനന്തരകാലങ്ങളിൽ പലപ്പോഴായി ശിഷ്യന്മാരോടു പറഞ്ഞിട്ടുള്ള വിവരങ്ങളിൽ ചിലതു മാത്രമേ നമുക്കു് അറിയാൻ കഴിയുന്നുള്ളു. അന്നു പച്ചിലകളും കിഴങ്ങുകളും തിന്നും അരുവികളിൽ നിന്നും മററും വെള്ളം കുടിച്ചും ജീവസന്ധാരണം ചെയ്തു. അങ്ങനെ കഴിയുന്ന കാലത്തു് ഒരു രാത്രിയിൽ സമാധിയുണർന്നപ്പോൾ സ്വാമിക്കു് വല്ലാത്ത വിശപ്പു തോന്നിയതായും, ഉടൻ ഒരു കുഷ്ഠരോഗി ഭക്ഷണം കൊണ്ടുചെന്നു കൊടുത്തതായും, വിശപ്പു തീർന്നു നോക്കിയപ്പോൾ ആഹാരം കൊണ്ടുവന്ന ആൾ അപ്രത്യക്ഷനായതായും ഒരു കഥ സ്വാമിതന്നെ ശിഷ്യന്മാരോടു പറഞ്ഞിട്ടുണ്ടു്. സ്വാമി മലയിൽ താമസിച്ചിരുന്ന കാലത്തു് ദുഷ്ടമൃഗങ്ങൾ അദ്ദേഹത്തിന്റെ സമീപത്തു ചെന്നു കിടക്കുക പതിവായിരുന്നു. അവ ഒന്നും അദ്ദേഹത്തെ ഉപദ്രവിച്ചില്ല.

കുറേക്കാലം തപസ്സു ചെയ്തശേഷം സ്വാമി മരുത്വാമല വിട്ടിറങ്ങി. അന്നുതൊട്ടു പല ദിക്കുകളിലും സഞ്ചരിച്ചു. കണ്ടവരെല്ലാം സ്വാമിയെ ഒരു സിദ്ധനെന്നു

വിചാരിച്ചാരിച്ചു. ആരെങ്കിലും കൊടുക്കുന്ന ആഹാരം കഴിക്കും. സൗകര്യമുള്ളിടത്തു കിടക്കും. സ്വാമി ദക്ഷിണ തിരുവിതാംകൂറിൽ കടൽത്തീരത്തു വളരെ നാൾ കഴിച്ചുകൂട്ടിയിട്ടുണ്ട്. മീൻപിടിത്തക്കാരെ സഹായിക്കുന്നതിലും, അവർ കൊടുക്കുന്ന ആഹാരം കഴിക്കുന്നതിലും സ്വാമിക്കു വളരെ താൽപര്യമായിരുന്നു. ചെറുപ്പത്തിൽ മത്സ്യവും മാംസവും കഴിക്കാതിരുന്ന അദ്ദേഹത്തിനു സന്ന്യസിച്ചശേഷം മത്സ്യം കൂട്ടാൻ വളരെ പ്രിയമായിരുന്നു. രാത്രിയിൽ കടൽപ്പുറത്തു കിടന്നു് ഉറങ്ങും. വെളുപ്പിനു എണീററു് കടലിൽ കുളിച്ചു നിത്യാനുഷ്ഠാനങ്ങൾ നടത്തും. ഏതു പാവപ്പെട്ട കുടിലിലും ചെല്ലും. പാവങ്ങൾ കൊടുക്കുന്നതു് എന്തും കഴിക്കും. നായന്മാരും, പാണ്ടികളും, മഹമ്മദീയരുമായിരുന്നു അന്നു സ്വാമിയെ അധികമായി ആദരിച്ചതു്. മഹമ്മദീയരുടെ ജീവിതരീതിയോടും അവരുടെ ധർമ്മാനുഷ്ഠാനത്തോടും സ്വാമിക്കു് വളരെ ബഹുമാനമുണ്ടായിരുന്നു.

സർവ്വസംഗപരിത്യാഗം ചെയ്ത ഒരു ഭിക്ഷുവിന്റെ നിലയിൽ കുറേ നാൾ കഴിച്ചിട്ടു് 1060-ാമാണ്ടു് സ്വാമി അരുവിപ്പുറം എന്ന സ്ഥലത്തു ചെന്നുചേർന്നു. മഹാതപസ്വിയായ ഒരാൾ അരുവിപ്പുറത്തു വന്നു താമസിക്കുന്നു എന്ന വാർത്ത ദിക്കെങ്ങും പരന്നു. പലരും അവിടെച്ചെന്നു് അദ്ദേഹത്തെ കണ്ടു പൂജിച്ചു് അനുഗ്രഹം സ്വീകരിച്ചു തിരിച്ചുപോന്നു. രോഗികളും ഭൂതബാധിതരും സ്വാമിയെ കാണാൻ അന്നു് അരുവിപ്പുറത്തു ചെന്നു. അവരെ എല്ലാം അനുഗ്രഹിച്ചു കൃതാർത്ഥരാക്കി. ഇങ്ങനെ പ്രസിദ്ധി വ്യാപിച്ചതോടുകൂടി സ്വാമിക്കും ഭക്തന്മാർക്കും വിദേശത്തുനിന്നും പലർ അവിടെ വന്നു സദ്യ കഴിച്ചുതുടങ്ങി. പതിവായി അനവധി ഭക്തന്മാർ വന്നുതുടങ്ങിയപ്പോൾ ഒരു ആരാധനാസ്ഥലം ഉണ്ടാകണമെന്നു സ്വാമി തീർച്ച

പ്പെടുത്തി. 1063-ാമാണ്ടു ശിവരാത്രിനാൾ ആശ്രമത്തി ന്റടുത്തു നദീതീരത്തുള്ള പാറയുടെ പുറത്തു് ഒരു ചെറിയ കല്ലെടുത്തു ശിവലിംഗമായി പ്രതിഷ്ഠചെയ്തു. സ്വാമി യുടെ സങ്കല്പം മുൻകൂട്ടി അറിഞ്ഞിരുന്ന ഭക്തന്മാർ അവി ടെ ചെറിയ ചില ഒരുക്കങ്ങൾ ചെയ്തിരുന്നു. സ്വാമി രാത്രി മൂന്നുമണിവരെ പ്രതിഷ്ഠയ്ക്കുള്ള കല്ലു കൈയിൽവച്ചു ധ്യാനിച്ചുകൊണ്ടു നിന്നു. അതിൽപ്പിന്നെയാണു പ്രതിഷ്ഠ സാധിച്ചതു്. ഇതായിരുന്നു സ്വാമിയുടെ ആദ്യത്തെ ക്ഷേ ത്രസ്ഥാപനം. ഈ പ്രതിഷ്ഠാകൃത്യംകൊണ്ടു് ഭക്തന്മാരാ ണ് ക്ഷേത്രസ്ഥാപനത്തിനും ക്ഷേത്രാരാധനയ്ക്കും അധി കാരികളെന്നു സ്വാമി സ്ഥാപിക്കയാണു ചെയ്തതു്. മത പരിഷ്കരണസമുദ്യുക്തനായ വേറൊരു ആചാര്യനും ഇമ്മാ തിരി ഒരു കർമ്മം അതിനു മുമ്പു ചെയ്യാൻ തുനിഞ്ഞിട്ടില്ലെ ന്നുള്ളതു് ശ്രദ്ധേയമാണു്. സ്വാമി ശിവപ്രതിഷ്ഠ ചെയ്ത സ്ഥലം കുറച്ചുകാലത്തിനകം ഒരു ക്ഷേത്രമായി രൂപാന്തര പ്പെട്ടു. 1070-ാമാണ്ടോടെ അരുവിപ്പുറത്തു് ഒരു സന്ന്യാ സിമഠവും പള്ളിക്കൂടവും സ്ഥാപിക്കുകയും ചെയ്തു.

അരുവിപ്പുറത്തു് സ്വാമി ചെയ്ത ക്ഷേത്രപ്രതിഷ്ഠ വേ ഗം തന്നെ നാട്ടിലെങ്ങും പ്രസിദ്ധമായി. സവർണ്ണരുടെ ക്ഷേത്രങ്ങളിൽ പ്രവേശിക്കുന്നതിനും, ആരാധിക്കുന്ന തിനും നിവൃത്തിയില്ലാതെ മതസംബന്ധമായി അവശത കൾ അനുഭവിച്ചു പോന്ന ഈഴവ സമുദായത്തിനു സ്വാ മിയുടെ ഈ പ്രവൃത്തി വളരെ അഭിമാനപ്രദമായിത്തോ ന്നി. സ്വന്തമായി ക്ഷേത്രങ്ങൾ ഉണ്ടാക്കുന്നതിനും, സൗ കര്യമായി ആരാധന നടത്തുന്നതിനും അവർക്കു പുതിയ ഒരു മാർഗ്ഗം ഇങ്ങനെ സിദ്ധിച്ചു. പിന്നേ പല സ്ഥല ങ്ങളിലും ക്ഷേത്രങ്ങൾ പ്രതിഷ്ഠിക്കാൻ പലരും സ്വാമിയെ നിർബന്ധിച്ചു തുടങ്ങി. ചിറയിൻകീഴ് ദേവേശ്വരം ക്ഷേത്രമായിരുന്നു അടുത്തതായി സ്വാമി പ്രതിഷ്ഠിച്ചതു്.

പിന്നീട് കുളത്തൂർദേശത്തു കോലത്തുകര ഭഗവതീക്ഷേത്രം നിന്നെടുത്തു ശിവപ്രതിഷ്ഠ ചെയ്തു. ഈ പ്രതിഷ്ഠ കഴിഞ്ഞിട്ട്,

'കോലത്തുകരക്കുടികൊണ്ടരുളും
ബാലപ്പിറ ചൂടിയ വാരിധിയേ' എന്നു ചൊല്ലി

നിറുത്തി. അന്നു കേവലം 'കുമാര'നായിരുന്ന കുമാരനാശാൻ ഇതു കേട്ടുകൊണ്ട് അടുത്തു നിന്നിരുന്നു. അദ്ദേഹം ഇങ്ങനെ ശ്ലോകം പൂരിപ്പിച്ചു.

കാലൻ കനിവററു കുറിച്ചുവിട്ട-
ന്നോലപ്പടിയെന്നെയയക്കരുതേ.

പില്ക്കാലത്തു വലിയ യശസ്വിയായിത്തീർന്ന ആശാൻ സ്വാമിയുടെ പ്രിയശിഷ്യനായിരുന്നെന്നുള്ള സംഗതി എല്ലാവർക്കും അറിവുള്ളതാണല്ലോ.

1070-ാമാണ്ടടുപ്പിച്ചു സ്വാമി ചിദംബരം, മധുര മുതലായ സ്ഥലങ്ങൾ സന്ദർശിച്ചു. ഡാക്ടർ പല്പുവിന്റെ ക്ഷണമനുസരിച്ച് അദ്ദേഹം ബാംഗ്ളൂരിലെത്തി. ഈഴവരുടെ അവശതകൾ പരിഹരിക്കുന്നതിനു ബദ്ധശ്രദ്ധനായിരുന്ന *ഡാക്ടർ പല്പു അന്നു അവിടെ പബ്ളിക്ക ഹെൽത്ത് ഡയറക്ടർ ആയിരുന്നു. സ്വാമി കുമാരനാശാനെ ബാംഗ്ളൂരിൽ താമസിപ്പിച്ചു വിദ്യാഭ്യാസം ചെയ്യിക്കാൻ പല്പുവിനെ ഏല്പിച്ചു.

ഈ സഞ്ചാരം കഴിഞ്ഞു തിരിച്ചുവന്നപ്പോഴേക്കും സ്വാമിയുടെ കീർത്തി വളരെ വർദ്ധിച്ചു. ഈഴവ സമുദായത്തിന് ആകമാനം നൂതനമായ ഒരു ഉണർച്ചയും ആത്മാഭിമാനവിജൃംഭണവും ഉണ്ടായി. സ്വാമിയുടെ മാഹാത്മ്യത്തെപ്പററി ഉറച്ച വിശ്വാസവും, അദ്ദേഹത്തോട് ഭക്തിയും എല്ലാവർക്കും ഉളവായി. ഗുരുസ്വാമിയുടെ ആജ്ഞ അനുസരിക്കാൻ ഈഴവർ പ്രത്യേകം ശ്രദ്ധിച്ചു. ചില

ഈഴവക്ഷേത്രങ്ങളിലുണ്ടായിരുന്ന കരുതിയും, ദുർദ്ദേവതാരാധനയും അദ്ദേഹം നിറുത്തൽ ചെയ്തു. ഈഴവസമുദായത്തിനു കാലോചിതമായ പരിഷ്കാരങ്ങൾ ഏർപ്പെടുത്തണമെന്നും, അവശവർഗ്ഗങ്ങൾക്ക് എല്ലാം നൂതനമായ ഒരു ഉന്മേഷം ഉണ്ടാക്കണമെന്നും സ്വാമിക്ക് അതിയായ ആഗ്രഹമുണ്ടായി. തന്റെ ധർമ്മസിദ്ധാന്തത്തെ നിലനിർത്തുന്നതിനും, ആദർശങ്ങളെ പ്രചരിപ്പിക്കുന്നതിനും, ഈഴവരുടെ അഭിവൃദ്ധിക്കു വേണ്ടി പ്രവർത്തിക്കുന്നതിനുമായി, 1078-ാമാണ്ട് 'ശ്രീനാരായണധർമ്മപരിപാലനയോഗം' എന്ന പേരിൽ ഒരു സംഘം സ്ഥാപിച്ചു. ഈ യോഗത്തിന്റെ ആദ്യത്തെ കാര്യദർശി കുമാരനാശാൻ ആയിരുന്നു. ഗുരുവും ശിഷ്യനുംകൂടി കേരളത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരിച്ചു സംഘത്തെ ബലപ്പെടുത്തുന്നതിനും ആദർശങ്ങളെ പ്രചരിപ്പിക്കുന്നതിനും വളരെ പ്രയത്നിച്ചു. ഈ സംഘസ്ഥാപനമാണ് ഈഴവസമുദായത്തിന് അടുത്ത കാലത്തു വന്നിട്ടുള്ള പ്രബുദ്ധതയ്ക്കു മുഖ്യമായ കാരണം എന്നു സംശയം കൂടാതെ പറയാവുന്നതാണ്.

ഇന്ന് ഈഴവർക്ക് ഒരു പുണ്യസ്ഥലവും 'ശിവഗിരി' എന്ന പേരിൽ പ്രസിദ്ധവുമായിത്തീർന്നിട്ടുള്ള വർക്കലക്കുന്നിൽ സ്വാമി 1079-ൽ ഒരു കുടിൽ കെട്ടി താമസമായി. ഏറെ താമസിയാതെ ആ കുന്നു സ്വാമി സ്വന്തം പേരിൽ പതിപ്പിച്ചു. അവിടെ ഒരു പാഠശാലയും, ശിവക്ഷേത്രവും ഉണ്ടാക്കി. 1087-ാമാണ്ടു അവിടെവച്ച് എസ്.എൻ.ഡി. പി. യോഗത്തിന്റെ ഒമ്പതാമത്തെ വാർഷികസമ്മേളനം ആഘോഷിച്ചു. അന്നായിരുന്നു സ്വാമി അവിടെ ശാരദാപ്രതിഷ്ഠ നിർവ്വഹിച്ചതു്. ശിവഗിരിയിൽ അന്ന് ഒരു മഹോത്സവം ആയിരുന്നു. പിന്നെ അധികം കാലം ചെല്ലുംമുമ്പേ സ്വാമി ശിവഗിരിയിൽനിന്ന് ആലുവായ്ക്കു താമസം മാററി. 1090-ാമാണ്ടോടെ ആലുവാ, അ

ദൈവതാശ്രമം സ്ഥാപിക്കാനുള്ള പ്രാരംഭ ഘടങ്ങകാം ചെയ്തുകഴിഞ്ഞു. സ്വാമി സ്ഥാപിച്ച ആശ്രമവും, സംസ്കൃത പാഠശാലയും ഇന്നു ഭംഗിയായി അവിടെ നടന്നു പോരുന്നു.

സമുദായപരിഷ്കാരസംബന്ധമായും മററും സ്വാമി ചെയ്തിട്ടുള്ള കാര്യങ്ങളെപ്പററി പറയുന്നതിനു മുമ്പു തലശ്ശേരി ജഗന്നാഥക്ഷേത്രപ്രതിഷ്ഠയെപ്പററിയും ചുരുക്കത്തിൽ പ്രസ്താവിക്കാം. 1096-ാമാണ്ടായിരുന്നു ആദ്യമായി സ്വാമി തലശ്ശേരി സന്ദർശിച്ചതു്. ആഘോഷപൂർവം സ്വാമിയെ തലശ്ശേരിക്കാർ സൽക്കരിച്ചു സ്വീകരിച്ചു. അവിടെ ഒരു ക്ഷേത്രമുണ്ടാക്കി സ്വാമിയെക്കൊണ്ടു പ്രതിഷ്ഠ കഴിപ്പിക്കണമെന്നു് അവിടത്തുകാൎക്കു് അത്യന്തം ആഗ്രഹം ഉണ്ടായി. അവർ ക്ഷേത്രം പണിയിക്കയും, അവരുടെ അപേക്ഷപ്രകാരം സ്വാമി പ്രതിഷ്ഠാകൎമ്മം നിർവ്വഹിക്കയും ചെയ്തു. ആ ക്ഷേത്രത്തിനു് 'ജഗന്നാഥം' എന്നു സ്വാമി തന്നെ പേർ കൊടുത്തു. കുറേ സംവത്സരം കഴിഞ്ഞു സ്വാമിയുടെ ഒരു പ്രതിമ ഈ ക്ഷേത്രത്തിൻെറ മുമ്പിൽ ഒരു മണ്ഡപത്തിൽ സ്ഥാപിച്ചു എന്നുള്ളതും ഇവിടെ പ്രസ്താവ്യമാണു്.

സാമുദായികമായും മതസംബന്ധമായും സ്വാമി ചെയ്തിട്ടുള്ള സേവനങ്ങാം വിശേഷമായ പ്രസ്താവം അർഹിക്കുന്നു. സ്വാമി എല്ലാ മതങ്ങളെയും ഒരുപോലെ ആദരിച്ചിരുന്ന ഒരു വിശാലമനസ്കനായിരുന്നു. 1099-ൽ ആലുവായിൽ സ്വാമി ഒരു സൎവ്വമതസമ്മേളനം വിളിച്ചുകൂട്ടിയതു് ഇതിനു നല്ല ഒരു ദൃഷ്ടാന്തമാണു്. അന്ധവിശ്വാസങ്ങളോടു് അദ്ദേഹത്തിനു വളരെ വെറുപ്പു് ഉണ്ടായിരുന്നു. എല്ലാ മതങ്ങളുടെയും തത്വം ഒന്നാണെന്നും മതസ്പർദ്ധ അരുതെന്നും അദ്ദേഹം ഉപദേശിച്ചിരുന്നു. ഒരു ജാതി, ഒരു മതം, ഒരു ദൈവം എന്നായിരുന്നു അദ്ദേഹ

ത്തിന്റെ സിദ്ധാന്തം. ഈഴവസമുദായത്തിലേ ആന്തരമായ ദൂഷ്യങ്ങളെ ഉച്ചാടനം ചെയ്യുന്നതിനും, അവരുടെ അവശതകളെ ഇല്ലാതാക്കുന്നതിനും സ്വാമി വളരെ പ്രയത്നിച്ചിട്ടുണ്ട്. താലികെട്ടു നിറുത്തൽ ചെയ്തതു് സ്വാമിയുടെ വലിയ ഒരു വിജയമായിരുന്നു. ഒരിക്കൽ നെയ്യാററിൻകരെ ഒരു വീട്ടിൽ താലി കെട്ടുന്നതിനു സദ്യ നടന്നുകൊണ്ടിരിക്കുമ്പോൾ സ്വാമി അവിടെച്ചെന്നു താലികെട്ടു വേണ്ടെന്നു വിലക്കി ആളുകളെ പിരിച്ചുവിട്ട കഥ അത്ഭുതാവഹമാണു്. വിദ്യാഭ്യാസം പ്രചരിപ്പിക്കാനും, അഹിംസ, സ്നേഹം തുടങ്ങിയ സദ്ഗുണങ്ങൾ ശീലിക്കാനും, വ്യവസായത്തെ പുഷ്ടിപ്പെടുത്താനും സ്വാമി എല്ലാവരെയും പ്രേരിപ്പിച്ചു. ക്രിസ്തുമതത്തിൽ ചേന്ന പല ഈഴവരെയും വീണ്ടെടുത്തതിൽനിന്നും, മതപരിവത്തനസംബന്ധമായ പല സംവാദങ്ങളിൽനിന്നും മതം മാറുന്നതിൽ സ്വാമി പ്രതികൂലമായിരുന്നെന്നു സുവ്യക്തമാണു്. സകല മതങ്ങളോടും ആദരവു് ഉണ്ടായിരുന്നെങ്കിലും, സ്വാമിയുടെ പ്രത്യേകം പ്രതിപത്തി ഹിന്ദുധമ്മത്തോടായിരുന്നെന്നു ക്ഷേത്രസ്ഥാപനത്തിൽ നിന്നും മററും ഗ്രഹിക്കാം. എന്നാൽ, എല്ലാകാര്യങ്ങളിലും സ്വാമി തികഞ്ഞ ഉത്പതിഷ്ണുവായിരുന്നു. ജാതിവ്യത്യാസത്തെ സ്വാമി കക്കശമായി എതിത്തിരുന്നു. മററു് എല്ലാ ജന്തുക്കൾക്കും സ്വജാതിയെ തിരിച്ചറിയാനുള്ള വിവേകമുണ്ടെന്നും, മനുഷ്യനു മാത്രമേ ആ വിവേകം നശിച്ചിട്ടുള്ളൂ എന്നും അദ്ദേഹം പലപ്പോഴും പറയാറുണ്ടായിരുന്നു. മനുഷ്യജാതി എന്നൊരു ജാതിയല്ലാതെ മനുഷ്യരിൽ അവാന്തരജാതികൾ ഉണ്ടായിക്കൂടാ എന്നായിരുന്നു സ്വാമിയുടെ സിദ്ധാന്തം. ഈ ആദശങ്ങൾ പ്രചരിപ്പിക്കുന്നതിനു് ഒരു സന്ന്യാസിസംഘത്തെ ഏപ്പെടുത്തിയിട്ടുണ്ടു്.

എഴുപതാമത്തെ ജന്മദിനം കൊണ്ടാടിയശേഷം സ്വാമി തെക്കേ ഇൻഡ്യയിൽ പലെടത്തും സിലോണിലും ഒരു ദീർഘസഞ്ചാരം ചെയ്തു. വഴിയിൽ അനേകം സ്ഥലത്തു വച്ചു സ്വാമിയെ ആളുകൾ സൽകരിച്ചു പൂജിക്കയുണ്ടായി. സിലോണിൽ എവിടെയെങ്കിലും ഒരു മലയിലിരുന്നു സമാധി അടയണമെന്നായിരുന്നു സ്വാമിയുടെ ആഗ്രഹം. എന്നാൽ സ്വാമിയുടെ സമാധികൊണ്ടു പുണ്യം സിദ്ധിച്ചതു ശിവഗിരിക്കു തന്നെ ആയിരുന്നു. സഞ്ചാരത്തിനിടയ്ക്കു സ്വാമിക്കു സുഖമില്ലാതെ വന്നു. മദ്രാസിലും മററും ചികിത്സയിലിരുന്ന ശേഷം സ്വാമി ശിവഗിരിയിലെത്തി, അല്പകാലം രോഗവിവശനായിക്കിടന്നു. പല വൈദ്യന്മാരും ശ്രദ്ധാപൂർവ്വം സ്വാമിയെ ശുശ്രൂഷിച്ചു. സമാധിസമയം അടുത്തിരുന്ന വിവരം അദ്ദേഹത്തിനു് അറിയാമായിരുന്നു. എഴുപത്തിരണ്ടു വർഷം ലോകാനുഗ്രഹത്തിനായി കഴിച്ചുശേഷം അദ്ദേഹം 1105-ാമാണ്ടു കന്നിമാസത്തിൽ സമാധിയടഞ്ഞു.

സ്വാമിയുടെ സമാധിവിവരമറിഞ്ഞു് അനവധി ജനങ്ങൾ ശിവഗിരിയിൽക്കൂടി. വേണ്ട പൂജകളോടും, ചടങ്ങുകളോടും ശിവഗിരിയിൽ ഉയൎന്ന ഒരു ഭാഗത്തു് സമാധിയിരുത്തി. നാല്പത്തൊന്നുദിവസംവരെ സമാധിസ്ഥലത്തു പൂജകൾ ചെയ്തുപോന്നു. സമാധിയാകുന്നതിനു മുമ്പുതന്നെ അനന്തരപരിപാടിയെ വിശദമാക്കി മരണപത്രം എഴുതിവച്ചിരുന്നു. ആ ശാസനപ്രകാരം അനന്തരഗാമിയായി നിശ്ചയിച്ചിരുന്ന ബോധാനന്ദസ്വാമിയും ഗുരുസ്വാമിയുടെ സമാധി അറിഞ്ഞു് അടുത്ത ദിവസം സമാധിയടഞ്ഞു. പിന്നീടു ഗോവിന്ദാനന്ദനെ ആ സ്ഥാനത്തിൽ നിയമിച്ചു.

ഗുരുസ്വാമി ഒരു പ്രത്യേക സമുദായത്തിൻെറ വകയെന്നു വിചാരിക്കുന്നതു് അബദ്ധമാണു്. ജന്മംകൊണ്ടു് ഈഴവസമുദായത്തോടു് അദ്ദേഹത്തിനു ബന്ധമുള്ളതു

കൊണ്ടു് ഈഴവൎക്കു് അവരുടെ സ്വന്തം എന്നു് ന്യായമായി അഭിമാനിക്കാം. എന്നാൽ, അദ്ദേഹം മഹാനായ ഒരു കേരളീയനായിരുന്നെന്നേ പരമാൎത്ഥത്തിൽ വിചാരിക്കേണ്ടതുള്ളൂ. ക്ഷീണന്മാരെ പുലൎത്തുന്നതും, ധൎമ്മത്തെ ഉയൎത്തുന്നതുമായിരുന്നു അദ്ദേഹത്തിന്റെ ജീവിതവ്രതം. ഈഴവൎക്കും, മററു് അധഃസ്ഥസമുദായങ്ങൾക്കും സാഹായ്യം അധികം ആവശ്യമായിരുന്നതുകൊണ്ടു സ്വാമിയുടെ ശ്രദ്ധ ആ വഴിക്കു മുഖ്യമായി തിരിഞ്ഞു.

സ്വാമി നല്ല ഒരു പണ്ഡിതനും ചിന്തകനും ആയിരുന്നതുപോലെ ഒരു കവിയും ഫലിതരസികനും യുക്തിവാദപടുവും ആയിരുന്നു. പല അത്ഭുതകൎമ്മങ്ങളും സ്വാമി ചെയ്തിട്ടുണ്ടു്. അനേകം രോഗികളുടെ രോഗം ഭേദമാക്കിയിട്ടുണ്ടു്. ഭക്തന്മാരുടെ ആഗ്രഹം സ്വയം മനസ്സിലാക്കി അവരുടെ ക്ഷണം കൂടാതെ ആതിഥ്യം സ്വീകരിക്കാൻ ചെന്നു് അവരെ അത്ഭുതപ്പെടുത്തിയിട്ടുണ്ടു്. സ്വാമിയുടെ ഫലിതം വളരെ ആസ്വാദ്യമായിരുന്നു. ഒരിക്കൽ ഒരാൾ, പശുക്കളുടെയും മററും പാലു കുടിക്കാമെന്നിരിക്കെ അവയുടെ മാംസം എന്തുകൊണ്ടാണു തിന്നുകൂടാത്തതെന്നു സ്വാമിയോടു ചോദിച്ചു അതിനു സമാധാനമായി 'അമ്മ ജീവിച്ചിരിപ്പുണ്ടോ' എന്നു സ്വാമി ചോദിച്ചു. 'മരിച്ചുപോയി' എന്നു് അയാൾ ഉത്തരം പറഞ്ഞപ്പോൾ, 'കുഴിച്ചിട്ടോ, തിന്നോ' എന്നു സ്വാമി വീണ്ടും ചോദിച്ചു. പാലു കുടിക്കാൻ തയ്യാറായവരെ ഒക്കെ ഭക്ഷിക്കണമെങ്കിൽ ബാല്യത്തിൽ പാലു തന്ന അമ്മയെയും തിന്നണമല്ലോ!

'വേദാന്തകാന്താരവിഹാരധീര'നെന്നു പ്രകീൎത്തിതനായ സ്വാമിയുടെ യശസ്സ് അനശ്വരമായി പരിലസിക്കും.

---

# V. വിഖ്യാതനായ ഒരു ചിത്രകാരൻ.

## രവിവർമ്മ കോയിത്തമ്പുരാൻ.

കേരളത്തിൽ ജനിച്ചിട്ടുള്ളവരിൽ രണ്ടുപേർ മാത്രമേ വിശ്വവിഖ്യാതി സമ്പാദിച്ചിട്ടുള്ളു. അദ്വൈതമതസ്ഥാപകനായ ശ്രീശങ്കരാചാര്യസ്വാമികളും, ചിത്രമെഴുത്തു കോയിത്തമ്പുരാനുമാണ് അവർ. ഈ രണ്ടു മഹാന്മാരും ലോകത്തിലുണ്ടായിട്ടുള്ള മഹാ പുരുഷന്മാരുടെ ഗണനയിലും ഉൾപ്പെടുമെന്നു പക്ഷപാതം കൂടാതെതന്നെ കല്പിക്കാം. ശങ്കരാചാര്യസ്വാമികളെപ്പോലെ ബുദ്ധിപാരമ്യമുള്ളവരായി ലോകത്തിൽ വേറേ ആരെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു സംശയിക്കണം. രവിവർമ്മയെക്കാൾ ചിത്രകലാകൗശല്യം സിദ്ധിച്ചവർ ഉണ്ടായിട്ടില്ല.

സാഹിത്യാദി സുകുമാരകലകളോട് അസാധാരണമായ പ്രതിപത്തിയുള്ള കിളിമാനൂർ കൊട്ടാരത്തിലായിരുന്നു തമ്പുരാൻെറ ജനനം. വിശിഷ്ടമായ പാരമ്പര്യമുള്ള ഈ കുടുംബത്തിലെ അംഗമായി ജനിച്ച തമ്പുരാനു ചിത്രമെഴുത്തിൽ ബാല്യംതൊട്ടേ അഭിരുചിയും വാസനയും ഉണ്ടായതിൽ അത്ഭുതപ്പെടാനില്ല. ഇന്നും ആ കുടുംബത്തിൽ ആ പാരമ്പര്യവും, വിദ്വജ്ജനപക്ഷപാതവും പുലർത്തിപ്പോരുന്നു എന്നുള്ളതു് അഭിമാനകരമായ സംഗതിയാണ്.

കൊ. വ. 1023 (ക്രി. വ. 1848)-ാമാണ്ടായിരുന്നു തമ്പുരാൻ ജനിച്ചതു്. മാതുലനായ രാജരാജവർമ്മ ആയിരുന്നു ബാല്യത്തിൽ അവിടത്തെ ഗുരു. രാജരാജവർമ്മ നല്ല പണ്ഡിതനും, പ്രസിദ്ധനായ ഒരു ചിത്രകാരനും ആയിരുന്നു. രവിവർമ്മ മററു കൊച്ചുതമ്പുരാന്മാരുമൊത്തു് കുലഗുരുവിൽനിന്നു സംസ്കൃതവും മററു വിഷയങ്ങളും അഭ്യസിച്ചു.

തിന പുറമേ, അമ്മാവൻെറ പ്രത്യേകം മേൽനോട്ട ത്തിൽ ചിത്രകലയും പരിശീലിച്ചു. സംസ്കൃതകാവ്യങ്ങളും നാടകങ്ങളും ഹൃദിസ്ഥമാക്കാനും, കരിക്കട്ടകൊണ്ടു കാണു ന്നിടത്തെല്ലാം ചിത്രം വരയ്ക്കാനും ബാലനായ രവിവർമ്മ യ്ക്കു് ഒരുപോലെ താൽപര്യമായിരുന്നു. ബാല്യത്തിൽ വശമാക്കിയ സംസ്കൃതസാഹിത്യം അനന്തരകാലത്തിൽ പുരാണകഥാപ്രധാനമായ ചിത്രരചനയിൽ അദ്ദേഹ ത്തെ പ്രവർത്തിപ്പിച്ചു. അങ്ങനെ പുരാണകഥാസംബന്ധ മായി അനേകം അത്യത്ഭുതകരങ്ങളായ ചിത്രങ്ങൾ അദ്ദേ ഹം നിർമ്മിക്കയും ചെയ്തു. ഹിന്ദുമതകഥകൾ അദ്ദേഹത്തി ൻെറ സങ്കല്പത്തെ വികസിപ്പിച്ചു്, കലയെ പരിപോഷി പ്പിച്ചു പരിശോഭാവഹമാക്കിത്തീർത്തു.

ആയിടയ്ക്കു് തിയോഡർ ജെൻസൻ എന്ന ആംഗല ചിത്രകാരൻ തിരുവിതാംകൂർ സന്ദർശിക്കയുണ്ടായി. ജെൻസനോടു പരിചയപ്പെടാൻ രവിവർമ്മയ്ക്കു് സൗകര്യം ലഭിച്ചു. തമ്പുരാനു ചിത്രകലയിലുണ്ടായിരുന്ന അസാമാ ന്യമായ വാസനയും പാടവവും ജെൻസനെ വിസ്മയിപ്പി ച്ചു. എണ്ണച്ഛായത്തിൽ പടം എഴുതാൻ ജെൻസൻ രവി വർമ്മയെ പ്രേരിപ്പിച്ചു. ആ ആംഗലചിത്രകാരനായിരുന്നു എണ്ണച്ഛായ ചിത്രങ്ങൾ വരയ്ക്കുന്നതിൽ തമ്പുരാനു ഗുരു വായിത്തീർന്നതു്. ജെൻസൻെറ ഉപദേശങ്ങൾ പൂർണ്ണസാ ഫല്യം പ്രാപിച്ചെന്നു് തമ്പുരാൻ അനന്തരകാലത്തു നിർമ്മിച്ചിട്ടുള്ള ചിത്രങ്ങൾ വ്യക്തപ്പെടുത്തുന്നു.

ജെൻസൻെറ നിർദ്ദേശപ്രകാരം തമ്പുരാൻ ആദ്യ മായി രാജകുടുംബാംഗങ്ങളുടെ ചിത്രങ്ങൾ എഴുതി. ജെൻസൻെറ ചിത്രങ്ങളായിരുന്നു പ്രതികൃതിനിർമ്മിതി യിൽ അദ്ദേഹത്തിനു മാതൃകകളായിരുന്നതു്. ആദ്യംതൊ ട്ടേ അദ്ദേഹത്തിൻെറ ചിത്രങ്ങളെപ്പററി എല്ലാവരും പ്ര ശംസിച്ചു പറഞ്ഞു. മററുള്ളവരുടെ പ്രശംസയും, പ്രോ

സാഹസവും പുതിയ പുതിയ ചിത്രങ്ങൾ നിർമ്മിക്കാൻ തമ്പുരാനെ പ്രേരിപ്പിക്കയും ചെയ്തു. പല സങ്കല്പചിത്രങ്ങളും അവിടന്നു രചിച്ചു. പ്രഭുകുലജാതയായ ഒരു നായർസ്ത്രീയുടെ ചിത്രം ആയിടയ്ക്കു് എഴുതി. ആ ചിത്രം 1873-ൽ ലളിതകലാപ്രദർശനത്തിൽ സമ്മാനാർഹമായി ഭവിച്ചു. തമ്പുരാനു ഗവർണ്ണരുടെ മെഡൽ കിട്ടുകയും ചെയ്തു. ജീവിതത്തെ ഇത്ര സൂക്ഷ്മമായി അനുസരിക്കുന്നതും, എന്നാൽ പ്രതിഭാശക്തിയുടെ പൂർണ്ണപ്രസരം വിളങ്ങിക്കാണുന്നതുമായ ഒരു ചിത്രം അതിനുമുമ്പു് ഉണ്ടായിട്ടില്ലെന്നു സമ്മതമായി. ആ ചിത്രത്തിൽ തെളിഞ്ഞുകണ്ട സൗന്ദര്യം അത്രമേൽ ആകർഷകമായിരുന്നു. ആ ചിത്രവും, പ്രദർശനത്തിൽനിന്നു ലഭിച്ച ബഹുമതിമുദ്രയും രവിവർമ്മയെ പ്രസിദ്ധനാക്കി. അന്നു തൊട്ടു് അദ്ദേഹത്തിനു പ്രതിഷ്ഠ ലഭിച്ചു എന്നു പറയാം.

തമ്പുരാൻെറ ഈ വിജയത്തിനു് ഒരു ദോഷഫലവും ഉണ്ടായി; അതു് ഒരു പുതിയ ശത്രുവിനെ ഉണ്ടാക്കിവച്ചു. രാമസ്വാമിനായിഡു എന്നൊരു ചിത്രകാരൻ അന്നു തിരുവനന്തപുരത്തു കൊട്ടാരത്തിൽ ആശ്രിതനായി താമസിച്ചിരുന്നു. തമ്പുരാൻെറ ഉത്ഥാനത്തിൽ നായിഡുവിനു വല്ലാത്ത അസൂയ ഉണ്ടായി. നായിഡുവിനോടു പലപ്പോഴും ഉപദേശങ്ങൾക്കായി തമ്പുരാൻ അഭ്യർത്ഥിച്ചുവെങ്കിലും, സ്വർത്ഥാലുവായ നായിഡു ആ അപേക്ഷകളെ വിഗണിച്ചുതേയുള്ളു. എന്നാൽ നായിഡുവിൻെറ പെരുമാററം തമ്പുരാൻെറ ശക്തിയെ ഉത്തേജിപ്പിക്കയാണു ചെയ്തതു്. അവിടന്നു പൂർവാധികമായ ശ്രദ്ധയോടും, നിഷ്കർഷയോടും ചിത്രരചനയിൽ പ്രവർത്തിച്ചു. വേഗത്തിൽ നായിഡുവിനെ അതിശയിക്കുന്നതിനു് അദ്ദേഹത്തിനു പ്രയാസമുണ്ടായില്ല. എന്നാൽ, അതുകൊണ്ടു് തമ്പുരാനു് അശേഷം അഹങ്കാരമോ അസൂയയോ ഉണ്ടായതുമില്ല. തനിക്കു വശ

മായിരുന്ന കലയോടു് അമിതമായ പ്രേമമല്ലാതെ മററു വി
ഷയങ്ങളിൽ അധികം ശ്രദ്ധയോ, ദുർവ്വിചാരങ്ങൾകൊണ്ടു
മനസ്സു പുണ്ണാക്കുന്ന ശീലമോ അദ്ദേഹത്തെ ബാധിച്ചില്ല.

1873-ൽ തമ്പുരാൻെറ വിവാഹം നടന്നു. അവിടുന്നു
പാണിഗ്രഹണം ചെയ്തതു്, സാഹിത്യചക്രവർത്തിപദ
ത്തിൽ യശശ്ശരീരനായിത്തീർന്നിട്ടുള്ള കേരളവർമ്മ വലിയ
കോയിത്തമ്പുരാൻ തിരുമനസ്സിലെ പത്നിയുടെ സഹോ
ദരിയായ ഇളയ തമ്പുരാട്ടിയെ ആയിരുന്നു. ഈ ബന്ധം
വളരെ ശോഭനമായി ഭവിച്ചു. അന്നുതൊട്ടു വിശാഖംതിരു
നാൾ തിരുമനസ്സിലെ പ്രത്യേകമായ പ്രീതിക്കു രവിവർമ്മ
പാത്രീഭവിച്ചു. കൊട്ടാരത്തിൽത്തന്നെ വേണ്ട ഉപകരണ
ങ്ങളോടുകൂടിയ ഒരു ചിത്രശാല നിർമ്മിച്ചു് അവിടെ
ഇരുന്നു ചിത്രരചന ചെയ്യാൻ സൗകര്യമുണ്ടാക്കിക്കൊടുത്തു.
തമ്പുരാനു പിന്നീടു് ഉണ്ടായിട്ടുള്ള ഉൽകർഷത്തിൽ
വിശാഖംതിരുനാൾ തിരുമനസ്സിലെ പ്രോത്സാഹനം ഒരു
പ്രധാന കാരണമായിരുന്നു. തിരുമനസ്സിലെ നിർദ്ദേശ
പ്രകാരം രവിവർമ്മ അന്നു മദ്രാസുഗവർണ്ണരായിരുന്ന ഹോ
ബർട്ടുപ്രഭു അവർകളെ സന്ദർശിച്ചു. തമ്പുരാൻ കാണിച്ച
ചിത്രം കണ്ടു് അത്ഭുതപ്പെട്ടു് പ്രഭു ഒരു സ്വർണ്ണമെഡൽ
സമ്മാനിച്ചു. ആ ചിത്രം പിന്നീടു വിയന്നായിൽവച്ചു
നടന്ന പ്രദർശനത്തിനു് അയച്ചു. അവിടെനിന്നു സ്വർണ്ണ
മെഡലും, ബഹുമതിപത്രവും കിട്ടുകയുണ്ടായി. 1874-ാ
മാണ്ടു മദ്രാസിൽവച്ചു നടന്ന പ്രദർശനത്തിൽ തമ്പുരാൻ
ഒരു ചിത്രം അയച്ചിരുന്നു. അവിടെ നിന്നു സ്വർണ്ണ
മെഡൽ സമ്മാനം ലഭിച്ചു. ഇതും, മററു ചില ചിത്ര
ങ്ങളും കൂടെ 1875-ാമാണ്ടു് വെയിൽസു രാജകുമാരനായ
എഡ്വേർഡു തിരുമേനി ഇന്ത്യ സന്ദർശിച്ചപ്പോൾ അവി
ടത്തേക്കു സമ്മാനമായി കാഴ്ചവയ്ക്കുകയുണ്ടായി. ആ ചിത്ര
ങ്ങൾ കണ്ടിട്ടു് അദ്ദേഹം തമ്പുരാനെ വളരെ ശ്ലാഘിച്ചു.

പുരാണകഥകളെ ആസ്പദമാക്കി ചിത്രനിർമ്മിതി ചെയ്യാനായിരുന്നു തമ്പുരാൻെറ പിന്നത്തെ ശ്രമം. ആ രീതിയിൽ അവിടന്ന് ആദ്യം രചിച്ച ചിത്രം ശകുന്തള കാമലേഖനം എഴുതുന്നതായിരുന്നു. അതിൽ അദ്ദേഹത്തിന് അത്ഭുതകരമായ വിജയം സിദ്ധിച്ചു. ആ ചിത്രം ലോകോത്തമോദകമായിത്തീൎന്നു എന്നു പറയാം. 1878-ൽ ശാകുന്തളം ചിത്രത്തിനു ഗവൎണ്ണർ ജനറലിൻെറ സ്വൎണ്ണമെഡൽ സമ്മാനമായി ലഭിച്ചു. എന്നുതന്നെയല്ല, ആ ചിത്രം ഡ്യൂക്ക് ആഫ് ബക്കിങ്ങ്ഹാം വാങ്ങിച്ചു സ്വഗൃഹത്തിന് അലങ്കാരമായി വച്ചു. അടുത്ത വൎഷം ഡ്യൂക്കിൻെറ പ്രതിരൂപം തന്നെ ഇൻഡ്യാഗവൎമ്മെൻറിൻെറ ആവശ്യപ്രകാരം എഴുതി. യൂറോപ്യൻ ചിത്രകാരന്മാരിൽ പലരും ശ്രമിച്ചിട്ടും ഇത്ര ഭംഗിയായി തൻെറ ചിത്രം എഴുതാൻ സാധിച്ചില്ലെന്നു ഡ്യൂക്ക് പ്രശംസിച്ചു പറയത്തക്കവണ്ണം അത്ര സൂക്ഷ്മവും മോഹനവും ആയിരുന്നു.

അടുത്തതായി പുരാണം ആസ്പദമാക്കി തമ്പുരാൻ എഴുതിയ ചിത്രം 'സീതാനിൎവാസം' ആയിരുന്നു. മഹാരാജാ തിരുമനസ്സിലെ കല്പനപ്രകാരമായിരുന്നു ആ ചിത്രം എഴുതിയത്. ചിത്രത്തിൻെറ തന്മയത്വവും, രസികതയും കലാരസികനായ തിരുമനസ്സിലെ അത്യന്തം ആകൎഷിച്ചു. ആ ചിത്രം സർ ടി. മാധവറാവു വിലയ്ക്കു വാങ്ങി. പൂനായിൽവച്ചു നടന്ന കലാപ്രദൎശനത്തിൽ ആ ചിത്രത്തിനു ബറോഡാ മഹാരാജാവായ ഗേയ്ക്കുവാഡു കൊടുത്ത സ്വൎണ്ണമെഡൽ ലഭിച്ചു. അതിൻെറ അന്യാദൃശമായ ഭംഗിയിൽ മതിമറന്നു ബോംബെ ഗവൎണ്ണർ അതു വിലയ്ക്കുവാങ്ങിക്കാൻ ആഗ്രഹിച്ചു. അതു സാധിക്കയില്ലെന്നു കണ്ടപ്പോൾ ആ ചിത്രത്തിൻെറ വേറൊരു പ്രതി രവിവൎമ്മയെക്കൊണ്ടു തന്നെ എഴുതിച്ചു കൊടുക്കണമെന്ന് അദ്ദേഹം മാധവറാവുവിനോടു അപേക്ഷിച്ചു. റാവു ആ ചിത്ര

ത്തിന്റെ വേറൊരു പ്രതി തമ്പുരാനെക്കൊണ്ട് എഴുതിച്ചു ധാരയ്ക്കു സമ്മാനിച്ചു.

തമ്പുരാന്റെ വിഖ്യാതി ഇതിനിടയ്ക്ക് ലോകം മുഴുവൻ പരന്നു. ഇൻഡ്യയിലെ രാജാക്കന്മാരെല്ലാം അദ്ദേഹത്തെ ക്ഷണിച്ചു പല വിധത്തിൽ ബഹുമാനിച്ചു. 1885-ൽ മൈസൂർ മഹാരാജാവ് തമ്പുരാനെ അങ്ങോട്ടു ക്ഷണിച്ചു. മൈസൂർ മഹാരാജാവിന്റെയും, രാജകുടുംബാംഗങ്ങളുടെയും ചിത്രങ്ങൾ അവിടത്തെ ആവശ്യപ്രകാരം എഴുതുകയുണ്ടായി. അതിനുശേഷം ഗേയ്ക്കുവാഡ് മഹാരാജാവിന്റെ ക്ഷണമനുസരിച്ചു തമ്പുരാൻ ബറോഡയിലേക്കു പോയി. ഗേയ്ക്കുവാഡിന്റെ ആവശ്യപ്രകാരം അവിടെവച്ച് പല ചിത്രങ്ങൾ എഴുതിക്കൊടുത്തു. ആ വഴിക്ക് അദ്ദേഹത്തിന്റെ കീർത്തി ഉത്തരഇന്ത്യയിൽ പൂർവ്വാധികം വ്യാപിച്ചു. അദ്ദേഹം ഉത്തരഇന്ത്യയിൽ പലടത്തും സഞ്ചരിച്ചു പലരുടെയും സത്കാരങ്ങളും ബഹുമാനങ്ങളും സ്വീകരിച്ചു.

തമ്പുരാന്റെ പേരു പ്രസിദ്ധമായതോടുകൂടി അവിടുന്നെഴുതിയ ചിത്രങ്ങൾ കിട്ടണമെന്നു പലർക്കും ആഗ്രഹമുണ്ടായി. യൂറോപ്പിലും, അമേരിക്കയിലും അദ്ദേഹം രചിച്ചു ചിത്രങ്ങൾ പ്രദർശിപ്പിച്ചപ്പോൾ അവയിൽ ആ ദേശക്കാർക്കു സീമാതീതമായ കൗതുകം ജനിച്ചു. 1893-ൽ അമേരിക്കയിൽ ചിക്കാഗോയിൽവച്ചു നടത്തിയ ഒരു മഹാപ്രദർശനത്തിനു രവിവർമ്മ കുറേ ചിത്രങ്ങൾ അയച്ചിരുന്നു. അമേരിക്കയിലെ പത്രങ്ങൾ രവിവർമ്മയെ പ്രശംസിച്ചു പല ലേഖനങ്ങളും പരസ്യപ്പെടുത്തി. അവിടെ നിന്നു വലിയ കീർത്തിമുദ്രകൾ സമ്പാദിക്കാനും ഈ ചിത്രങ്ങൾ മുഖാന്തരം അദ്ദേഹത്തിനു സാധിച്ചു.

അദ്ദേഹത്തിനു അനവധി മെഡലുകളും പല സമ്മാനങ്ങളും ലഭിക്കാൻ ഭാഗ്യമുണ്ടായി. ഇൻഡ്യാ വൈസ്രായി കഴ്സൻപ്രഭു, ഉദയപുരത്തെ മഹാറാണാ

തുടങ്ങി അനേകം മഹാന്മാർ തമ്പുരാനെ വളരെ ശ്ലാഘിച്ചിട്ടുണ്ടു്. വെയിൽസു രാജകുമാരൻ തിരുമനസ്സുകൊണ്ടു് ഇന്ത്യ സന്ദർശിച്ചപ്പോൾ മദ്രാസു് ഗവർണരുടെ ക്ഷണം അനുസരിച്ചു രവിവർമ്മ രാജകീയ സംഘവുമൊരുമിച്ചു സഞ്ചരിച്ചു. രാജകുമാരന്റെ വേട്ടയെയും, മററു പല സഞ്ചാരരംഗങ്ങളെയും സംബന്ധിച്ചു് ഒട്ടധികം രസകരങ്ങളായ ചിത്രങ്ങൾ എഴുതി. രാജകുമാരന്റെ കൂടെയുണ്ടായിരുന്ന യൂറോപ്യൻ ചിത്രകാരന്മാരെല്ലാം തമ്പുരാന്റെ ചിത്രരഞ്ജനകൗശലം കണ്ടു് അത്ഭുതപ്പെട്ടു.

ഇങ്ങനെ ലോകം മുഴുവനും തന്റെ കലാകുശലതകൊണ്ടു സ്വാധീനമാക്കാൻ സാധിച്ച തമ്പുരാന്റെ മഹത്വത്തെപ്പററി എത്ര പുകഴ്ത്തിയാലും മതിയല്ല. അദ്ദേഹത്തിന്റെ വിജയത്തിന്റെ രഹസ്യം ഭാരതീയകലയുടെയും പാശ്ചാത്യകലയുടെയും സുന്ദരാംശങ്ങളെ സമ്മേളിപ്പിച്ചു് ഒരു നൂതനസമ്പ്രദായം കണ്ടുപിടിച്ചതായിരുന്നെന്നു വേണം പറയാൻ. പുരാണകഥകളെ ആസ്പദമാക്കി ചിത്രനിർമ്മിതി ചെയ്യുമ്പോൾ ഇന്നത്തെ രുചിക്കു ചേരത്തക്ക പരിഷ്കാരങ്ങൾ ചേർത്തും, എന്നാൽ പൗരാണികപദ്ധതിയെ വിസ്മരിക്കാതെയും അദ്ദേഹം തന്മയത്വവും ആകർഷണീയതയും നേടി. പാശ്ചാത്യവും പൗരസ്ത്യവുമായ സമ്പ്രദായങ്ങളെ സമ്മേളിപ്പിച്ചു ചിത്രരചന ചെയ്തതിൽ ചില നിരൂപകന്മാർ അദ്ദേഹത്തെ എതിർത്തിട്ടുണ്ടു്. എന്നാൽ, സൗന്ദര്യദൃഷ്ടിയുള്ള കലാരസികന്മാരെല്ലാം തമ്പുരാനെ മുക്തകണ്ഠം പുകഴ്ത്തുകയേ ചെയ്തിട്ടുള്ളു. ഹംസദമയന്തി, കാളിയമർദ്ദനം തുടങ്ങിയുള്ള ചിത്രങ്ങൾ ചിത്രകലാപാരമ്യത്തിനു നിദർശനങ്ങളാണെന്നു പരക്കെ സമ്മതി സിദ്ധിച്ചിട്ടുള്ളവയാണ്. പ്രത്യേകമായ ചില സിദ്ധാന്തങ്ങളെ അനുസരിച്ചു കലയെ സങ്കുചിതമാക്കാനല്ല തമ്പുരാൻ ശ്രമിച്ചിരുന്നതു്. ചിത്രം ആകർഷകമായിരിക്കണമെന്നേ അദ്ദേഹത്തിനു താൽപര്യ

മുണ്ടായിരുന്നുള്ളൂ. ആന്തരമായ പരിശുദ്ധിയും ബാഹ്യമായ സൗന്ദര്യവും ഒരുപോലെ ഇണങ്ങിച്ചേർന്നവിധമാണ് ഹംസദമയന്തീചിത്രത്തിൽ ദമയന്തിയുടെ രൂപം. കാളിയമർദ്ദനത്തിലേ കൃഷ്ണന്റെ ചിത്രമാകട്ടെ ഭാവനാലോകത്തിലേ സുവർണ്ണപതാകയാണ്. അത്ര അത്യാകർഷകമായ ഒരു ചിത്രം ചുരുക്കമായേ ഉണ്ടായിട്ടുള്ളൂ എന്നു തന്നെ പറയാം. ആ പടം ഒരിക്കൽ കണ്ടാൽ കൃഷ്ണസാക്ഷാത്കാരം സിദ്ധിച്ച ആനന്ദം ഉണ്ടാകും. ആ പാദമൂഢം എന്തൊരു തന്മയത്വത്തോടെയാണ് കൃഷ്ണനെ ചിത്രപ്പെടുത്തിയിട്ടുള്ളത്. ശ്രീകൃഷ്ണനെ രണ്ടു കേരളീയർ മാത്രമേ പ്രത്യക്ഷമാക്കി കാണിച്ചുതരുന്നുള്ളൂ. 'മണിരഥം തന്നിൽ നിറന്ന പീലികൾ നിരക്കവേ കുത്തി' ചമ്മട്ടിപൂണ്ടിരുന്ന കൃഷ്ണനെ എഴുത്തച്ഛൻ കാണിച്ചുതന്നു. കാളിയശിരസ്സിൽ നൃത്തംചെയ്ത ഉണ്ണികൃഷ്ണനെ തമ്പുരാനും നമുക്കു പ്രത്യക്ഷപ്പെടുത്തി. കലാവിഷയകമായി കേരളത്തിന്റെ മേന്മ ഇത്രയെന്നു നിർണ്ണയിക്കാവതല്ല.

തമ്പുരാന്റെ ജീവിതത്തിന്റെ അന്ത്യകാലത്തു ചിത്രങ്ങൾ അച്ചടിക്കുന്നേടത്തു പരിശോധിക്കുന്നതിനായി ബോംബയിൽ കഴിക്കേണ്ടിവന്നു. ലോകം മുഴുക്കെ അദ്ദേഹത്തിന്റെ ചിത്രങ്ങൾക്കു പ്രചാരവും പ്രശസ്തിയും കിട്ടി. അത്യധ്വാനം ചെയ്തുതുകൊണ്ടു് അദ്ദേഹത്തിനു ക്ഷീണം കൂടിക്കൂടി വന്നു. തന്റെയും, തന്റെ നാട്ടിന്റെയും പേരും പെരുമയും വളർത്തിയ അവിടുന്നു 1906 ഒക്ടോബർ മാസത്തിൽ യശശ്ശരീരനായിത്തീർന്നു. ആധുനിക തിരുവിതാംകൂറിൽ ഉണ്ടായിട്ടുള്ള മഹാന്മാരിൽ പ്രസിദ്ധികൊണ്ടും കലാപ്രാവീണ്യംകൊണ്ടും തമ്പുരാൻ പ്രഥമസ്ഥാനാവകാശിയാണെന്നു നിസ്സംശയം പറയാം. അദ്ദേഹത്തിന്റെ കീർത്തി നമ്മുടെ രാജ്യത്തിന് എന്നെന്നേക്കും അഭിമാനകരമാണ്.

---

# vi. രണ്ടു മഹാപണ്ഡിതന്മാർ.

## 1. കേരള കാളിദാസൻ.

മലയാളഭാഷയുടെ ഇന്നത്തെ ഉന്നതമായ സ്ഥിതിക്കു കാരണഭൂതന്മാരായി സ്മരിക്കേണ്ട മഹാന്മാരിൽ കേരളവർമ്മ വലിയകോയിത്തമ്പുരാൻ പ്രഥമഗണനീയനാണു്. സ്വന്തം കൃതികൾകൊണ്ടും മഹത്തായ പാണ്ഡിത്യം കൊണ്ടും അവിടന്നു മലയാളഭാഷയ്ക്കു ചെയ്തിട്ടുള്ള സേവനം വിലമതിക്കാൻ പാടില്ല. എന്നാൽ, അതിലും പ്രധാനമായി അദ്ദേഹത്തെപ്പററി സ്മരിക്കാനുള്ളതു സാഹിത്യവിഷയകമായി അവിടന്നു ചെയ്തിട്ടുള്ള പ്രേരണയാണു്. മലയാളഗദ്യത്തിനു കാലോചിതമായി അവിടന്നു ചെയ്തുകൊടുത്ത സഹായവും സവിശേഷം സ്മരിക്കേണ്ടതാണു്. സാഹിത്യത്തിനു് അവിടന്നു ചെയ്തിട്ടുള്ള സേവനങ്ങൾകൊണ്ടു് തമ്പുരാനു് 'കേരളകാളിദാസൻ' എന്ന വിഖ്യാതി സിദ്ധിച്ചു. ഗദ്യരചനയിൽ അവിടത്തെ മാർഗ്ഗദർശിയായും ഗണിച്ചു വരുന്നു. കേരളീയർ അദ്ദേഹത്തിന്റെ നാമത്തെ കൃതജ്ഞതാപുരസ്സരം സ്മരിക്കുന്നു.

അവിടന്നു 1020-ാമാണ്ടു കുംഭമാസം 10-ാനു- ചങ്ങനാശ്ശേരി ലക്ഷ്മീപുരത്തു കൊട്ടാരത്തിൽ ജനിച്ചു. ലക്ഷ്മീപുരത്തു കൊട്ടാരം പരപ്പനാട്ടു രാജാക്കന്മാരുടെ പരമ്പരയാണു്. 965-ാമാണ്ടിടയ്ക്കു ടിപ്പുവിന്റെ ആക്രമത്തെ ഭയന്നു ഈ ശാഖ ചങ്ങനാശ്ശേരിയിൽ വന്നു താമസമുറപ്പിച്ചതാണു്. അവിടെ ആദ്യമായി താമസമാക്കിയ തമ്പുരാട്ടിമാരിൽ ഇളയ തമ്പുരാട്ടിയുടെ പുത്രനായിരുന്നു ലക്ഷ്മീറാണി തിരുമനസ്സിലെ പള്ളിക്കെട്ടു കഴിച്ചതു്. ഈ റാണിയുടെ സ്മാരകമായിട്ടാണു ചങ്ങനാശ്ശേരി കൊട്ടാരത്തിനു ലക്ഷ്മീപുരം കൊട്ടാരമെന്നു നാമധേയം സിദ്ധിച്ചതു്.

വിദുഷിയായ അംബാദേവിത്തമ്പുരാട്ടിയായിരുന്നു കേരളവൎമ്മയുടെ മാതാവു്. മഹതിയായ മാതാവിൽ നിന്നു പുത്രനു പല ഗുണങ്ങളും സിദ്ധിച്ചു. അനന്തരകാലത്തു വലിയകോയിത്തമ്പുരാൻ തന്നെ മാതാവിൻെറ ഗുണങ്ങളെ കീൎത്തിച്ചു് എഴുതിയിട്ടുണ്ടു്. കേരളവൎമ്മയുടെ പിതാവു മഹാപണ്ഡിതനായ തളിപ്പറമ്പത്തു മല്ലപ്പള്ളി നമ്പൂരിയായിരുന്നു. തമ്പുരാൻെറ ജ്യേഷ്ഠസഹോദരനായിരുന്ന രാജരാജവൎമ്മയും വൈദ്യവിദ്യാപാരംഗതനായി പ്രസിദ്ധനായിരുന്നു എന്നുള്ള വിവരവും ഇവിടെ സ്മരിക്കേണ്ടതാണു്.

പുരാണകഥകളും മററു വീരചരിതങ്ങളും പറഞ്ഞുകൊടുത്താണു് വിദുഷിയായ മാതാവു് കേരളവൎമ്മയ്ക്കു വിദ്യാഭ്യാസത്തിൻെറ പ്രഥമപാഠങ്ങൾ ഉപദേശിച്ചുകൊടുത്തതു്. കഥകൾ കേൾക്കുന്നതിലും അതിൻെറ രസം ആസ്വദിക്കുന്നതിലും ബാലനായ കേരളവൎമ്മ പ്രകടിപ്പിച്ച ഉത്സാഹം അദ്ദേഹത്തിൻെറ വൈദുഷ്യത്തിനും സംസ്കാരത്തിനും അടിസ്ഥാനം ഉറപ്പിച്ചു.

ചടങ്ങനുസരിച്ചു് അഞ്ചാമത്തെ വയസ്സിൽ അവിടത്തെക്ക വിദ്യാഭ്യാസം തുടങ്ങി. തിരുവാൎപ്പു രാമവാൎയ്യരായിരുന്നു ആദ്യത്തെ ഗുരു. നാലു വൎഷംകൊണ്ടു സംസ്കൃതത്തിലെ പ്രസിദ്ധകാവ്യങ്ങളിൽ പലതും പഠിച്ചു. അദ്ധ്യയനവിഷയത്തിൽ തമ്പുരാൻ അസാമാന്യമായ ശ്രദ്ധ പ്രദൎശിപ്പിച്ചു. അവിടത്തെ അമ്മാവൻ രാജരാജവൎമ്മ കോയിത്തമ്പുരാനും ഭാഗിനേയൻെറ പഠനകാൎയ്യങ്ങളിൽ പ്രത്യേകം ശ്രദ്ധിച്ചുപോന്നു. എന്നാൽ ഈ മാതുലൻ അധികകാലം ചെല്ലുന്നതിനു മുൻപു 1034-ാമാണ്ടു തീപ്പെട്ടുപോയി. അങ്ങനെ പ്രയോജനപൂൎണ്ണമായിരുന്ന അദ്ദേഹത്തിൻെറ മേൽനോട്ടം കേരളവൎമ്മയ്ക്കു നഷ്ടപ്പെട്ടു. എന്നാൽ കുമാരഘട്ടം കഴിയുന്നതിനു മുൻപു

തന്നെ കേരളവർമ്മ ഒരു പ്രൗഢപണ്ഡിതനാണെന്ന കീർത്തിപ്രവരിച്ചുകഴിഞ്ഞിരുന്നു. സംസ്കൃതത്തിനു പുറമേ അല്പം ഇംഗ്ലീഷു സ്വാധീനമാക്കുന്നതിനും ഇരു പതിന്നാലു വയസ്സിനകം അദ്ദേഹത്തിനു സാധിച്ചു.

അക്കാലത്താണ് ആററങ്ങൽ മൂത്തതമ്പുരാൻ ലക്ഷ്മീറാണി തിരുമനസ്സിലെ പള്ളിക്കെട്ടിന് ആലോചന തുടങ്ങിയതു്. വരനായി തിരഞ്ഞെടുത്തതു സകല യോഗ്യതകളും തികഞ്ഞ കേരളവർമ്മയെ ആയിരുന്നു. 1034-ാമാണ്ടു് മേടമാസം 18-ാനു- പള്ളിക്കെട്ടുനടന്നു. ഇരു പള്ളിക്കെട്ടുകൊണ്ടാണു് അവിടന്നു വലിയകോയിത്തമ്പുരാൻ ആയിത്തീർന്നതു്.

വിവാഹത്തിനുശേഷവും വലിയ കോയിത്തമ്പുരാൻ വിദ്യാഭ്യാസകാര്യങ്ങളിൽ ഉത്സാഹത്തോടെ പ്രവർത്തിച്ചുകൊണ്ടിരുന്നു. സുബ്ബാദീക്ഷിതർ, ശീനുഅയ്യങ്കാർ ഇവരുടെ അടുക്കൽ നിന്നു് അവിടന്നു വ്യാകരണം തുടർന്നു പഠിച്ചു. തർക്കശാസ്ത്രവും വേദാന്തശാസ്ത്രവും പണ്ഡിതർ രാമശാസ്ത്രി, ഇലത്തൂർ രാമശാസ്ത്രി എന്നിവരുടെ പക്കൽ നിന്നും അഭ്യസിച്ചു. ഡോക്ടർ വയറിംഗ് എന്ന ഇംഗ്ലീഷ്കാരനോടു വലിയകോയിത്തമ്പുരാൻ കുറച്ചുകാലത്തേക്കു് ഇംഗ്ലീഷും പഠിച്ചുകൊണ്ടിരുന്നു. എന്നാൽ കോയിത്തമ്പുരാൻ ആംഗലപാണ്ഡിത്യം ഉറപ്പിച്ചതു് സ്വന്തം പരിശ്രമംകൊണ്ടു് ആയിരുന്നു. തമിഴ്, തെലുങ്ക് മഹാരാഷ്ട്രം, ഹിന്ദുസ്ഥാനി മുതലായ ഭാഷകളിലും അവിടന്നു പരിചയം നേടിയിരുന്നു. സംസ്കൃതവും ഇംഗ്ലീഷും തന്റെ ഭാര്യയായ റാണിയെ പഠിപ്പിച്ചിട്ടു് അവരിൽ നിന്നും തമ്പുരാൻ വീണവായന അഭ്യസിച്ചു. ആ കലയിലും അവിടുത്തേക്കു നല്ല പ്രാവീണ്യം സിദ്ധിച്ചു. കായികാഭ്യാസങ്ങളിലും കുതിരസവാരിയിലും നായാട്ടിലും ഇതുപോലെ തന്നെ അദ്ദേഹത്തിനു അതിയായ ഉത്സാഹ

മുണ്ടായിരുന്നു. മൃഗയാസ്മരണകളെപ്പററി അദ്ദേഹം രചിച്ചിട്ടുള്ള പ്രബന്ധം പ്രസിദ്ധമാണല്ലോ. അദ്ദേഹത്തിന്റെ പ്രസിദ്ധകൃതിയായ മയൂരസന്ദേശത്തിലും "ലീലാരണ്യേ വിഹഗമൃഗയാലോലനായി" എന്നു തുടങ്ങുന്ന ശ്ലോകത്തിൽ സ്വന്തം മൃഗയാലോലുപതയെപ്പററി സ്മരിച്ചിട്ടുണ്ട്.

സുഖകരമായ ദാമ്പത്യജീവിതത്തിൽ പ്രവേശിച്ചു അവിടത്തേക്കു വളരെത്താമസിയാതെ മനസ്സിനു പീഡാഹേതുകങ്ങളായ ചില സംഗതികൾ സംഭവിച്ചു. ചങ്ങനാശ്ശേരിയിൽ അദ്ദേഹത്തിന്റെ കൊട്ടാരം അന്തഃച്ഛിദ്രം കൊണ്ടു വലഞ്ഞു. അവിടത്തെ അമ്മയുടെ ശാഖയിൽ പ്രായപൂർത്തിയായ പുരുഷന്മാർ ഉണ്ടായിരുന്നില്ല. അവിടത്തെ പിതാവായ മല്ലപ്പള്ളി നമ്പൂതിരി ആയിടയ്ക്കു സന്ന്യാസം സ്വീകരിച്ചു കാശിക്കു പോയി. അതിനുശേഷം ചങ്ങനാശ്ശേരിയിൽ താമസിക്കുന്നതു സുഖമല്ലെന്നു കണ്ടു കേരളവർമ്മയുടെ മാതാവായ തമ്പുരാട്ടി 1040-മാണ്ടോടു കൂടി ലക്ഷ്മീപുരത്തുനിന്നു കാർത്തികപ്പള്ളിയിലേക്കു താമസം മാററി. അന്നു നാടുവാണിരുന്ന ആയില്യംതിരുനാൾ തിരുമനസ്സിലെ പ്രസാദംകൊണ്ടു അവരുടെ താമസത്തിനായി അനന്തപുരം കൊട്ടാരം പണിയിച്ചു കൊടുത്തു. തന്റെ മാതാവിനു മനസ്സമാധാനം ഉണ്ടായതോടുകൂടി കേരളവർമ്മ സമാശ്വസിച്ചു.

ഇങ്ങനെ ഉണ്ടായ മനസ്സമാധാനം വളരെക്കാലം നീണ്ടുനിന്നില്ല. കോയിത്തമ്പുരാനെ പല പ്രകാരത്തിൽ ബഹുമാനിച്ചും അഭിനന്ദിച്ചും പക്ഷപാതം കാണിച്ചു കൊണ്ടുവന്ന ആയില്യം തിരുനാൾ തിരുമനസ്സിലേക്കു തമ്പുരാന്റെ പേരിൽ അതൃപ്തിയായി. 1048-ാമാണ്ടു മഹാരാജാവു കാശിക്കു് എഴുന്നള്ളിയപ്പോൾ എഴുന്നള്ളത്തോടൊത്തു വലിയ കോയിത്തമ്പുരാനും ഉണ്ടായിരുന്നു. കാശിയിൽനിന്നു തിരിച്ചു വന്നശേഷം തിരുമനസ്സിലേക്കു്

കോയിത്തമ്പുരാനോട മുൻപ് ഉണ്ടായിരുന്ന തിരുവുള്ളം കുറഞ്ഞുവന്നു. മഹാരാജാവും കോയിത്തമ്പുരാനും ആയിട്ട് ഉണ്ടായ ഈ അകല്ച കണ്ണേജപന്മാരുടെ കുതന്ത്രങ്ങൾ കൊണ്ടു ക്രമേണ വർദ്ധിച്ചു. മഹാരാജാവിനെ ആക്ഷേപിച്ചു വലിയകോയിത്തമ്പുരാൻ ശേഷയ്യാശാസ്ത്രിക്ക് ഒരു എഴുത്ത് അയച്ചുവെന്നുള്ള ആരോപണവും ഉണ്ടായി. ഈ കാരണം കൊണ്ടു കേരളവർമ്മയെ തിരുവനന്തപുരത്തുനിന്നു മാററിത്താമസിപ്പിക്കണമെന്നു മഹാരാജാവു നിശ്ചയിച്ചു.

കോയിത്തമ്പുരാനോട് അതിരററ പക്ഷപാതമുണ്ടായിരുന്ന വിശാഖംതിരുനാൾ ഇളയതമ്പുരാൻ കേരളവർമ്മയ്ക്കു മാപ്പു കൊടുക്കണമെന്ന് അപേക്ഷിച്ചുകൊണ്ടും പ്രയോജനമുണ്ടായില്ല. ഇളയ രാജാവായ വിശാഖം തിരുനാളും കേരളവർമ്മയും മഹാരാജാവിൻെറ അഭിപ്രായങ്ങൾക്ക വിരുദ്ധമായി, ഉദ്യോഗമൊഴിഞ്ഞുപോയ മാധവരായരെ സ്തുതിച്ചിരുന്നുവെന്ന സംഗതിയും തിരുവുള്ളത്തിൽ അപ്രീതി വർദ്ധിപ്പിച്ചു. ഇതിൻെറയെല്ലാം ഫലമായി 1050 കക്കടകം 2൧-ാംനു- കോയിത്തമ്പുരാനെ തടവിലാക്കി. അദ്ദേഹത്തെ ആലപ്പുഴ കൊട്ടാരത്തിൽ തടവുകാരനായി പാപ്പിച്ചു.

ഒരു വഷവും ഏതാനും മാസങ്ങളും കഴിഞ്ഞു് ആലപ്പുഴ നിന്ന് അരിപ്പാട്ട് അനന്തപുരത്തു കൊട്ടാരത്തിൽ മാറിത്താമസിച്ചുകൊള്ളുവാൻ കല്പന ഉണ്ടായി. അരിപ്പാട്ട് ഇങ്ങനെ ബന്ധനത്തിൽ താമസിച്ച കാലത്തു മഹാരാജാവിൻെറ ദയയെ ആകർഷിക്കാൻ കോയിത്തമ്പുരാൻ പല കൃതികളും രചിച്ചിട്ടുണ്ട്. ക്ഷമാപണസഹസ്രം കൊണ്ടു മഹാരാജാവിൻെറ മനസ്സ് അലിയുന്നില്ലെന്നു കണ്ടു യമപ്രണാമസഹസ്രം അവിടന്നു രചിച്ചു. ഇതുകൊണ്ടൊന്നും പ്രത്യേക പ്രയോജനം ഉണ്ടായില്ല. എന്നാൽ ഈ

ബന്ധനം വേറൊരുപ്രകാരത്തിൽ പ്രയോജനകരമായി. ഏ. ആർ. രാജരാജവർമ്മ ത്തുറവൂർ നാരായണശാസ്ത്രി തുടങ്ങി പലരെയും പഠിപ്പിക്കാൻ കേരളവർമ്മയ്ക്കു് അവസരം കിട്ടി. ഇവരിൽ രാജരാജവർമ്മ അനന്തരകാലത്തു ഭാഷയുടെ നിയമകർത്താവായി ഉയർന്ന കേരളീയരുടെ സവിശേഷമായ ആദരവിനെ ആർജിച്ചിട്ടുള്ളതു പ്രഖ്യാതമാണല്ലോ. ഭാഷയ്ക്കു "മയൂരസന്ദേശം" എന്ന മനോഹരകൃതി ലഭിക്കുന്നതിനും കോയിത്തമ്പുരാന്റെ ഈ ബന്ധനം ഇടയാക്കി.

1055-ാമാണ്ടു് ആയില്യംതിരുനാൾ നാടുനീങ്ങിയപ്പോൾ വലിയ കോയിത്തമ്പുരാന്റെ ജീവിതത്തിൽ പിന്നീടും സൗഭാഗ്യരശ്മി പതിച്ചു. വിശാഖം തിരുനാൾ മുപ്പേററപ്പോൾ ആദ്യമായി കല്പിച്ചു ചെയ്ത വലിയ ഒരു കാര്യം കോയിത്തമ്പുരാനെ മോചിപ്പിച്ചതായിരുന്നു. കേരളവർമ്മ തന്റെ സൗഭാഗ്യോദയത്തിൽ സംതൃപ്തി പൂണ്ടു പ്രാണേശ്വരിയായ രാജ്ഞിയോടു ചേർന്നു വീണ്ടും തിരുവനന്തപുരത്തു വാസമാക്കി.

വിശാഖംതിരുനാൾ മഹാരാജാവു വലിയകോയിത്തമ്പുരാനോടു കാണിച്ച ഈ ഔദാര്യം തിരുമനസ്സിലെ വേറൊരു കൃത്യം മുഖാന്തരം മലയാളഭാഷയുടെയും ഭാഗ്യോദയമായി ഭവിച്ചു. പണ്ഡിതനും ചിന്തകനുമായിരുന്ന മഹാരാജാവിന്റെ പ്രത്യേകമായ ശ്രദ്ധ ആദ്യംമുതല്ക്കേ മലയാളഭാഷയെ അഭിവൃദ്ധിപ്പെടുത്തുന്ന വിഷയത്തിൽ പതിഞ്ഞു. ഈ മഹാകാര്യം സാധിക്കാൻ കേരളവർമ്മയുടെ സേവനംസമ്പാദിക്കുന്നതിനു തിരുമനസ്സിൽനിന്നു ഉറച്ചു. അവിടന്നു് ഇംഗ്ലീഷിൽ നിന്നു സംഗ്രഹിച്ചു മലയാളത്തിലേക്കു വിവർത്തനം ചെയ്തു വച്ചിരുന്ന ഏതാനും മഹാന്മാരുടെ ചരിത്രം പ്രകാശിപ്പിക്കാൻ തക്കവണ്ണം പ്രസാധനം ചെയ്യുന്നതിലേക്കു വലിയ കോയിത്തമ്പുരാനു് അയച്ചു

കൊടുത്തു. കോയിത്തമ്പുരാൻ ആ ചരിത്രസംഗ്രഹങ്ങളും, അവ ഉൾക്കൊള്ളുന്ന മൂലഗ്രന്ഥത്തിൽ നിന്നു വേറെ ചില ജീവചരിത്രങ്ങളും കൂട്ടിച്ചേർത്തു തിരുമനസ്സിലെ അനുവാദത്തോടെ പ്രകാശിപ്പിച്ചു. അതിൻെറ കുറേ ഭാഗം പിന്നീട് ഒരു പാഠ്യപുസ്തകമായും തീൎന്നു.

ഇതിൽനിന്നു വിശാഖം തിരുനാൾ മഹാരാജാവ് ഭാഷാപോഷണത്തിൽ എത്രമാത്രം ആസക്തി കാണിച്ചുവെന്നു സ്പഷ്ടമാകുമല്ലോ. അവിടുന്നു മുമ്പിലേ ഉണ്ടായിരുന്ന ബുക്കുകമ്മിററിക്കു പുതിയ ജീവനും ശക്തിയും പ്രദാനം ചെയ്തു. വലിയകോയിത്തമ്പുരാനെ ആ കമ്മിററിയുടെ അദ്ധ്യക്ഷനായി മഹാരാജാവു നിയമിച്ചതോടുകൂടി കമ്മിററികൊണ്ടുള്ള പ്രയോജനം നൂറു മടങ്ങു വർദ്ധിച്ചു. മഹാരാജാവു തിരുമനസ്സിലെ നേരിട്ടുള്ള ഉപദേശവും പ്രോത്സാഹനവും കോയിത്തമ്പുരാൻെറ പാണ്ഡിത്യത്തോടും സമിരോത്സാഹത്തോടും ചേൎന്നപ്പോൾ കമ്മിററിയുടെ പ്രവൎത്തനം ഏററവും വിജയകരമായി പരിണമിച്ചു. കുട്ടികൾക്കു പാരായണത്തിനു വേണ്ട പല തരം ഗദ്യഗ്രന്ഥങ്ങൾക്കു പുറമേ ചരിത്രം, ഭൂമിശാസ്ത്രം, കണക്കു തുടങ്ങിയ പഠനവിഷയങ്ങളെ അധികരിച്ചു പല പുസ്തകങ്ങളും കമ്മിററിയിൽ നിന്നു പ്രസിദ്ധപ്പെടുത്തി. ഇവ വിദ്യാഭ്യാസത്തിനു പൊതുവേയും, ഭാഷയ്ക്കു പ്രത്യേകിച്ചും എത്ര ഉപകാരമായിത്തീൎന്നുവെന്നു പറയണമെന്നില്ലല്ലോ.

വിശാഖം തിരുനാൾ മഹാരാജാവു കോയിത്തമ്പുരാൻെറ സേവനത്തെ വേറൊരു കാൎയ്യത്തിലും സ്വീകരിച്ചു. തമ്പുരാനു കൊട്ടാരം ഗ്രന്ഥപ്പുരയുടെ മേൽവിചാരം കൊടുത്തതു ഫലംകൊണ്ടു വലിയ ഒരു കാൎയ്യമായിത്തീൎന്നു. വളരെ പഴയ ഗ്രന്ഥങ്ങളും പുസ്തകങ്ങളും ഉണ്ടായിരുന്ന ആ സരസ്വതീക്ഷേത്രത്തെ ശരിപ്പെടുത്തി വയ്ക്കണമെന്നു മഹാരാജാവു തിരുമനസ്സിലേക്ക് അഭിവാഞ്ഛ

ഉണ്ടായി. ഉള്ള ഗ്രന്ഥങ്ങൾ ക്രമപ്പെടുത്തി, ഇല്ലാത്ത അനേകം വിശിഷ്ടഗ്രന്ഥങ്ങൾ വിലയ്ക്കു വാങ്ങി. ഭാരതചമ്പു തുടങ്ങി അവിടെയുണ്ടായിരുന്ന പ്രധാനപ്പെട്ട ചില പഴയ ഗ്രന്ഥങ്ങൾ പ്രകാശിപ്പിച്ചു. ഈ വിഷയത്തിലും, പിന്നീടു 1064-ൽ തിരുവനന്തപുരത്തു് ഏർപ്പെടുത്തിയ സംസ്കൃതപാഠശാലയുടെ പര്യവേക്ഷണകാര്യത്തിലും കോയിത്തമ്പുരാൻ ചെയ്തിട്ടുള്ള സേവനം മഹത്തായിരുന്നു.

ഇങ്ങനെയുള്ള വലിയ കാര്യങ്ങൾ സാധിക്കാൻ കോയിത്തമ്പുരാനു താങ്ങായി നിന്ന വിശാഖം തിരുനാൾ മഹാരാജാവിന്റെ പ്രസാദം അവിടത്തെ ജീവിതത്തെ പ്രകാശമാനമാക്കി. 1056-ാമാണ്ടു് തമ്പുരാന്റെ പത്നിയായ ലക്ഷ്മീറാണി തിരുമനസ്സിലേക്കു സി. ഐ. എന്ന ഉന്നതബിരുദവും 1058-ാമാണ്ടു തമ്പുരാനു മദ്രാസ് സർവ്വകലാശാലയിലെ 'ഫെല്ലോ' സ്ഥാനവും ലഭിച്ചു.

എന്നാൽ ഈ വിധമായ സന്തോഷത്തിനു 1060-ൽ ദാരുണമായ ക്ഷതം തട്ടി. തമ്പുരാനു സർവ്വാനുഗ്രഹദാതാവായും, അത്യന്തമിത്രമായും ഇരുന്ന വിശാഖം തിരുനാൾ മഹാരാജാവു നാടുനീങ്ങിയതു് എന്തെന്നില്ലാത്ത ഇടിവായിത്തീർന്നു. എങ്കിലും അടുത്തു സിംഹാസനസ്ഥനായ ശ്രീമൂലംതിരുനാൾ കോയിത്തമ്പുരാന്റെ അമ്മാവന്റെ പുത്രനായിരുന്നു; അവർ തമ്മിൽ ഗാഢമായ മൈത്രിയും വർദ്ധിച്ചുവന്നു. മൂലംതിരുനാളിന്റെ ഭരണകാലത്തു കോയിത്തമ്പുരാൻ ഭാഷാസംബന്ധമായ വിഷയത്തിൽ ഗവർമ്മെൻറിന്റെ അനുദ്യോഗോപദേഷ്ടാവായും കേരളസാഹിത്യലോകത്തിന്റെ നായകനായും തീർന്നതു് അവർ തമ്മിലുണ്ടായിരുന്ന മൈത്രിയെക്കൂടി ദ്യോതിപ്പിക്കുന്നതാണ്. 1060-മുതൽ 1090 വരെയുള്ള മുപ്പതു വർഷത്തെ തമ്പുരാന്റെ ജീവിതകഥ അധികമായും സാഹിത്യചരിത്രത്തോടു് അനുബന്ധിച്ചതാണ്. ആ കാര്യങ്ങൾ

മേൽ ചിന്തിക്കാം. പ്രധാനമായ ചില സംഭവങ്ങൾ കൂടെ ഇവിടെ പരിഗണിക്കാം. 1065-ൽ അവിടത്തെ ഏകസഹോദരി ലോകവാസം വെടിഞ്ഞതു കോയിത്തമ്പുരാന് അസഹ്യമായ ദുഃഖത്തെ ഉളവാക്കി. ആ യാണ്ടിൽ അവിടത്തെ റായൽ ഏഷ്യാററിക് സൊസൈററിയിലേ അംഗമായി തിരഞ്ഞെടുക്കയുണ്ടായി. 1070-ൽ അവിടന്നു ഭാഷാപോഷിണിസഭയുടെ അദ്ധ്യക്ഷനായ തോടുകൂടി കേരളസാഹിത്യനായക പദവി അവിടത്തേക്കു സർവ്വസമ്മതമായി സിദ്ധിച്ചു. ആ സഭയുടെ അദ്ധ്യക്ഷൻ എന്ന നിലയ്ക്കു് അവിടന്നു കേരളസാഹിത്യപോഷണത്തിനു മഹത്തായ സേവനം അനുഷ്ഠിച്ചു. ആയിടയ്ക്കു തമ്പുരാന് എഫ്. ആർ. എച്ച്. എസ്സ്. എന്ന ബിരുദവും, സി. എസ്. ഐ. എന്ന സമുന്നതസ്ഥാനവും സിദ്ധിച്ചു.

ഇങ്ങനെ സർവ്വഥാ അനുഗൃഹീതനായി ഭാഷയ്ക്കു് അനുഗ്രഹദാതാവായി വർത്തിച്ച അവിടത്തെ അനപത്യതാ ദുഃഖം പീഡിപ്പിച്ചുകൊണ്ടിരുന്നു. രാജ്യത്തിന്റെ അനന്തരാവകാശികളാകാൻ രാജകുടുംബത്തിൽ സന്തതികളില്ലെന്നുള്ള സ്ഥിതി രാജ്യത്തെയും ദുഃഖിപ്പിച്ചു. എന്നാൽ 1076 ചിങ്ങത്തിൽ മാവേലിക്കര രാജകുടുംബത്തിൽ നിന്നു രണ്ടു രാജകുമാരിമാരെ ദത്തെടുത്തപ്പോൾ രാജ്യത്തിന്റെ ഭാവിഭാഗ്യവും കേരളവർമ്മയുടെ സന്താനലാഭസന്തുഷ്ടിയും ഒരുമിച്ചു സാധിച്ചു. ദത്തെടുത്ത സേതുലക്ഷ്മീഭായി തിരുമനസ്സിലെയും സേതുപാർവ്വതീഭായി തിരുമനസ്സിലെയും പരിചരണത്തിനുള്ള മേൽനോട്ടം കോയിത്തമ്പുരാൻ വാത്സല്യപൂർവ്വം നിർവഹിച്ചു. ഈ ദത്തെടുത്തു പത്തു മാസം കഴിഞ്ഞപ്പോൾ കോയിത്തമ്പുരാന്റെ പത്നിയായ മഹാരാജ്ഞി നാടുനീങ്ങി. ആ സംഭവം തമ്പുരാന് അത്യന്തം ദുഃഖകരമായും തീർന്നു. അവി

ടന്നു രാജകുമാരിമാരുടെ പരിചരണത്തിലും സാഹിത്യോപാസനയിലും ദത്തശ്രദ്ധനായി കാലം കഴിച്ചു.

1080-ാമാണ്ടു് അവിടത്തെ ഷഷ്ടിപൂർത്തിമഹോത്സവം കേരളമൊട്ടുക്കു കൊണ്ടാടി. അതു കേരളീയർക്കു് അഭിമാനപൂർണ്ണമായ ഒരു മഹോത്സവമായിരുന്നു. കവിതയായും ഗദ്യമായും അവിടന്നു മലയാളത്തിൽ രചിച്ച കൃതികൾ കൊണ്ടു കൈരളി സന്തുഷ്ടയായി, കൃതജ്ഞതാഭരത്തോടെ ആശംസിച്ചു. അവിടത്തെ അനേകം സംസ്കൃതകൃതികൾ കൊണ്ടു ഗൈർവ്വാണി പ്രമോദിച്ചു് അനുഗ്രഹിച്ചു. തമ്പുരാൻ ചെയ്തുകൊടുത്ത പ്രോത്സാഹനം കൊണ്ടു സംതൃപ്തരായ ഭാഷാഭക്തന്മാർ അവിടത്തോടു നന്ദി പ്രകടിപ്പിച്ചു. അന്നത്തെ പല കവികളും ഷഷ്ടിപൂർത്തിയെ അനുസ്മരിച്ചു കാവ്യങ്ങൾ നിർമ്മിച്ചു സമർപ്പിച്ചുവെന്നുള്ളതും സ്മരണീയമാണു്.

ഷഷ്ടിപൂർത്തിക്കുശേഷമുള്ള അവിടത്തെ ആയുശ്ശേഷം ഒരു വിധത്തിലും സുഖകരമായിരുന്നില്ല. സാഹിത്യലോകത്തിൽത്തന്നെ അവിടത്തേക്കു വലുതായ എതിർപ്പു സംഭവിച്ചു. ആദ്യം ദ്വിതീയാക്ഷരപ്രാസവാദത്തിൽ തമ്പുരാന്റെ സിദ്ധാന്തത്തിനു പ്രതിപക്ഷമായി അവിടത്തെ ഭാഗിനേയനായ കേരളപാണിനിയും അദ്ദേഹത്തിന്റെ അനുയായികളും വാദങ്ങൾ പുറപ്പെടുവിച്ചു. ശ്രീ. കേ. സി. കേശവപിള്ള കേരളപാണിനിയുടെ പക്ഷത്തിലും, മഹാകവി ഉള്ളൂർ പരമേശ്വരയ്യർ അവർകൾ വലിയകോയിത്തമ്പുരാന്റെ ഭാഗത്തിലും മുന്നണിയിൽ നിന്നു പത്രഭൂമിയിൽ വാദസമരം നടത്തിയിരുന്ന കഥ ഭാഷാചരിത്രത്തിലെ അപ്രധാനമല്ലാത്ത ഒരു ഉപകഥയാണു്. 1083-ൽ തുടങ്ങിയ ഈ വാദയുദ്ധം കുറേ കാലത്തേക്കു നീണ്ടുനിന്നു. അതു പൂർണ്ണമായി ശമിക്കുന്നതിനു മുമ്പു വലിയകോയിത്തമ്പുരാന്റെ ശാകുന്തള തർജ്ജമ ഉണ്ടായിരിക്കെ കേരളപാണിനി ഘോരമായ മലയാളഭാഷാനുവാദം ഉണ്ടാക്കിയ

തിൽവച്ചു പിന്നെയും രസക്ഷയം ഉണ്ടായി. വലിയ കോയിത്തമ്പുരാൻെറ ശുഷ്കിമയിൽ സംസ്കൃതപക്ഷങ്ങൾ കൂടിപ്പോയതുകൊണ്ടു കുറേക്കൂടെ ലഘൂതമായ ഒരു വിവർത്തനം ആവശ്യമുണ്ടെന്നായിരുന്നു പ്രതിപക്ഷക്കാരുടെ സമാധാനം. എങ്കിലും ഭാഗിനേയൻെറ ഈ കൃത്യം മാതുലനു് അരോചകമായിരുന്നു. ഏതായാലും ഈ രസക്ഷയം കഴിയുമ്മട്ടു പരിഹരിക്കാൻ ഏ. ആർ. രാജരാജവർമ്മ ശ്രമിച്ചു. അവസാനകാലമായപ്പോഴേക്കും അതു് ഏതാണ്ടു സഫലമാകുകയും ചെയ്തു.

ഇങ്ങനെ അസുഖപൂർണ്ണവും ഭാര്യാവിയോഗംകൊണ്ടു കലുഷവുമായിരുന്ന അവിടത്തെ അന്ത്യകാലം 1090-ാമാണ്ടു് അപ്രതീക്ഷിതമായി അവസാനിച്ചു. കന്നി നാലാംതീയതി ഭാഗിനേയനായ ഏ. ആർ. തമ്പുരാനും ഒന്നിച്ചു് അരിപ്പാട്ടുനിന്നു തിരുവനന്തപുരത്തേക്കു കാറിൽ യാത്രതിരിച്ചു. വഴിക്കുവച്ചു് അപകടകരമായ വിധത്തിൽ കാറു മറിഞ്ഞു. വലിയകോയിത്തമ്പുരാൻ നെഞ്ചു നിലത്തടിച്ചു വീണു. രാജരാജവർമ്മതമ്പുരാനു പരുക്കുകളൊന്നും പററിയില്ല. കേരളവർമ്മ തമ്പുരാനെ ഉടൻതന്നെ പല്ലക്കിൽ എടുത്തു മാവേലിക്കര കൊണ്ടുപോയി. വൈദ്യശുശ്രൂഷകൊണ്ടു ഫലമുണ്ടാകാതെ കന്നി 8-ാംതീയതി അവിടന്നു ദേഹത്യാഗം ചെയ്തു. കേരളഭാഷയ്ക്കു് അതൊരു തീരാത്ത ദുഃഖകാരണമായും തീർന്നു. അവിടത്തെ ദേഹവിയോഗത്തെ അനുസ്മരിച്ചു് ഉണ്ടായ അനേകം വിലാപകവിതകളിൽ നിന്നു് ഇക്കാര്യം സ്പഷ്ടമാകുന്നതാണു്.

കോയിത്തമ്പുരാനെ ബഹുമാനിക്കുന്നതിനു മുഖ്യ കാരണമായി സ്വീകരിക്കുന്ന വസ്തുത ഭാഷാസംബന്ധമായി അദ്ദേഹം ചെയ്തിട്ടുള്ള സേവനമാണല്ലോ. ബാല്യംതൊട്ടു മരണപര്യന്തം സാഹിത്യം പ്രധാനമായി അവിടത്തെ

ശ്രദ്ധയെ അർഹിച്ചിരുന്നു. മലയാളഭാഷയ്ക്കു പല വിധമായ പോരായ്മകൾ ഉണ്ടായിരുന്ന അക്കാലത്തു് രാജകുടുംബത്തോടു ബന്ധമുണ്ടായിരുന്ന ഒരു മഹാൻ ഈ ഭാഷയോടു പ്രകടമായ പക്ഷപാതം കാണിച്ചതു് ഒരു മഹാഭാഗ്യമായിരുന്നു. അവിടത്തേക്കു് അന്നു ഭാരതത്തിൽ ജീവിച്ചിരുന്ന ഏതൊരു സംസ്കൃതപണ്ഡിതനോടും തുല്യമായി ഗൈർവാണി വശമായിരുന്നിട്ടും, ഗൈർവാണിയിൽ തന്നെ അവിടത്തെ മുഖ്യകൃതികൾ രചിച്ചിട്ടും, അതുകൊണ്ടു മാത്രം തൃപ്തിപ്പെടാതെ മാതൃഭാഷയായ കൈരളിയെ ഉപാസിക്കാൻ ശ്രമിച്ചതു വലുതായ കർത്തവ്യബോധംകൊണ്ടും സേവനകുശലതകൊണ്ടുമായിരുന്നു. അവിടന്നു നിർമ്മിച്ചിട്ടുള്ള സംസ്കൃതകൃതികൾ അവിടത്തേക്കു കേരളീയസംസ്കൃതകവികളുടെ ഇടയിൽ ഉന്നതമായ പദവി കൈവരുത്തിയിട്ടുണ്ടു്. അവയെപ്പററിയെല്ലാം സമഗ്രമായി ഇവിടെ ചിന്തിക്കേണ്ട കാര്യമില്ല. അവയിൽ ക്ഷമാപണസഹസ്രം, യമപ്രണാമശതകം, വിശാഖവിജയം ഇവ മുഖ്യങ്ങളാണു്. ക്ഷമാപണസഹസ്രവും യമപ്രണാമശതകവും തടവിൽ കിടന്നപ്പോൾ ആയില്യംതിരുനാൾ മഹാരാജാവിന്റെ കാരുണ്യത്തെ അഭ്യർത്ഥിച്ചും, അതു കിട്ടാഞ്ഞു മനസ്സിടിഞ്ഞും നിർമ്മിച്ചിട്ടുള്ള രണ്ടു മനോഹരകൃതികളാണു്. വിശാഖവിജയം കാവ്യമാണു് തമ്പുരാന്റെ പ്രധാനപ്പെട്ട കൃതി. തനിക്കു സ്വാതന്ത്ര്യദാനം ചെയ്തു് അനുഗ്രഹിച്ച ശ്രീ വിശാഖം തിരുനാൾ മഹാരാജാവിനോടു് അവിടത്തേക്കു തോന്നിയ കൃതജ്ഞതകൊണ്ടു കാവ്യശോഭാസമ്പുഷ്ടമായിട്ടുള്ള ആ കൃതി സംസ്കൃതസാഹിത്യത്തിൽ അവിടത്തെ വിജയവൈജയന്തിയായി സമുല്ലസിക്കുന്നു. അവിടത്തെ പ്രധാനപ്പെട്ട മററു സംസ്കൃതകൃതികൾ തിരുനാൾപ്രബന്ധം,

നക്ഷത്രമാല, ശൃംഗാരമഞ്ജരീഭാണം, പാദാരവിന്ദശതകം, ചിത്രശ്ലോകാവലി, അമൃതമഥനം, ശ്രീഗുരുവായുപുരേശസ്തവം; സ്കന്ദശതകം, ദണ്ഡകാദിസ്തോത്രസഞ്ചയം, കംസവധം ചമ്പു, തുലാഭാരശതകം, വിക്ടോറിയാചരിതം, വഞ്ചിപതിശതകം, ശോണാദ്രീശസ്തോത്രം, വ്യാഘ്രാലയേശസ്തോത്രം, നരസിംഹാവതാരം, നാരദമഹിമാനുവൎണ്ണനം, ശുകസന്ദേശവ്യാഖ്യാ, പ്രക്രിയാസൎവ്വസ്വവ്യാഖ്യാ, സന്മാൎഗ്ഗസംഗ്രഹം, ശാകുന്തളപാരമ്യം, ശ്രീമൂലരാജപാദപത്മശതകം, ഭാവാനലവൎണ്ണനാദിഖണ്ഡകൃതികൾ, ജാതിനിരൂപണം, സംസ്കൃതലേഖമാല തുടങ്ങിയവയാണ്.

കേരളഭാഷയ്ക്കും മലയാളസാഹിത്യത്തിനും ചെയ്തിട്ടുള്ള സേവനമാണ് തമ്പുരാനു സ്ഥിരമായ കീൎത്തി പ്രദാനം ചെയ്യുന്നതെന്ന കാൎയ്യം പ്രത്യേകിച്ച് എടുത്തു പറയേണ്ടിയിരിക്കുന്നു. വിശേഷിച്ചും ഭാഷാഗദ്യത്തിന്റെ അങ്കുരാവസ്ഥയിൽ അതിനു വേണ്ട ശുശ്രൂഷയും പോഷണവും അവിടുന്നു ചെയ്തതു് അത്യന്തം പ്രശംസയെ അൎഹിക്കുന്നുണ്ട്. പാഠപുസ്തകങ്ങളായും അല്ലാതെയും അവിടുന്നു രചിച്ച ഗദ്യഗ്രന്ഥങ്ങൾ സ്വയം വിശിഷ്ടകൃതികളാണെന്നുള്ളതിനു പുറമേ, അവ മററു ഗ്രന്ഥകാരന്മാൎക്കു മാതൃകകളായിത്തീൎന്ന കാൎയ്യവും ഓൎമ്മിക്കണം. വിജ്ഞാനമഞ്ജരി, സന്മാൎഗ്ഗപ്രദീപം, ധൎമ്മതത്വനിരൂപണം, ലോകത്തിന്റെ ശൈശവാവസ്ഥ, ഇൻഡ്യാചരിത്രം, തിരുവിതാംകൂർ ചരിത്രം, യുവാക്കന്മാരോടുള്ള ഉപദേശങ്ങൾ, സന്മാൎഗ്ഗവിവരണം, മഹച്ചരിതസംഗ്രഹം, അക്ബർ, എന്നീ ഗദ്യകൃതികളും ഒന്നും, രണ്ടും, മൂന്നും പാഠപുസ്തകങ്ങളും പ്രത്യേകം പ്രസ്താവം അൎഹിക്കുന്നു. തമ്പുരാൻ പലപ്പോഴായി പലൎക്കും എഴുതിക്കൊടുത്തിട്ടുള്ള ഗ്രന്ഥാവതാരികകളും ഉപന്യാസങ്ങളും വളരെയുണ്ട്.

അവിടത്തെ ഗദ്യകൃതികളിൽ മുന്നു പ്രധാനമായി വിളങ്ങുന്നതു് അക്ബർ എന്ന ആഖ്യായികയാണു്. സംസ്കൃതഭൂയിഷ്ഠമായ അതിലേ ഗദ്യരീതി സാമാന്യജനങ്ങൾക്കു ക്ലേശകരമാണെങ്കിലും സാഹിത്യവിദ്യാർത്ഥികൾക്കു പ്രീതിപ്രദമാണു്.

ഗദ്യത്തിലെന്നപോലെ നാടകപ്രസ്ഥാനത്തിലും മലയാളത്തിനു് ആദിമാതൃക ദാനംചെയ്തതു് അവിടന്നു് ആയിരുന്നു. ആയില്യംതിരുനാൾ മഹാരാജാവു ശാകുന്തളത്തെ മലയാളത്തിൽ ഗദ്യനാടകമായി അവതരിപ്പിച്ചുവെങ്കിലും വലിയകോയിത്തമ്പുരാൻെറ മണിപ്രവാള ശാകുന്തളമാണു കേരളീയരെ ആദ്യമായി ആകർഷിച്ച മലയാളനാടകമെന്നു പറയാം. അതിനെത്തുടന്നു് അനേകം നാടകകൃതികൾ പിന്നീട്ടു് ഉണ്ടായതു് ഭാഷാചരിത്രത്തിലേ കഥകളാണല്ലോ.

തമ്പുരാൻെറ പ്രധാനപ്പെട്ട മലയാളപദ്യകൃതികൾ ശ്രീപത്മനാഭപാദപത്മശതകം, ദൈവയോഗം, സ്തുതിശതകം, ധ്രുവചരിതം, പരശുരാമവിജയം, പ്രാലംബവധം, മയൂരസന്ദേശംമുതലായവയാണു്. ഇവയിൽ പ്രചാരംകൂടിയതും ഗുണം തികഞ്ഞതും മയൂരസന്ദേശത്തിനാണു്. ആ കൃതിയെപ്പററി മണ്ഡനരൂപത്തിലും ഖണ്ഡനരൂപത്തിലും പല അഭിപ്രായങ്ങളും ഉണ്ടായിട്ടുണ്ടു്. എന്നാൽ ഭാഷാഭഗവതി ആ കാവ്യത്തെ ഒരു വിശിഷ്ടാഭരണമായി സ്വീകരിച്ചുകഴിഞ്ഞു. ഉണ്ണുനീലിസന്ദേശം ഭാഷാദേവിയുടെ ചൂഡാരത്നമാണെങ്കിൽ മയൂരസന്ദേശം ആ ദേവതയുടെ കണ്ഠാഭരണമായ വൈരപ്പതക്കമാണു്. മേഘദൂതത്തെ അനുകരിച്ചു മയൂരസന്ദേശം രചിച്ചതുകൊണ്ടും ശാകുന്തളം തർജ്ജമ ചെയ്തതുകൊണ്ടും തമ്പുരാനു 'കേരളകാളിദാസൻ' എന്ന വിഖ്യാതനാമം സിദ്ധിച്ചു.

മഹാനായ ഒരു കവിയും ഗ്രന്ഥകാരനും പണ്ഡിതനും എന്ന നിലകളിൽ ഔന്നത്യം നേടിയ വലിയകോയിത്തമ്പുരാൻ വിശിഷ്ടങ്ങളായ മഹാഗുണങ്ങളുടെ ആവാസരംഗമായും ശോഭിച്ചിരുന്നു. അവിടത്തെ കൃത്യശ്രദ്ധയും ദിനചര്യാക്രമവും, മിതസ്വഭാവവും ആശ്രിതവാത്സല്യവും കലാപ്രോത്സാഹനതൃഷ്ണയും ആരുടെയും പ്രശംസയെ ആർജ്ജിച്ചുപോന്നു.

സന്ദേഹം വേണ്ട പരോപകാരത്തിനാകാത്തതെങ്കിൽ
കിം ദേഹംകൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണി തന്നിൽ

എന്ന് അവിടന്നു മയൂരസന്ദേശത്തിൽ പറഞ്ഞിട്ടുള്ളത് അവിടത്തെ ജീവിതമുദ്രാവാക്യമായിരുന്നു.

കവികുലഗുരു സാക്ഷാൽ കൈരളീകാളിദാസൻ
വിവിധഗുണഗണത്തിൻ വിശ്വവിഖ്യാതഗേഹം

എന്നു മഹാകവി ഉള്ളൂർ കൃതജ്ഞതാഭരമായ ഹൃദയത്തോടെ പുകഴ്ത്തിയിട്ടുള്ളതു സത്യം മാത്രമാണ്. അവിടത്തെപ്പറ്റി കേരളീയരുടെ അഭിമാനത്തിന്റെ സ്വരൂപം താഴെക്കൊടുക്കുന്ന വള്ളത്തോളിന്റെ പദ്യത്തിൽ തെളിയുന്നുണ്ട്.

അപ്പാണ്ഡിത്യവിശേഷമാ വിനയമ-
ഗ്ഗാംഭീര്യമദ്ധൈര്യമ-
ത്തൽപ്പാദാശ്രിതവത്സലത്വമികവാ
ലോകോപകാരവ്രതം
അപ്പാരായണയോഗ്യ സൽക്കവനമ-
ദ്ദാക്ഷിണ്യമസ്സൗഹൃദം
പപ്പാധീശ! ഭവൽഗുണങ്ങളിൽ മറ-
ന്നോക്കാവതെന്തെങ്ങുവാൻ?

## 2. കേരളപാണിനി.

ഒരു രാജ്യത്തിലെ പണ്ഡിതന്മാർ അവിടത്തെ സംസ്കാരത്തിന്റെ പരമോച്ചനിലയെ കുറിക്കുന്നു. അവരുടെ യശസ്സു രാജ്യത്തെപ്പററി പുറമെയുള്ളവൎക്കു ബഹുമാനം വളൎത്തുന്നു. 'സ്വദേശേ പൂജ്യതേ രാജാ വിദ്വാൻ സൎവ്വത്ര പൂജ്യതേ' എന്ന ചൊല്ല് ഈ തത്വത്തെ നല്ലവണ്ണം സ്പഷ്ടമാക്കുന്നുണ്ട്. ഈവിധം നോക്കുമ്പോൾ തിരുവിതാംകൂറിനു ശാശ്വതമായ അഭിമാനത്തിനു പാത്രമായ ഒരു മഹാനായിരുന്നു ഏ. ആർ. രാജരാജവൎമ്മ. മലയാളത്തിന്റെ പുരോഗമനത്തിന് അത്യാവശ്യമായിരുന്ന ഭാഷാശാസ്ത്രഗ്രന്ഥങ്ങളുടെ കൎത്താവായ അദ്ദേഹത്തോട് കേരളീയരായ നമ്മുടെ കടപ്പാട് അത്യന്തമാണ്. ഈ മഹാന്റെ ജീവചരിത്രം ചുരുക്കത്തിൽ ഉപന്യസിക്കാം.

രാജരാജവർമ്മ ജനിച്ചത് കൊ. വ. 1038-ാമാണ്ടു് ആയിരുന്നു. അവിടത്തെ മാതാവ് കേരളവർമ്മ വലിയ കോയിത്തമ്പുരാന്റെ സഹോദരി ഭരണിനാൾ തമ്പുരാട്ടിയും, പിതാവ് ഏററുമാനൂർക്കാരനായ ഒരു നമ്പൂരിപ്പാടും ആയിരുന്നു. ഈ നമ്പൂരിപ്പാട് വേദാന്തശാസ്ത്രനിഷ്ണാതനും, ഫലിതപ്രിയനും, വിശാലമനസ്കനും ആയിരുന്നു. പുത്രനിൽ പ്രതിഫലിച്ചിട്ടുള്ള മഹത്വത്തിൽനിന്നും ഗുണങ്ങളിൽനിന്നും മാതാപിതാക്കളുടെ യോഗ്യതയെപ്പററി നമുക്ക് ഊഹിക്കാവുന്നതാണ്.

തമ്പുരാൻ രണ്ടു വയസ്സുമാത്രമുണ്ടായിരുന്നപ്പോൾ അവിടത്തെ കുടുംബചരിത്രത്തിൽ പ്രധാനമായ ഒരു സംഭവം ഉണ്ടായി. ചങ്ങനാശ്ശേരിയിൽനിന്നു ചില കുടുംബകലഹങ്ങൾ ഹേതുവായി ഈ താവഴിക്കാർ ഹരിപ്പാട്ടേക്കു താമസം മാററി. കുടുംബച്ഛിദ്രം ഹേതുവായി മാറിപ്പോന്ന തായ്‌വഴിക്കാൎക്കു വളരെ കഷ്ടപ്പാടുകൾ അനു

ഭവിക്കേണ്ടിവന്നു. എന്നാൽ, വേഗം തന്നെ ആയില്യം തിരുനാറം മഹാരാജാ തിരുമനസ്സുകൊണ്ടു കാർത്തികപ്പള്ളിയിൽ ഒരു കൊട്ടാരം തീർപ്പിച്ചു് കൊടുത്ത കഥ മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. 'അനന്തപുരം' എന്ന പേരിൽ പ്രസിദ്ധമായിട്ടുള്ള ഈ കൊട്ടാരത്തിലായിരുന്നു 'കേരളപാണിനി' ബാല്യം കഴിച്ചതു്.

ശൈശവത്തിൽ അവിടത്തെ ഗുരുക്കന്മാർ ചുനക്കര അച്യുതവാരിയരും ശങ്കരവാരിയരും ആയിരുന്നു. അവരുടെ കീഴിൽ മലയാളവും കുറേ സംസ്കൃതവും പഠിച്ചു. സംസ്കൃതത്തിൽ ഉപരിഗ്രന്ഥങ്ങൾ പഠിപ്പിച്ചതു് അവിടത്തെ മാതുലനായ കേരളവർമ്മ വലിയകോയിത്തമ്പുരാൻ തന്നെ ആയിരുന്നു. അന്നു കേരളകാളിദാസൻ രാജദ്വേഷത്തിനു പാത്രമായി കല്പനയനുസരിച്ചു ഹരിപ്പാട്ടു താമസിക്കാൻ നിർബന്ധിതനായിരുന്നെന്നും മററുമുള്ള കാര്യം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. 1050 തൊട്ടു് 55-വരെ വലിയകോയിത്തമ്പുരാൻ മററു വഴി കാണാതെ അനന്തപുരത്തു കൊട്ടാരത്തിൽ താമസിക്കേണ്ടിവന്നപ്പോൾ ഭാഗിനേയന്റെ വിദ്യാഭ്യാസത്തിൽ ശ്രദ്ധ പതിപ്പിക്കാൻ തുടങ്ങി. രാജരാജവർമ്മയോടൊത്തു് രവിവർമ്മ കോയിത്തമ്പുരാനും, ചെമ്പ്രമഠത്തിൽ കേരളവർമ്മ കോയിത്തമ്പുരാനും മററും കേരളകാളിദാസന്റെ ശിഷ്യന്മാരായി അന്നു് ഉണ്ടായിരുന്നു. ബുദ്ധിവൈഭവംകൊണ്ടും, പഠിത്തത്തിലുള്ള ശ്രദ്ധകൊണ്ടും സതീർത്ഥ്യന്മാരെ അതിശയിക്കാനും, ഗുരുനാഥനെ വിസ്മയിപ്പിക്കാനും രാജരാജവർമ്മയ്ക്കു വേഗം സാധിച്ചു. ഒരിക്കൽ വലിയകോയിത്തമ്പുരാന്റെ ആജ്ഞാനുസരണം രാജരാജവർമ്മ നിർമ്മിച്ച ഒരു ഗണേശാഷ്ടകം ഗുരുവിന്റെ ശ്ലോകങ്ങളോടൊപ്പം അനന്തപുരത്തു വലിയകോയിത്തമ്പുരാന്റെ പ്രശംസയ്ക്കു വിഷയമായിത്തീർന്നു. വലിയകോയിത്തമ്പുരാന്റെ മേൽ

നോട്ടത്തിൽ ശാസ്ത്രങ്ങളിലും, സാഹിത്യത്തിലും വേണ്ട പ്രവേശവും പ്രാഗല്ഭ്യവും സമ്പാദിക്കാൻ ബാല്യത്തിൽ തന്നെ കേരളപാണിനിക്കു സാധിച്ചു.

1055-ാമാണ്ടോടെ കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ ക്ലേശകാലം അവസാനിച്ചു. വിശാഖം തിരുനാൾ തിരുമനസ്സിലെ കല്പനപ്രകാരം വീണ്ടും അവിടുന്നു തിരുവനന്തപുരത്തു താമസമാക്കി. രാജരാജവർമ്മയ്ക്കും ഇംഗ്ലീഷു വിദ്യാഭ്യാസത്തിനു തിരുവനന്തപുരത്തു പോകാൻ അങ്ങനെ സൗകര്യം സിദ്ധിച്ചു. വലിയകോയിത്തമ്പുരാന്റെ ഉപദേശപ്രകാരം അദ്ദേഹം രാജകീയപാഠശാലയിൽ ചേർന്നു പഠിച്ചുതുടങ്ങി. കിളിമാനൂർ കൊട്ടാരത്തിലേയും മററും കൊച്ചുതമ്പുരാക്കന്മാരും അവിടത്തെക്കു കൂട്ടുകാരായി അന്ന് ആ പള്ളിക്കൂടത്തിൽ ഉണ്ടായിരുന്നു. ഇംഗ്ലീഷു പഠിക്കാൻ തുടങ്ങിയ വർഷം അവിടത്തേക്കു നാടുവാഴുന്ന തമ്പുരാന്റെ തൃക്കൈയ്യിൽനിന്നു സമ്മാനം ലഭിക്കാൻ ഭാഗ്യമുണ്ടായി. മുൻകൂട്ടി രണ്ടു വിഷയങ്ങൾ നിർദ്ദേശിച്ചിട്ട് അതിൽ ഒന്നിനെപ്പററി സംസ്കൃതത്തിൽ ഉപന്യാസം എഴുതണമെന്നായിരുന്നു വിശാഖംതിരുനാൾ തിരുമേനിയുടെ കല്പന. മഹാരാജാവു തിരുമനസ്സിൽനിന്നു തന്നെ ഉപന്യാസം പരിശോധിച്ചു സമ്മാനം കൊടുക്കുമെന്നുള്ളതുകൊണ്ടു പലരും ശ്രമിച്ചു് ഉപന്യാസം എഴുതി അയച്ചു. ഈ ഉപന്യാസങ്ങൾ മഹാരാജാവും, വലിയ കോയിത്തമ്പുരാനും പ്രത്യേകം പരിശോധിച്ചു. രണ്ടുപേരും രാജരാജവർമ്മയുടെ ഉപന്യാസംതന്നെ പ്രഥമ സമ്മാനാർഹമെന്നു വിധിച്ചു. ഉപന്യാസകർത്താവിന്റെ പേരറിഞ്ഞ വിശാഖം തിരുനാളിനു അളവററ തൃപ്തിയുണ്ടായി. അവിടുന്നു് അമ്പതു രൂപാ കല്പിച്ചു സമ്മാനിച്ചു.

1056-ാമാണ്ടു് അവിടത്തെ അമ്മ മരിച്ചു. സംവത്സരദീക്ഷ കഴിക്കേണ്ടതുകൊണ്ടു പഠിത്തം തുടർന്നുകൊണ്ടു

പോകാൻ നിവൃത്തിയില്ലെന്നായി. എന്നുതന്നെയല്ല, അമ്മയുടെ മരണംകൊണ്ടു യഥാകാലം പഠിത്തത്തിനുവേണ്ട പണം കിട്ടുന്നകാര്യവും അല്പം പരുങ്ങലിലായി. എന്നാൽ, ഭാഗ്യവശാൽ ഈ ആപത്തിൽനിന്ന് ഒരു പോംവഴി വന്നുകൂടി. മെട്രിക്കുലേഷൻ ജയിച്ചു കാളേജിൽ ചേരാൻ നിവൃത്തിയില്ലാതെ വിഷമിക്കുന്ന കാര്യം മഹാരാജാവിനെ അറിയിച്ചു. തിരുമനസ്സിലെ സീമന്തപുത്രൻ ശ്രീനാരായണൻ തമ്പിയും അന്ന് മെട്രിക്കുലേഷൻ പരീക്ഷ ജയിച്ചിരുന്നു. അദ്ദേഹത്തോടൊത്തു തമ്പുരാനും കൂടെ കൊട്ടാരത്തിൽ ഇരുന്നു പഠിക്കാമെന്നും, പ്രൈവററായിട്ടു പരീക്ഷയ്ക്കു ചേരാൻ സർവ്വകലാശാലയുടെ അനുവാദം സമ്പാദിച്ചുകൊള്ളാമെന്നും മഹാരാജാവു കല്പിച്ചു. ഈ സൗകര്യം വലിയ ഒരു അനുഗ്രഹമായിരുന്നു. രാജഗോപാലാചാരിയും, പിന്നീടു കഞ്ഞുണ്ണിമേനോനവർകളുമായിരുന്നു തമ്പിയുടെയും തമ്പുരാന്റെയും ഗുരുനാഥന്മാർ. എന്നാൽ മഹാരാജാവ് ആയിടയ്ക്കു നാടുനീങ്ങുകയാൽ ഭാഗ്യചക്രം അകെപ്പാടെ തിരിഞ്ഞു. വീണ്ടും കാളേജിൽ ചേർന്ന് 1064-ാമാണ്ട് എഫ്. ഏ. പരീക്ഷയിൽ ജയിച്ചു.

അവിടുന്ന് ബി. ഏ. ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്നപ്പോൾ പിന്നീടു പല ഉയർന്ന ഉദ്യോഗങ്ങളിലും ഇരുന്ന് പ്രസിദ്ധി നേടാൻ ഇടയായിട്ടുള്ള പലരും അവിടത്തെ സതീർത്ഥ്യന്മാരായിരുന്നു. ഇവരുടെ കൂട്ടത്തിൽ ഉദയവർമ്മ രാജാ ബി. ഏ., എം. രാജരാജവർമ്മ എം. ഏ. ബി. എൽ, എം. രവിവർമ്മ രാജാ എം. ഏ. ബി. എൽ., കേരളവർമ്മ തമ്പാൻ അവർകൾ ബി. ഏ., ഡാക്ടർ കൃഷ്ണൻ പണ്ടാല മുതലായിട്ടുള്ളവരെല്ലാം അവിടത്തെ ഉററ സ്നേഹിതന്മാരായിരുന്നു. കൂട്ടുകാരുമൊത്തു വിനോദയാത്രകൾ പോകാനും, പല നേരംപോക്കുകളിൽ ഉൾപ്പെ

ടാനും, നിലാവുള്ള രാത്രികളിൽ കടൽപ്പുറത്തു പോയി കിട
ക്കാനും അവിടത്തേക്കു വളരെ ഉത്സാഹമുണ്ടായിരുന്നു.
ബുദ്ധിമാനായ അവിടത്തേക്കു പഠിത്തത്തിൽ അത്ര
വളരെ ക്ലേശിക്കേണ്ട ആവശ്യമുണ്ടായിരുന്നില്ല. എങ്കിലും,
ഐച്ഛികമായി സ്വീകരിച്ച രസതന്ത്രത്തിൽ പ്ര
ത്യേകം ശ്രദ്ധ കാണിക്കാഞ്ഞതുകൊണ്ടു പരീക്ഷയ്ക്കു
ആ വിഷയത്തിനു തോല്ക്കാൻ ഇടയായി. ഈ പരാ
ജയം തമ്പുരാന്റെ മനസ്സിനെ സാരമായി സ്പർശിച്ചു. ഈ
തോൽവിയെപ്പറ്റിയാണ് അവിടന്ന് 'ഭംഗവിലാപം'
എന്ന സംസ്കൃതലഘുകാവ്യം രചിച്ചത്. പിന്നീട് ശ്രദ്ധാ
പൂർവ്വം പഠിച്ച് അടുത്ത തവണ തന്നെ ബീ. ഏ. യ്ക്കു
ജയിച്ചു.

ബീ. ഏ. ബിരുദം കിട്ടുന്നതിന് അല്പം മുമ്പുതന്നെ
അവിടത്തെ വിവാഹവും നടന്നു. വിവാഹം കഴിച്ചത്
മാവേലിക്കര കുടുംബത്തിലെ സ്വാതിനാൾ തമ്പു
രാട്ടിയെ ആയിരുന്നു. 'പരസ്പരശ്ലേഷം തഴച്ചു' ഈ ബ
ന്ധം അവിടത്തേക്കു വളരെ അനുഗ്രഹകരമായി പരിണ
മിച്ചു. വിവാഹാനന്തരം രണ്ടു വർഷം മാവേലിക്കരത്ത
ന്നെ കഴിച്ചുകൂട്ടി. വിനോദങ്ങളിലും സാഹിത്യാഭ്യാസ
ത്തിലും ഏർപ്പെട്ട് സമയം കഴിച്ചു. ഇക്കാലത്ത്
കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ നിർദ്ദേശപ്ര
കാരം പല മാസികകളിലേക്കും രാജരാജവർമ്മ ലേഖന
സഹായം ചെയ്തുകൊണ്ടിരുന്നു. ഈ ലേഖനങ്ങൾ പ
ണ്ഡിതന്മാരുടെ സവിശേഷമായ പ്രശംസയ്ക്കു പാത്രമാ
യിത്തീർന്നു.

1085-ാമാണ്ട് ഒരു പുത്രി ജനിച്ചതോടുകൂടി എന്തെ
ങ്കിലും ഉദ്യോഗം സമ്പാദിച്ചാൽ കൊള്ളാമെന്ന് അവി
ടത്തേക്ക് ആഗ്രഹമുണ്ടായി. ആയാണ്ടു സംസ്കൃത

പാഠശാലയുടെ പരിശോധകനായി ആണ്ടിൽ ഇരുനൂറുരൂപാ ശമ്പളത്തിൽ അദ്ദേഹത്തെ നിയമിച്ചു് ഉത്തരവുണ്ടായി. അദ്ദേഹത്തിന്റെ അദ്ധ്യക്ഷതയിൽ സംസ്കൃതപാഠശാലയ്ക്കു് പുതിയ ഒരു ഉണർവ്വു സിദ്ധിച്ചു. പാഠപദ്ധതി പരിഷ്കരിച്ചു് നൂതനശിക്ഷാക്രമങ്ങൾ ഏർപ്പെടുത്തി. ആ വിദ്യാശാലയെ കാലോചിതമായി പുതുക്കി. ആയിടയ്ക്കു് എം. ഏ. യ്ക്കു ചേരാൻ ശ്രമിച്ചുകൊണ്ടുമിരുന്നു. സംസ്കൃതം എം. ഏ. യ്ക്കു പഠിക്കേണ്ടിയിരുന്ന വിഷയങ്ങളോടു് അവിടത്തേക്കു് പ്രത്യേകം താല്പര്യം ഉണ്ടായിരുന്നതുകൊണ്ടു പഠനം തീരെ വിഷമമായി തോന്നിയില്ല. 1065-ാമാണ്ടു് എം. ഏ. പരീക്ഷയ്ക്കു രണ്ടാംക്ലാസിൽ അവിടന്നു ജയിച്ചു. തിരുമേനിയുടെ പരീക്ഷകനായിരുന്ന ശേഷഗിരിപ്രഭു അവിടത്തെ ഉത്തരം വായിച്ചു് അത്ഭുതപ്പെട്ടു. അവിടത്തേക്കു ലഭിച്ച വിജയം അപൂർവ്വമായിരുന്നതിനാൽ അതു സർവ്വകലാശാലാ റിക്കാർഡുകളിൽ പ്രത്യേകം രേഖപ്പെടുത്തിയിട്ടുണ്ടെന്നും പറയുന്നു.

ആയിടയ്ക്കു തിരുമേനി സംസ്കൃതത്തിൽ കവിതകൾ എഴുതുക പതിവായിരുന്നു. പല സംസ്കൃതമാസികകളിലേക്കും അവിടന്നു മുറയ്ക്കു ലേഖനങ്ങളയച്ചുകൊടുത്തു. അവ ഇന്നു് അനുപലഭ്യങ്ങളായിട്ടാണിരിക്കുന്നതു്. വീണാഷ്ടകം, പിതൃപ്രലാപം, ദേവീമംഗളം, സരസ്വതീസ്തവം, വിമാനാഷ്ടകം തുടങ്ങി അനേകം പദ്യകൃതികളും, ഉദ്ദാലചരിതം മുതലായ പ്രബന്ധങ്ങളും അവിടത്തെ യൗവനകാലത്തെ കൃതികളാണു്. ഇവയെല്ലാം സംസ്കൃതഭാഷയിൽ അവിടത്തേക്കു് ഉണ്ടായിരുന്ന അനൃദൃശമായ സ്വാധീനത്തിനു് ഉത്തമലക്ഷ്യങ്ങളാണു്.

1079-ാമാണ്ടു് അദ്ദേഹത്തെ സംസ്കൃതപാഠശാലയുടെ അദ്ധ്യക്ഷനായി നിയമിച്ചു. ആ വിദ്യാശാലയുടെ അധികാരം സ്വായത്തമായെങ്കിലും അപ്പോൾ അദ്ദേഹ

ത്തിന്റെ പരിഷ്കരണശ്രമങ്ങൾ പൂൎണ്ണമായി സാധിച്ചില്ല. എന്നാൽ അവിടത്തെ അഭിലാഷമനുസരിച്ചുള്ള കാൎയ്യങ്ങളെല്ലാം അനന്തരകാലത്തു ഗവൎമ്മെന്റിൽനിന്നു നടപ്പിൽ വരുത്തിയെന്നുള്ളതിൽനിന്നു തിരുമേനിയുടെ ഉചിതജ്ഞതയും ദീൎഘദൃഷ്ടിയും എത്രമാത്രം പ്രശംസനീയമാണെന്നു മനസ്സിലാക്കാവുന്നതാണു്. ജ്യോതിഷം, ആയുൎവേദം തുടങ്ങിയുള്ള ശാസ്ത്രങ്ങൾക്കു പിന്നീടു കിട്ടിയ പ്രോത്സാഹനത്തിനു് അന്നു് അവിടന്നു് ബീജാവാപം ചെയ്തിരുന്നെന്നു ഓൎമ്മിക്കണം.

തിരുമേനിയുടെ ജീവിതശേഷം ഉത്തരോത്തരം ഉത്കൎഷങ്ങളിലേക്കു് ഒരു ജൈത്രയാത്രയായിരുന്നു. അവിടത്തെ പേർ പണ്ഡിതലോകത്തിൽ സൎവ്വത്ര പുകഴ്ന്നു. റോയൽ ഏഷ്യാററിക്ക് സൊസൈററിയിലെ ഒരു അംഗമായി അവിടത്തെ തിരഞ്ഞെടുത്തു. 1074-ൽ തിരുമേനിയെ രാജകീയകലാശാലയിൽ പൌരസ്ത്യഭാഷാപൎയ്യവേക്ഷകനായി നിയമിച്ചു. അവിടത്തെ സാന്നിദ്ധ്യം ആ ഭാഷകൾക്കു് ഒരു അനുഗ്രഹവും കലാശാലയ്ക്കു് ഒരു അലങ്കാരവുമായിരുന്നു. കുറച്ചുകാലം കഴിഞ്ഞു്, അദ്ദേഹത്തിന്റെ യോഗ്യതയും വിശേഷതയും ആദരിച്ചു് ബഹുമാനപ്പെട്ട ഗവൎമ്മെന്റു് അവിടത്തെ പ്രധാനരായി നിയമിച്ചു. നാട്ടുഭാഷയ്ക്കു് അന്നു് ആദ്യമായിട്ടായിരുന്നു ഒരു പ്രധാനരുണ്ടാകാൻ ഭാഗ്യമുണ്ടായതു്. ആ ഭാഗ്യത്തിനു നിദാനമായ തമ്പുരാന്റെ യോഗ്യതാപാരമ്യവും, ഗവൎമ്മെന്റിന്റെ ദയാദൃഷ്ടിയും പ്രശംസനീയമാണു്. കാളേജിലെ നാട്ടുഭാഷാദ്ധ്യാപകന്മാരിൽ ആദ്യം പ്രധാനരാകാൻ സാധിച്ചതുപോലെ തന്നെ നാട്ടുകാരിൽനിന്നു് ആദ്യം പ്രിൻസിപ്പാൽ ഉദ്യോഗം വഹിക്കാൻ ഭാഗ്യം ഉണ്ടായതും അവിടത്തേക്കുതന്നെ ആയിരുന്നു. വിവിധവിഷയങ്ങളിൽ ഇത

വിജ്ഞാനം സമ്പാദിച്ച വേറൊരാൾ നമ്മുടെ കലാശാലയുടെ അദ്ധ്യക്ഷപദം അലങ്കരിച്ചിട്ടില്ലെന്ന നിസ്സംശയം പറയാവുന്നതാണു്.

ഉദ്യോഗസംബന്ധമായ ഈ ഉത്കർഷങ്ങൾ അദ്ദേഹത്തിന്റെ യോഗ്യതയെ ഗവൺമെന്റിൽനിന്നും ആദരിച്ച പ്രകാരത്തെ വെളിപ്പെടുത്തുന്നു. എന്നാൽ, ഈ ഉത്കർഷങ്ങൾകൊണ്ടല്ല നാം ഇന്നു് അദ്ദേഹത്തെ ബഹുമാനിക്കുന്നതു്. അദ്ദേഹത്തെക്കാൾ എത്രയോ ഉയൎന്ന പടിയിൽ ഉദ്യോഗങ്ങൾ വഹിച്ചവരും, രാജപ്രസാദം സമാൎജ്ജിച്ചവരും തിരുവിതാംകൂറിൽത്തന്നെ ഉണ്ടായിട്ടുണ്ടു്. അവരെപ്പററി ഒന്നും നമുക്കു് ഇന്നു വലിയ ബഹുമാനമില്ല. ലൗകികങ്ങളായ ഉത്കർഷങ്ങൾ ജീവിതകാലത്തു സുഖസൗകൎയ്യങ്ങൾ ഉണ്ടാക്കാൻ പൎയ്യാപ്തങ്ങളാണു്. അവ മരണാനന്തരം ശാശ്വതമായ യശസ്സ് ഉണ്ടാക്കുന്നില്ല. തമ്പുരാനും, തനിക്കു കിട്ടിയ വലിയ ഉദ്യോഗങ്ങളും അതിനൊത്ത അന്തസ്സും മോടിയും കൊണ്ടു തൃപ്തിപ്പെട്ടിരുന്നെങ്കിൽ, അന്നു് അദ്ദേഹത്തോടൊരുമിച്ചു കാളേജിലിരുന്ന മററു പ്രൊഫസർമാരോടൊപ്പം വിസ്മൃതിയിൽ ലയിക്കുമായിരുന്നു. പക്ഷേ, കേരളഭാഷയെ ഇന്നത്തെ നിലയിൽ കൊണ്ടുവന്നു സ്ഥിരപ്രതിഷ്ഠ ചെയ്യാൻ അവിടന്നു ചെയ്ത ശ്രമം അദ്ദേഹത്തിനു ശാശ്വതമായ കീൎത്തി സമ്പാദിച്ചു കൊടുത്തു. അനന്തര പരമ്പര അവിടത്തോടു് അത്രമേൽ കടപ്പെട്ടിരിക്കത്തക്കവണ്ണം അദ്ദേഹം ഭാഷാസേവനം ചെയ്തിട്ടുണ്ടു്. അക്കാൎയ്യം ചുരുക്കത്തിൽ പ്രതിപാദിക്കാം.

സംസ്കൃതപാഠശാലയുടെ ആദ്ധ്യക്ഷ്യം ലഭിച്ചതു തൊട്ടു ഭാഷാവിഷയകമായ പ്രയത്നങ്ങളിൽ അവിടന്നു പൂൎവ്വാധികം ശ്രദ്ധ പ്രദർശിപ്പിച്ചുതുടങ്ങി. ആദ്യം അവിടത്തേക്കു സംസ്കൃതത്തോടായിരുന്നു പ്രകടമായ പക്ഷപാതമുണ്ടായിരുന്നതു്. മലയാളഭാഷയോടു പറയത്തക്ക

പ്രതിപത്തി ഇല്ലായിരുന്നെന്നു തന്നെ പറയണം. വിദേശ് ഭാഷയോടുള്ള ഈ പക്ഷപാതം പണ്ഡിതസാധാരണമാണ്. എന്നാൽ, ഇനിയും വളച്ചു ആവശ്യമില്ലെന്ന നിലയിൽ അത്രകണ്ടു പരിപുഷ്ടമായ സംസ്കൃതത്തിൽ ശ്രമിക്കുന്നതുകൊണ്ടു മാത്രം തൃപ്തിപ്പെട്ടിരുന്നെങ്കിൽ തമ്പുരാനോടു നമുക്കു് ഇന്നുള്ള കടപ്പാടു് ഉണ്ടാകുമായിരുന്നില്ല. കേരളവമ്മ വലിയ കോയിത്തമ്പുരാന്റെ പ്രേരണയ്ക്കു വശപ്പെട്ടു് തമ്പുരാൻ മലയാളത്തോടു പ്രത്യേകം സ്നേഹം പ്രദർശിപ്പിച്ചുതുടങ്ങി. സംസ്കൃതത്തിലും, മലയാളത്തിലും വളരെ കൃതികൾ അദ്ദേഹം രചിച്ചു. അതെല്ലാം ശാസ്ത്രകാരൻ, കവി, ഭാഷാസേവകൻ, മഹാപണ്ഡിതൻ എന്ന നിലകളിൽ തമ്പുരാന്റെ മഹത്വത്തെ പ്രഖ്യാപനം ചെയ്തുകൊണ്ടു് എന്നേക്കും ശോഭിക്കും.

ഭാഷാസംബന്ധമായി സംസ്കൃതം, മലയാളം എന്നു രണ്ടായും, വിഷയത്തെ ആസ്പദമാക്കി ശാസ്ത്രം, സാഹിത്യം എന്നു രണ്ടായും അവിടത്തെ കൃതികളെ പൊതുവേ വിഭജിക്കാം. സംസ്കൃതത്തിൽ ശാസ്ത്രവിഷയകമായി അവിടന്നു രചിച്ചിട്ടുള്ള പ്രധാനമായ ഗ്രന്ഥം ലഘുപാണിനീയമാണ്. സിദ്ധാന്തകൗമുദിക്കു പകരം ജെർമ്മൻസർവകലാശാലകളിൽ ആ ഗ്രന്ഥം പാഠ്യപുസ്തകമാക്കി സ്വീകരിച്ചുവെന്നു പറഞ്ഞാൽ ഗ്രന്ഥത്തിന്റെ മേന്മയെപ്പററി വിശേഷിച്ചൊന്നും പറയേണ്ടല്ലോ. പാണിനിയുടെ പദ്ധതി വിടാതെ, വിദ്യാർത്ഥികൾക്കു സുഗ്രഹമായ രീതിയിൽ എഴുതിയിട്ടുള്ള ഈ ഗ്രന്ഥം ആധുനികകാലത്തു് ഉണ്ടായിട്ടുള്ള സംസ്കൃതവ്യാകരണങ്ങളുടെ കൂട്ടത്തിൽ സർവ്വഥാ പ്രഥമസ്ഥാനത്തെ അർഹിക്കുന്നു. സംസ്കൃതത്തിൽ അവിടന്നു് എഴുതിയിട്ടുള്ള വലിയ കൃതികൾ, ആംഗലസാമ്രാജ്യവും, വിടവിഭാവരിയും ആണ്. 'ആംഗലസാമ്രാജ്യം' രഘുവംശത്തിനു നേരായ ഒരു കൃതിയാണ്. വിക്ടോറിയാ

മഹാരാജ്ഞിയുടെ സുവർണ്ണജൂബിലി സംബന്ധമായി എഴുതിയിട്ടുള്ള ഈ മഹാകാവ്യം സഹൃദയലോകത്തിന്റെ അന്യൂനമായ പ്രശംസയ്ക്കു പാത്രീഭവിച്ചിട്ടുള്ളതാണ്.

മലയാളകൃതികളാണ് അവിടത്തെക്ക ശാശ്വതമായ യശസ്സിന്നു നിദാനമെന്നു മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. 'കേരളപാണിനീയം', 'മണിദീപിക', 'ഭാഷാഭൂഷണം', 'സാഹിത്യസാഹ്യം', 'വൃത്തമഞ്ജരി' എന്ന ശാസ്ത്രഗ്രന്ഥങ്ങൾകൊണ്ടു ഭാഷയിൽ പ്രമാണഗ്രന്ഥങ്ങളുടെ അഭാവം തീൎത്തു. 'കേരളപാണിനി' എന്ന പേര് അദ്ദേഹത്തിന്നു കിട്ടാൻ ഇടയാക്കിയ 'കേരളപാണിനീയം' എന്ന വ്യാകരണഗ്രന്ഥം മലയാളഭാഷയ്ക്കു സ്ഥിരമായ ഒരു നേട്ടമാണ്. സംസ്കൃതപാഠശാലയിൽ വച്ചുതന്നെ ആ ഗ്രന്ഥം തുടങ്ങി. ഇന്നു കാണുന്ന കേരളപാണിനീയം ആദ്യമുണ്ടാക്കിയ സൂത്രരൂപത്തിലുള്ള വ്യാകരണത്തെ വിപുലമാക്കി എഴുതിയിട്ടുള്ളതാണ്. മണിദീപിക മലയാളത്തിൽ രചിച്ചിട്ടുള്ള സംസ്കൃതവ്യാകരണമാണ്. മണിപ്രവാളത്തിലെ മണിസ്ഥാനീയമായ സംസ്കൃതത്തെ പ്രദീപിപ്പിക്കാനാണ് ഈ ഗ്രന്ഥം നിൎമ്മിച്ചിട്ടുള്ളത്. ഭാഷാഭൂഷണം തുടങ്ങിയുള്ള ശാസ്ത്രഗ്രന്ഥങ്ങൾ വിദ്യാൎത്ഥികളുടെ ഉപയോഗത്തിന്നു തയ്യാറാക്കിയ നോട്ടുകൾ പൂരിപ്പിച്ചു ഗ്രന്ഥരൂപത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതാണ്. ഈ പ്രമാണഗ്രന്ഥങ്ങൾ കൊണ്ടു് ഭാഷയുടെ കെട്ടുപാടിന്നു വന്നിട്ടുള്ള സ്ഥിരത ഒട്ടും ചില്ലറയല്ല. വൎത്തമാനമായ നമ്മുടെ ഭാഷയ്ക്കു കാലോചിതമായി ഈ മഹാപണ്ഡിതൻ ചെയ്ത മാൎഗ്ഗദർശനം എത്ര വിലയേറിയതാണെന്നു് ഭാഷാവിഷയകമായി പ്രവൎത്തിക്കുന്നവൎക്കെല്ലാം അറിയാവുന്നതാണ്.

മലയാളത്തിൽ അദ്ദേഹത്തിന്റെ സാഹിത്യസേവനം ബഹുമുഖമായിരുന്നു. സ്വന്തകൃതികൾ, തൎജ്ജമകൾ, നിരൂപണങ്ങൾ ഇതുകൊണ്ടെല്ലാം ഭാഷാസാഹിത്യത്തെ

വളരെ പോഷിപ്പിക്കയും പ്രീണിപ്പിക്കയും ചെയ്തതിനു പുറമേ, അവിടന്നു സാഹിത്യത്തിൽ ഒരു പ്രേരകശക്തിയായും ഉപദേഷ്ടാവായും ഗണ്യമായ നന്മകൾ ചെയ്തിരുന്നു. സ്വന്തം കൃതിയിൽ പ്രസിദ്ധപ്പെട്ടതു 'മലയവിലാസം' എന്ന ലഘുകാവ്യമാണു്. മേഘദൂതം, കുമാരസംഭവം, ശാകുന്തളം, വിക്രമോർവശീയം, ചാരുദത്തം തുടങ്ങിയുള്ള തർജ്ജമകൾ ക്രമോത്തരമായ സാഹിത്യഭംഗികൊണ്ടു പ്രശസ്തങ്ങളാണു്. മേഘദൂതം ഭാഷാന്തരീകരണത്തിൽ ഒരു പരീക്ഷണം മാത്രമായിരുന്നു. അതൊരു അപകൃതിയെന്നുതന്നെ സമ്മതിക്കണം. എന്നാൽ ഭാഷാകുമാരസംഭവവും വിക്രമോർവശീയവും ഏതൊരു കവിക്കും അഭിമാനപ്രദമാണെന്നു നിസ്സംശയം പറയാം. അവിടത്തെ ഗദ്യശയ്യ ഉദാരവും, തികച്ചും അർത്ഥവ്യക്തിയുള്ളതും ആണു്.

ഭാഷാസേവനാർത്ഥം ജീവിതത്തെ അർപ്പിച്ച ഈ മഹാൻ 1093-ാമാണ്ടു് യശശ്ശരീരനായി. അവിടത്തെ നിര്യാണം തീരെ അപ്രതീക്ഷിതമായ വിധത്തിലാണു സംഭവിച്ചതു്. ആയാണ്ടിൽ മദ്ധ്യവേനൽ ഒഴിവിനു മാവേലിക്കരെച്ചെന്നു താമസിക്കെ, വിനോദാർത്ഥം കുളത്തിൽ നീന്തിക്കളിച്ചതിൽവച്ചു പിടിപെട്ട ജലദോഷമായിരുന്നു നിര്യാണഹേതു. തമ്പുരാന്റെ ദേഹവിയോഗം കേരളത്തെ ദുഃഖനിമഗ്നമാക്കി. അതു് അത്രമേൽ വലിയ ഒരു നഷ്ടമായിരുന്നു. അദ്ദേഹത്തെപ്പോലെ ഒരു പണ്ഡിതൻ ഇനി എന്നാണു കേരളത്തെ അലങ്കരിക്കുന്നതു്? തമ്പുരാൻ കാണിച്ചിട്ടുള്ള മാർഗ്ഗത്തെ പിന്തുടർന്നു കേരളഭാഷാസാഹിത്യം അതിശോഭനമായ ഒരു ഭാവിയെ സ്വയംവരിക്കും.

# അനുബന്ധം.

1. മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ ഭരണാരംഭത്തിൽ വേണാടിന്റെ അതിൎത്തി തോവാളതൊട്ട് ഇടവാവരെയായിരുന്നുവെന്നാണ് മുമ്പുള്ള ചരിത്രപുസ്തകങ്ങളിൽ കാണുന്നത്. ഈ മതം തെറ്റാണെന്നും, ദേശിങ്ങനാടിന്റെ വടക്കേ അതിൎത്തി ആയിരുന്ന കന്നേറ്റിവരെ വേണാട്ടിൽ ഉൾപ്പെട്ടിരുന്നു എന്നും ഈയിടെയുള്ള ഗവേഷണങ്ങൾ തെളിയിച്ചിട്ടുണ്ട്. ഈ വിഷയത്തെപ്പറ്റി ഞാൻ വേറൊരിടത്ത് വിസ്തരിച്ച് ഉപന്യസിച്ചിട്ടുണ്ട്. ([illegible]തിലക റ്റി. കെ. വേലുപ്പിള്ള അവൎകളുടെ സ്റ്റേറ്റ്മാനുവൽ രണ്ടാം വാല്യവും നോക്കുക).

2. മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ ബാല്യകാലത്ത് ഉണ്ടായതായി പറഞ്ഞുപോരുന്ന കഥകൾ പലതും ചരിത്രപ്രാമാണ്യം അൎഹിക്കുന്നവയല്ല. കഥകൾ എന്ന നിലയ്ക്ക് അവയെ സ്വീകരിച്ചിട്ടുണ്ടെന്നേയുള്ളു.

3. രാമവൎമ്മ ധൎമ്മരാജാ തിരുമനസ്സിലെ ശൈശവത്തിൽ അവിടത്തെയും മാതാവായ അമ്മതമ്പുരാട്ടിയെയും ആറ്റിങ്ങൽ പോകുന്നവഴി ദുഷ്ടന്മാരായ ശത്രുക്കൾ കൊല്ലാൻ ശ്രമിച്ചു എന്ന കഥ പ്രസിദ്ധമാണല്ലോ. ശങ്കുണ്ണിമേനവന്റെ ചരിത്രത്തിൽ രാജ്ഞിയും രാജകുമാരനും കോയിത്തമ്പുരാനുമൊത്ത് തിരുവനന്തപുരത്തുനിന്നും ആറ്റിങ്ങൽക്കു പോകയായിരുന്നു എന്നും, കഴക്കൂട്ടത്തുവച്ച് എട്ടുവീട്ടിൽ പിള്ളമാർ ആ രാജകീയസംഘത്തെ എതിൎത്തു എന്നുമാണ് കാണുന്നത്. പാച്ചുമൂത്തത് ആകട്ടെ ഈ കഥ വേറൊരു പ്രകാരത്തിൽ പറയുന്നു. അക്കാലത്ത് (കൊ. വ. 903) റാണി തിരുവല്ലാ കരുമ്പാലി കോയിക്കൽ (നെടുംപുറത്ത്) ആയിരുന്നു എഴുന്നള്ളി താമസിച്ചിരുന്നത്. അവർ ഒരിക്കൽ ഭൎത്താവായ കോയിത്തമ്പുരാനുമൊത്ത് ആറ്റിങ്ങലേക്കു പോവുകയായിരുന്നു. ചെങ്ങന്നൂരിനടുത്തു ബുധനൂർ പാടത്തിൽ എത്തിയപ്പോൾ

കായംകുളം രാജാവിന്റെ ഏതാനും ഭൃത്യന്മാർ റാണിയെ പിടിക്കാൻ സന്നദ്ധരായി വന്നു. വിവരം അറിഞ്ഞു കോയിത്തമ്പുരാൻ രാജ്ഞിയെയും, രാജകുമാരനെയും രഹസ്യമായി വേറൊരു വഴി അയച്ചിട്ട് പല്ലക്കിൽ യാത്ര തുടർന്നു. റാണിയെന്നു വിചാരിച്ച് ശത്രുക്കൾ പല്ലക്കു വളഞ്ഞു. അവരുമായുണ്ടായ യുദ്ധത്തിൽ കോയിത്തമ്പുരാൻ വീരചരമം അടഞ്ഞു. ഈ മഹാത്യാഗത്തെ അനുസ്മരിച്ചായിരുന്നു കോയിത്തമ്പുരാന്റെ കുടുംബത്തിലേക്കു കിളിമാനൂർ ഇടവക ദാനമായി കൊടുത്തത്.

പാച്ചുമൂത്തതിന്റെ കഥയെ അനുകൂലിക്കുന്ന രേഖ കണ്ടുപിടിച്ചിട്ടുണ്ട്. "കാർത്തികതിരുനാൾ തിരുവവതാരം ചെയ്തരുളിയ ആററിങ്ങൽ അമ്മ പണ്ടാരത്തിൽനിന്നും നെടുമ്പുറത്ത് എഴുന്നരുളി ഇരിക്കുമ്പോൾ കായംകുളത്തു തമ്പുരാന്റെ പട നെടുമ്പുറത്തോളം ചെല്ലുകകൊണ്ടും അവിടെ നിന്നും മാറി ചങ്കേതത്തിൽ എഴുന്നരുളി പാർക്കകൊണ്ടും ൯06-ാമാണ്ടു മുതല്ക്കു കായംകുളത്തു തമ്പുരാനുമായിട്ടു പട ഉണ്ടാകകൊണ്ടും" എന്നാണു കായംകുളവുമായുള്ള യുദ്ധത്തിനു കാരണം പറഞ്ഞിട്ടുള്ളതു്. (സ്റ്റേററ് മാനുവൽ രണ്ടാം വാല്യം അനുബന്ധം പുറം 120 നോക്കുക). ഇതു പാച്ചുമൂത്തതിന്റെ കഥയ്ക്കു ഉപോദ്ബലകമായ പ്രമാണമാണല്ലോ.

അക്കാലത്തെ പല കലാപങ്ങൾക്കും മുഖ്യഹേതു കായംകുളം രാജാവിനു വേണാടിനോടു തോന്നിയിരുന്ന സ്പർദ്ധയായിരുന്നു. വേണാട്ടിലെ പ്രഭുക്കന്മാരെ സ്വാധീനത്തിലാക്കി അന്തഃച്ഛിദ്രങ്ങൾ ഉണ്ടാക്കാനും, ദേശിങ്ങനാടുമായി ഒത്തു് മുഖാന്തരം ബന്ധം ഉണ്ടാക്കി താവഴി മത്സരങ്ങൾ ഇളക്കിവിടാനും, ഡച്ചുകാരോടു സഖ്യം ചെയ്തു വേണാട്ടിനെതിരായി ശക്തിപ്പെടുത്തിയ ഒരു സംഘത്തെ രൂപീകരിക്കാനും കായംകുളം രാജാവു മനസ്സുവച്ചിരുന്നു എന്ന വസ്തുതയും ഇവിടെ സ്മരിക്കേണ്ടതാണു്. ഈ കാര്യങ്ങൾ

കൊണ്ടു പാച്ചുമൂത്തതിന്റെ കഥയാണു് സ്വീകാര്യമായി ത്തോന്നുന്നതു്.

4. ടിപ്പുവിനു തിരുവിതാംകൂറിൽ ഉണ്ടായ പരാജയത്തിനു കാരണം പെരിയാററിൽ പെട്ടെന്നു് ഉണ്ടായ വെള്ളപ്പൊക്കം ആയിരുന്നു എന്നാണു് പഴയ ചരിത്ര പുസ്തകങ്ങളിൽ പറഞ്ഞിട്ടുള്ളതു്. ഇതു പിശകു് ആണു്. തിരുവിതാംകൂർ സൈന്യത്തിന്റെ നയതന്ത്രംകൊണ്ടും വീര്യശക്തികൊണ്ടും ആയിരുന്നു ആലുവാവച്ചു ടിപ്പുവിനെ തോല്പിച്ചു് ഓടിച്ചതെന്നു തെളിയിക്കാൻ മതിയായ പ്രമാണം ഇപ്പോൾ കണ്ടുപിടിച്ചിട്ടുണ്ടു്. ടിപ്പുവിന്റെ സൈനികോദ്യോഗസ്ഥന്മാരിൽ ഒരാളിന്റെ പുത്രൻ മീർ ഹുസൈൻ അലി ഖാൻ ക്രമാണി സുൽത്താന്റെ ചരിത്രം രചിച്ചിട്ടുള്ളതിൽ ഈ ആലുവായുദ്ധത്തെപ്പററി വിസ്തരിച്ചു് എഴുതിയിട്ടുണ്ടു്. ആ കാര്യങ്ങൾ സംഗ്രഹരൂപത്തിൽ ഇവിടെ പ്രദർശിപ്പിക്കാം.

ടിപ്പുവിന്റെ ആക്രമണസന്നാഹം അറിഞ്ഞു് പെരിയാററിന്റെ തീരത്തു് കോട്ടകളും കിടങ്ങുകളും ഉണ്ടാക്കി തിരുവിതാംകൂർ രാജ്യരക്ഷയ്ക്കു വേണ്ട പരിപാടികൾ ചെയ്തിരുന്നു. സുൽത്താനു കടന്നു വരേണ്ട വഴിയിൽ കുറുകെ രണ്ടു നദികൾ ഉണ്ടായിരുന്നു. അവയ്ക്കു് നടുവിൽ റോഡിൽ ആക്രമണത്തെ തടയുന്നതിനു് ഒരു ഭിത്തി ഉണ്ടാക്കിയിരുന്നു. കടലിൽനിന്നു് ഉപ്പുവെള്ളം മേല്പോട്ടു് കയറാതെ തടയുന്നതിനു് നദിയിൽ വലിയ ഒരു അണ നിർമ്മിച്ചിരുന്നതുകൊണ്ടു നദീതടം വരണ്ടു മണൽ പുറമായി കിടന്നു. സന്ധ്യയോടുകൂടി മൈസൂർ സൈന്യം അവിടെ താവളമടിച്ചു. സുൽത്താൻ ഇത്രയും കൊണ്ടു് ഉന്മദിച്ചു് പിന്നണിയിൽ നിന്ന തന്റെ സൈന്യവിഭാഗത്തെക്കൂടി കൊണ്ടുവരാൻ ആജ്ഞാപിച്ചു. അവർ വന്നുചേർന്നപ്പോൾ രണ്ടു വിഭാഗങ്ങളെ ആക്രമണത്തിനു നിയോഗിച്ചു. ഈ അവസരത്തിൽ തന്ത്രോപായംകൊണ്ടേ തിരുവിതാംകൂറിനു ജയം കിട്ടു എന്ന നിലയായി. തിരുവിതാംകൂർ സൈ

ന്യം പെട്ടെന്നു് ആററിലെ അണ വെട്ടി മുറിച്ചു. കെട്ടി നിന്നിരുന്ന വെള്ളം ഇരച്ചു് പരന്നു് ഇരുകരയും മുട്ടി ഒഴുകി. മൈസൂർ സൈന്യവിഭാഗം രക്ഷാവിഹീനമായി വലഞ്ഞു. ഈ വിഷമാവസരത്തിൽ തിരുവിതാംകൂർ സൈന്യം അതിഭയങ്കരമായി അമ്പു എയ്തും വെടിവച്ചും മൈസൂർ സൈന്യത്തെ വിഷമിപ്പിച്ചു. ടിപ്പുവിൻെറ അംഗരക്ഷകന്മാരായിരുന്ന നാന്നൂറോളം കുതിരപ്പടയാളികൾ തിരുവിതാംകൂർ സൈന്യത്തിൻെറ ശൌര്യാഗ്നിയിൽ ഭസ്മമായി. സുൽത്താൻ മാത്രം അവിടന്നു് ഓടി രക്ഷപ്പെട്ടു. ആ യുദ്ധത്തിൽ പങ്കെടുത്ത മൈസൂർ പടയാളികളിൽ ആരും തിരിച്ചുപോയില്ല. സുൽത്താൻെറ ശസ്ത്രോപകരണങ്ങളും ഭണ്ഡാരമുദ്രയും ഒരു കഠാരിയും വിജയചിഹ്നങ്ങളായി തിരുവിതാംകൂറിന് ലഭിക്കയും ചെയ്തു.

5. ശ്രീമൂലം തിരുനാൾ മഹാരാജാവിൻെറ ഗൃഹജീവിതം സുഖദുഃഖസമ്മിശ്രമായിരുന്നു. ബാല്യത്തിൽ തന്നെ മാതാവിൻെറയും മററും വിയോഗം അവിടത്തേക്കു സഹിക്കേണ്ടിവന്നു. നാഗർകോവിൽ അമ്മവീട്ടിൽ നിന്നു പട്ടും പരിവട്ടവുമിട്ടു അവിടത്തെ ആദ്യകളത്രം തിരുമേനി രാജ്യഭാരം ഏല്ക്കുന്നതിനുമുമ്പുതന്നെ ലോകവാസം വെടിഞ്ഞു. പിന്നീട്ട് 1074-ാമാണ്ടോടെ അവിടന്നു വടശ്ശേരി അമ്മവീട്ടിൽ നിന്നു വിവാഹബന്ധത്തിൽ ഏർപ്പെട്ടു. (ശ്രീ. റ്റി. കെ. വേലുപ്പിള്ള-സ്റ്റേററ് മാന്വൽ വാല്യം ii. പുറം 709).

6. ഇരവിക്കുട്ടിപ്പിള്ളയുടെ കുടുംബം അടിയററപ്പോൾ അവരുടെ വസ്തുവകകൾ അടുത്ത ചാർച്ചക്കാരായ അരുമന അമ്മവീട്ടിലേക്കു കൊടുത്തതായി അറിയുന്നു. 'ഇരവിക്കുട്ടിപ്പിള്ളപ്പോരിന്' ഞാൻ എഴുതിയിട്ടുള്ള അവതാരികയിൽ അക്കാലത്തെ ചരിത്രത്തെപ്പററിയും മററും വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

---

PRINTED AT THE VIDYA VILASAM PRESS, TRIVANDRUM.
FOURTH EDITION 1121.